# ATHMAKATHA

PART IV

VOL. II

(Auto-biography)

BY

K. M. PANIKKAR



*First Impression – February, 1964*

*One Thousand Copies*

PUBLISHERS:

THE MANGALODAYAM (PRIVATE) LTD.,

TRICHUR.

PRICE: Rs. 3-00

Printed at the Mangalodayam Press, Trichur.

# ആത്മകഥ

കെ. എം. പണിക്കർ




പ്രസാധകന്മാർ:

**മംഗളോദയം (പ്രൈവററ്) ലിമിററഡ്,**

**തൃശ്ശിവപേരൂർ.**

**1964/1139**

# മുഖവുര

എൻെറ ആത്മകഥയുടെ ആദ്യഭാഗങ്ങൾ 1954-ൽ ആണു് പ്രസിദ്ധപ്പെടുത്തിയതു്. മൂന്നു പതിപ്പു് അച്ചടിച്ചുകഴിഞ്ഞതിൽനിന്നു കേരളീയക്കു് ആ പുസ്തകത്തിൽ എന്തോ സ്വല്പം പ്രീതി തോന്നി എന്നു വിചാരിക്കാം. ഇതാ, ഈ അവസാനഭാഗവും.

മുൻഭാഗങ്ങളിൽനിന്നു് അല്പം വ്യത്യാസപ്പെട്ടതാണു് ഇതിലെ കാര്യങ്ങൾ.

ഇതിൽ ഉൾക്കൊള്ളുന്ന പത്തു വർഷകാലത്തിൽ എട്ടു വർഷവും ഞാൻ വിദേശങ്ങളിലായിരുന്നു താമസം. ജീവിതം വിദേശീയരുടെ ഇടയിൽ കഴിക്കേണ്ടിവന്നു എന്നുമാത്രമല്ല, എൻെറ പ്രവൃത്തികൾ മിക്കപ്പോഴും അവരെ സ്സംബന്ധിച്ചുമായിരുന്നു. അതുകൊണ്ടു് ഈ ആത്മകഥയുടെ മുൻഭാഗങ്ങളിലുള്ള രസമല്ല ഇതിലുള്ളതു്. എന്നാലും കോമിൻടാങ്ങിൻെറ അസ്തമയം, ചൈനീസ് വിപ്ലവത്തിൻെറ വിജയം, കൊറിയൻയുദ്ധം, ഈജിപ്തിലെ വിപ്ലവം, ഡിഗോളിൻെറ പുനർജ്ജന്മം എന്നീ ലോകപ്രധാനമായ സംഗതികളെ സ്പർശിക്കുന്ന ഒരു കഥ എങ്ങനെ രസകരമല്ലെന്നു പറയാം? ഇൻഡ്യയിലെ സംഭവങ്ങളെപ്പററിയാണെങ്കിൽ പ്രവിശ്യാപുനർനിർമ്മാണവും അതിൻെറ ഒരു വശമായ കേരളപ്പിറവിയും പ്രധാനകാര്യങ്ങളാണല്ലോ. ആ കാര്യങ്ങളിൽ കേരളീയക്കു വിശേഷിച്ചും താൽപര്യമുണ്ടായിരിക്കുമെന്നാണു് എൻെറ വിശ്വാസം.

1959 ഏപ്രിൽമാസത്തിൽ സുഖക്കേടായി ഞാൻ പാരീസ്സിൽനിന്നു പോരുന്നതോടുകൂടി ഈ ആത്മകഥ

അവസാനിക്കുന്നു. ഇനിയുള്ള കാലം ജീവിതസായന്തനമെന്നേ ഞാൻ ഗണിച്ചിട്ടുള്ളൂ. ആ വിശ്രമവേള ആവുംപോലെ ലോകോപകാരത്തിനായി യത്നിച്ച്, കഴിച്ചുകൂട്ടണമെന്നാണ് ആഗ്രഹം. കുറെക്കാലം മുൻപ്, വാർദ്ധക്യമായാൽ എന്താണ് ചെയ്യേണ്ടത് എന്ന വിചാരം എന്റെ മനസ്സിലുദിച്ചപ്പോൾ, അതേപ്പറ്റി ഞാൻ ഒരു ഗീതകമെഴുതി. അത് എന്റെ ആന്തരമായ വാഞ്ഛകളുടെ പ്രതിഫലനമായിരുന്നു. അതു താഴെ ചേർക്കുന്നു:

## ജീവിതസായാഹ്നം

പുൽത്തകിടിയിലെന്റെ മേൽമുണ്ടു വിരിച്ചു ഞാൻ
സ്വസ്ഥനായ് സായാഹ്നത്തിലല്പവിശ്രാന്തിക്കായി.
ചിത്രമാമുദ്യാനമില്ലത്കുസുമങ്ങളി-
ല്ലത്ര പാഴ്നാടൻചെടിയൊന്നുരണ്ടെല്ലാം നില്പൂ.
കല്ലുവല്ലികൾ ചാർത്തിക്കാണുന്ന വേലിച്ചുറ്റി-
നപ്പുറത്തുത്സാഹത്തിൽ കുട്ടികൾ ക്രീഡിക്കയാം.
അങ്ങിങ്ങു പെരുംവൃക്ഷക്കൊമ്പിന്മേലിരുന്നോരോ
സംഗീതം മധ്യമാർഗ്ഗം പക്ഷികൾ പൊഴിക്കയാം.
നില്ക്കാതെ നടക്കട്ടെ ലൗകികവ്യവഹാരം;
ശുഷ്കാന്തി കാണിക്കട്ടെയുൽകർഷമിച്ഛിക്കുന്നോർ.
ജീവിതദീർഘയാത്രാക്ലാന്തനാമെനിക്കിന്നു
കേവലമല്പകാലവിശ്രമമത്രെ വേണ്ടൂ.
ഇപ്പുല്ലിലിവിടെന്റെ കാലുകൾ നിവൃത്തി ഞാ-
നല്പമൊന്നലസനായ് വിശ്രമംപൂണ്ടിടട്ടെ!

എഴുപതിൽ കാലെടുത്തുവെയ്ക്കുന്ന എന്റെ കാമനകളെ ഇതിൽ ഞാൻ പൂർണ്ണമായി പ്രതിപാദിച്ചിട്ടുണ്ടെന്നു തോന്നുന്നു.

കെ. എം. പണിക്കർ

# ഒന്നാമദ്ധ്യായം

ചൈനായിലെ ഇൻഡ്യൻസ്ഥാനപതിയായി നിയമിതനായപ്പോൾ ബിക്കാനേർപ്രധാനമന്ത്രിപദത്തിൽനിന്നു രാജിവെക്കുന്ന ഘട്ടംവരെയാണല്ലോ മുമ്പേ പ്രസിദ്ധപ്പെടുത്തിയ എന്റെ ആത്മകഥയിൽ പ്രസ്താവിച്ചിട്ടുള്ളതു്. പിന്നീടുള്ള ജീവിതഭാഗം പുതിയ ഒരദ്ധ്യായമെന്നുതന്നെ പറയാം. പരിതസ്ഥിതികളെല്ലാംതന്നെ വ്യത്യാസപ്പെട്ടതാണു്. മിക്കവാറും ഇൻഡ്യയിൽനിന്നു പുറത്തായിരുന്നു താമസം. കൂട്ടുകെട്ടും സഹവാസവുമെല്ലാംതന്നെ വിദേശികളോടായിരുന്നു. ഇൻഡ്യയിലെ രാജ്യകാര്യങ്ങളുമായി ചെറുപ്പംമുതൽ നേരിട്ടു പരിചയിച്ചുപോന്ന എനിക്കു് ഇതാദ്യം അസുഖകരമായി തോന്നാതിരുന്നില്ലെങ്കിലും അന്താരാഷ്ട്രീയകാര്യങ്ങളിൽ യൂറോപ്പിൽ താമസിച്ചിരുന്ന കാലത്തും പിന്നീടും ഉത്സാഹിച്ചുകൊണ്ടിരുന്നതിനാൽ ഈ മാററത്തിൽ വലുതായ വൈഷമ്യമൊന്നും ഞാൻ അനുഭവിച്ചില്ല. 'തെക്കുകിഴക്കനേഷ്യയുടെ ഭാവി' (The Future of South-East Asia) എന്നും 'ഇന്ത്യയും ഇന്ത്യൻമഹാസമുദ്രവും' (India and the Indian Ocean) എന്നും വിദേശനയത്തെ ബാധിക്കുന്ന രണ്ടു പുസ്തകങ്ങൾ ഇതിനു മുമ്പുതന്നെ ഞാൻ എഴുതിയിരുന്നതു് എനിക്കീ വിഷയത്തിലുള്ള അഭിരുചിയെ സ്പഷ്ടമാക്കുന്നവയാണു്. ഈ പുസ്തകങ്ങളെ ശ്ലാഘിച്ചു നെഹ്റു പലരോടും സംസാരിച്ചിട്ടുണ്ടുതാനും. ഇങ്ങനെയെല്ലാമാണെങ്കിലും ശ്രീമതി വിജയലക്ഷ്മിയുടെ മോസ്കോയിലേക്കുള്ള നിയമനം കഴി

ണ്ടു് ആദ്യത്തെ അനുദ്യോഗസ്ഥ അംബാസഡറായി എന്നെ തിരഞ്ഞെടുക്കാൻ അദ്ദേഹത്തെ പ്രേരിപ്പിച്ചതെന്താണെന്നു് എനിക്കു സൂക്ഷ്മമായി ഇന്നും അറിഞ്ഞുകൂടാ. അംബാസഡർമാർ മുതലായവരുടെ പ്രധാനമായ ജോലിക്കു യോഗ്യതയുള്ളവരെന്നു് അദ്ദേഹത്തിനു സംശയം തോന്നിയിട്ടുള്ളവരുടെ ഒരു ലിസ്റ്റ് കാലേക്കൂട്ടി തയ്യാറാക്കിയിട്ടുണ്ടു് എന്നു ഞാനറിഞ്ഞിരുന്നു. അതിൽ എൻെറ പേരും ഉൾപ്പെടുത്തിയിരുന്നതായി സരോജിനിനായിഡുവഴിയാണു് ഞാനറിഞ്ഞതു്. ആ മഹതിയായിരിക്കണം നാമനിർദ്ദേശം ചെയ്തതെന്നു ഞാൻ വിശ്വസിക്കുന്നു.

ബിക്കാനേറിൽനിന്നു 1948 ഏപ്രിൽ പതിമൂന്നാംതിയ്യതി വൈശാഖിദിവസമാണു് ഞാൻ പിരിഞ്ഞുപോന്നതു്. അന്നുതന്നെ എന്നെ അംബാസഡറായി നിയമിച്ചുള്ള ഉത്തരവും പുറത്തുവന്നു. പുതിയ ജോലിയുടെ സ്ഥിതിഗതികളും ഗവൺമെണ്ടിൻെറ ഈ കാര്യത്തിലുള്ള നയവും മനസ്സിലാക്കുന്നതിനായി ഒരു മൂന്നാഴ്ചയോളം ഡെല്ലിയിൽ താമസിച്ചിട്ടു ഞാൻ കുടുംബസമേതം ചൈനയിലേക്കു പുറപ്പെട്ടു. അന്നു ബംഗാൾഗവണ്ണർ സി. രാജഗോപാലാചാരിയായിരുന്നു. ഒന്നിച്ചു രണ്ടു ദിവസം കല്ക്കട്ടായിൽ താമസിച്ചിട്ടു പോകണമെന്നു് അദ്ദേഹം ക്ഷണിച്ചിരുന്നതനുസരിച്ചു ഞങ്ങൾ വഴിക്കവിടെ ഇറങ്ങി.

കല്ക്കട്ടാരാജഭവനം നൂറു വർഷത്തിലധികംകാലം വൈസ്രോയികൾ താമസിച്ച ഒരു കൊട്ടാരമാണു്. ഇംഗ്ലണ്ടിലെ മഹാപ്രാസാദങ്ങളുടെ മാതൃകയിൽ മാർക്യുസ്സ് വെല്ലസ്ലി പണിയിച്ച ആ കെട്ടിടം ബ്രിട്ടീഷ്സാമ്രാജ്യശക്തിയുടെ ഒരു പ്രതീകമാണെന്നുതന്നെ പറയാം. രാജഗോപാലാചാരിയുടെ കൂടെ വിധവയായ ഒരു മകൾ മാത്രമേ ഈ വലിയ കൊട്ടാരത്തിൽ താമസിച്ചിരുന്നുള്ളു. അനേകശതം ശിപായിമാരും ഭൃത്യരും കാവല്ക്കാരുമെല്ലാമുണ്ടായിരുന്ന ഈ സ്ഥലത്തു്, ഖദർവസ്ത്രം ധരിച്ച ഒരു വൃദ്ധബ്രാഹ്മണനും അദ്ദേഹത്തിൻെറ വിധവയായ പുത്രിയും താമസിച്ചി

തന്നതിൽനിന്നൂഹിക്കാം ഇൻഡ്യയിലുണ്ടായ പരിവർത്തനത്തിന്റെ പ്രാധാന്യം.

രാജഭവനത്തിലെ ഊണ് സ്വദേശിമട്ടായിരുന്നു എന്നു പറഞ്ഞാൽ പോരാ. സാമ്പാറും തൈരുമുപ്പിലിട്ടതും പ്രധാനാംഗങ്ങളായ തമിഴ്ബ്രാഹ്മണരുടെ ഭക്ഷണമായിരുന്നു പഴയ വൈസ്രോയിമാരുടെ മേശപ്പുറത്തു വിളമ്പിയിരുന്നതു്. വലിയ വേഷ്ടാടിയും പട്ടയും മുദ്രയും തലപ്പാവുമെല്ലാം അണിഞ്ഞ ഭൃത്യർ പട്ടാളമുറയനുസരിച്ചാണു് വിളമ്പിയിരുന്നതു്. പഴയ ചടങ്ങുകളൊന്നും മാററിയിട്ടില്ല. ഭക്ഷണംമാത്രം മദിരാശിയിലെ മാതിരി. ഇതൊന്നും അല്പമൊന്നാശ്ചര്യപ്പെടുത്താതിരുന്നില്ല. കല്ക്കട്ട, ബോംബെ — ഈ രണ്ടു രാജഭവനങ്ങളിൽ അനവധി വിദേശികളെ പ്രശസ്താതിഥികളായി ഗവൺമെൻറ് സ്വീകരിക്കാറുണ്ടു്. അവരെ സാമ്പാറുകൊണ്ടും രസംകൊണ്ടും സൽക്കരിക്കാനാണോ തീർച്ചയാക്കിയിരിക്കുന്നതു് എന്നു ഞാൻ ശങ്കിച്ചു. എങ്ങനെയായാലും രാജഗോപാലാചാരി തന്റെ ഗവർണ്ണരുദ്യോഗം തന്റേടത്തോടും തന്റെ സ്ഥാനത്തിനുചേർന്ന ഗൌരവത്തോടുംകൂടിയാണു് ഭരിച്ചുവരുന്നതെന്നു കാണാമായിരുന്നു.

ഞങ്ങൾ രാത്രിസമയത്താണു് കല്ക്കട്ടായിൽനിന്നു ഷാങ്ഹായിലേക്കു വിമാനം കയറിയതു്. എന്തെല്ലാംവിധത്തിലുള്ള വികാരങ്ങളോടുകൂടിയാണു് ആ അമേരിക്കൻവിമാനത്തിൽ കാലുവെച്ചതെന്നു് ഇന്നു വർണ്ണിക്കുവാൻ എളുപ്പമല്ല. വളരെ ശതവർഷങ്ങളായി പരാധീനതയിൽ കഴിഞ്ഞുവന്ന ഭാരതം സ്വതന്ത്രമായശേഷം അതിന്റെ സ്ഥാനപതിയായി പോകുന്നതു് അഭിമാനകരമായ ഒരു കാര്യമാണല്ലോ. ലണ്ടൻ, മോസ്കോ, വാഷിങ്ടൺ, പാരീസ് ഈ സ്ഥാനങ്ങളിലെ എംബസികൾക്കു് ആ രാജ്യങ്ങളുടെ ശക്തിയും സ്ഥിതിയുമനുസരിച്ച പ്രാധാന്യം കൂടുമായിരുന്നെങ്കിലും ചൈനയും ഇൻഡ്യയുമായുള്ള പുരാതനബന്ധത്തെയും ചീനസംസ്കാരത്തിന്റെ പാരമ്പര്യത്തെയും മറ

കാര്യങ്ങളെയും പരിഗണിക്കുമ്പോൾ നാങ്കിങ്ങിലേക്കുള്ള നിയമനവും ഒട്ടും താഴെയായിട്ട ഗണിക്കാവുന്നതല്ല. എന്നുമാത്രമല്ല, ഭാവിയെപ്പററി ചിന്തിക്കുമ്പോൾ ചൈനയുമായുള്ള ബന്ധത്തിൽ നിന്നുണ്ടാകാവുന്ന ഫലങ്ങൾക്കു പ്രാധാന്യം കൂടുമെന്നും ഊഹിക്കാം. ഇങ്ങനെ ചരിത്രപരമായി പ്രത്യേകഗണനാ അർഹിക്കുന്ന ഒരു സ്ഥാനത്തേക്കു നിയമിതനായതിലുള്ള അഭിമാനത്തോടുചേർന്നു ഞാനിടപെടുന്ന സംഗതികളുടെ ഗൗരവവും ചൈനയിൽ അക്കാലത്തുതന്നെ പൊന്തിവന്നിരുന്ന ഘോരവിപ്ലവത്തിന്റെ സ്വരൂപവും അതു് എങ്ങനെ ഭാരതത്തെ ബാധിക്കുമെന്നുള്ള ചിന്തയും എന്നെ വ്യാകുലപ്പെടുത്താതിരുന്നില്ല. എന്തായാലും ലോകത്തിലെ ഏററവും ജനപുഷ്ടമായ രണ്ടു രാഷ്ട്രങ്ങൾതമ്മിലും ലോകത്തിൽ ഏററവും പുരാതനമായ രണ്ടു സംസ്കാരങ്ങൾതമ്മിലും ബന്ധം വളർത്താൻ എനിക്കവസരം ലഭിച്ചതിൽ ഞാൻ സന്തോഷിക്കയാണു്. പിറേറദിവസം രാവിലെ പതിനൊന്നുമണിയോടുകൂടി ഷാങ്ഹായിലെത്തി. ചൈനീസ് ഗവണ്മെൻറിൻെറ ആൾക്കാർക്കു പുറമേ, അവിടെ നമ്മുടെ പ്രാതിനിധ്യം വഹിച്ചിരുന്ന കോൺസൽ ജനറാളിൻെറ നേതൃത്വത്തിൽ വലിയൊരു സംഘം ഇന്ത്യക്കാരും ഞങ്ങളെ സ്വീകരിക്കുന്നതിനു വിമാനത്താവളത്തിൽ വന്നിട്ടുണ്ടായിരുന്നു. അവരുടെ സ്നേഹപൂർവ്വമായ ഉപചാരങ്ങൾക്കുശേഷം ഞങ്ങൾക്കു താമസിക്കാനേർപ്പാടുചെയ്തിരുന്ന കാത്തേഹോട്ടലിലേക്കു പോയി. ആ ഹോട്ടലിൽ ഒരു കാര്യമാണു് അതിവിശേഷമായി തോന്നിയതു്: വിദേശീയരല്ലാതെ ചൈനക്കാരാരുമവിടെ താമസിച്ചിരുന്നില്ല. ചൈനയിലാണു് ആ ഹോട്ടൽ സ്ഥിതിചെയ്യുന്നതെങ്കിലും അതൊരു യൂറോപ്യൻസ്ഥാപനമായിരുന്നു എന്നു പറയാം.

ഷാങ്ഹായുടെ കഥയും ഏതാണ്ടിതുപോലെയായിരുന്നു. ഞാൻ ചെല്ലുന്നതിനു് ഒരു രണ്ടു വർഷം മുൻപുവരെ ചൈനാ ഗവണ്മെൻറുമായി ഷാങ്ഹായ്ക്കു വലുതായ ബന്ധമൊന്നുമുണ്ടായി

രുന്നില്ല. ചൈനായിലെ ഏററവും പ്രധാനമായ തുറമുഖവും വാണിജ്യകേന്ദ്രവുമായിരുന്നെങ്കിലും അതിൻെറ അഭിവൃദ്ധി തുടങ്ങിയിട്ടു നൂറുവർഷം മാത്രമേ ആയിട്ടുള്ളു. ആക്കാലമെല്ലാംതന്നെ (രണ്ടാമത്തെ മഹായുദ്ധം തീരുന്നതുവരെ) അതു യൂറോപ്യന്മാരുടെ അധികാരത്തിലായിരുന്നുതാനും. രാജ്യാധികാരംതന്നെ യൂറോപ്യൻഗവണ്മെൻറുകളുടെ കീഴിലായിരുന്നു. അവരിൽനിന്നു ജപ്പാൻ പിടിച്ചടക്കയും ജപ്പാൻകാർ തോററപ്പോൾ അതു ചൈനയ്ക്കു വീണ്ടുകിട്ടുകയുമാണുണ്ടായതു്. 1948-ൽ ചീനഗവണ്മെൻറിൻെറ അധീനത്തിൽത്തന്നെയാണെങ്കിലും ഒരു യൂറോപ്യൻപട്ടണമെന്നുതന്നെയാണു് ഷാങ്ഹായ് അഭിമാനിച്ചിരുന്നതു്. വലിയ കച്ചോടങ്ങളും കമ്പിനികളുമെല്ലാം അപ്പോഴും യൂറോപ്യരുടെ കൈവശമായിരുന്നു. അക്കാലത്തു കുറയാതെ ഒരു ലക്ഷം യൊറോപ്യർ അവിടെ സ്ഥിരവാസമായുണ്ടായിരുന്നുതാനും. നദീമുഖത്തുള്ള "ബൺഡു" മാത്രം കണ്ടാൽ മതി, ഷാങ്ഹായ് യൂറോപ്പിലെ വലിയൊരു നഗരിയാണെന്നുതന്നെ വിചാരിക്കും; സ്വല്പം അകത്തേയ്ക്കു കയറിയാൽ സാക്ഷാൽ ചൈനയായും.

ഷാങ്ഹായ്പോലെ ആൾത്തിരക്കുള്ള ഒരു നഗരം ഞാൻ കണ്ടിട്ടില്ല. ലണ്ടൻ, ന്യൂയാർക്കു് മുതലായ മഹാനഗരങ്ങൾ കണ്ടിട്ടുള്ളവർക്കും ഇതു് ആശ്ചര്യകരമായി തോന്നും. ഒരു നദീപ്രവാഹമെന്നപോലെ അപ്രതിരോധ്യമായും അവസാനമില്ലാതേയുമാണു് വാഹനങ്ങൾ റോഡുകളിൽ പോയ്ക്കൊണ്ടിരിക്കുന്നതു്. സന്ധ്യയായാൽ ഷാങ്ഹായിലെ തെരുവുകൾ പല നിറത്തിലുള്ള നിയോൺവൈദ്യുതദീപങ്ങൾകൊണ്ടു പ്രശോഭിക്കുന്നു. ന്യൂയാർക്കിലെ ബ്രാഡ്‌വേ ഒഴിച്ചാൽ ഇതു വളരെ വിചിത്രദീപങ്ങൾകൊണ്ടലംകൃതമായ സ്ഥലം വേറെയില്ലെന്നു പറയാം. ഷാപ്പുകളുടെ മുൻപിൽ, അവയിലുള്ള സാമാനങ്ങളുടെ ഗുണങ്ങളെ പല നിറത്തിൽ വൈദ്യുതദീപങ്ങൾകൊണ്ടെഴുതിയ പരസ്യങ്ങളാണു് ഉദ്ഘോഷണം ചെയ്തിരുന്നതു്.

അക്കാലത്തു ലണ്ടൻ മുതലായ സ്ഥലങ്ങളിൽപോലും സാധനങ്ങൾക്കു ക്ഷാമമുണ്ടായിരുന്നുവെങ്കിലും ഷാങ്ഹായിലെ ഷാപ്പുകളിൽ എല്ലാവിധസാമാനങ്ങളും നിറഞ്ഞു കണ്ടിരുന്നു. ഒന്നിനും ഒരു കുറവു കണ്ടില്ല. മററു സ്ഥലങ്ങളിലെ സാധനക്ഷാമം വിചാരിച്ച് ഇപ്രകാരം അസാധാരണമായ ഒരു സുലഭത കണ്ടു ഞാൻ ആശ്ചര്യപ്പെട്ടുപോയി. ചൈനയിൽ പട്ടുവസ്ത്രങ്ങൾ ധാരാളം കിട്ടുമെന്ന് എനിക്കറിയാമായിരുന്നു. എന്നാൽ മററു തുണിത്തരങ്ങളും ഭക്ഷണസാധനങ്ങളും. വിലകൊടുത്താൽ വേണ്ടിടത്തോളം ഒരു തടസ്സവും കൂടാതെ കിട്ടുമെന്ന് ഇംഗ്ലണ്ടിലെ റേഷൺകാർഡുകളും ഇൻഡ്യയിലെ ഉറക്കമെതിനിരോധനങ്ങളും പരിചയിച്ചറിഞ്ഞിട്ടുള്ള എനിക്കു വിശ്വസിക്കാൻ കഴിഞ്ഞില്ല. പണമുള്ളവർക്കു ഷാങ്ഹായിൽ യാതൊന്നിനും ദുർഭിക്ഷമുണ്ടായിരുന്നില്ല. പക്ഷേ പണത്തിൻെറ കാര്യമാണ് വിചിത്രമായിട്ടുള്ളതു്.

നാണയപ്പെരുപ്പത്തിൻെറ വൈഷമ്യം ചൈനയിലെന്നതുപോലെ ഒരിടത്ത് ഒരു കാലത്തുമുണ്ടായിട്ടില്ല. ഞാൻ ഒരു രണ്ടു മണിക്കൂറിനകം അഞ്ചു കോടി ചൈനീസ്ഡാളർ ചെലവാക്കിയതു് എനിക്കുതന്നെ വിശ്വസിക്കാൻ വയ്യാത്ത ഒരു സംഗതിയാണു്. ഈ അഞ്ചു കോടി ചൈനീസ്ഡാളറിനു വില കഷ്ടിച്ചു നാനൂറമ്പതു രൂപയായിരുന്നു. ഒരു പ്രതിദിനപത്രത്തിനു 35000 ഡാളർ വില! നോട്ടുകൾ നിറച്ച ചാക്കും കൊണ്ടു ചൈനാക്കാർ സാമാനങ്ങൾ വാങ്ങാനിറങ്ങുന്ന കാഴ്ച കാണേണ്ടതുതന്നെയാണ്. പട്ടണങ്ങളിൽ സാമാനങ്ങളുടെ വില അമേരിക്കൻനാണയമനുസരിച്ചാകയാൽ ദിവസംതോറും മാറുന്ന നാണയനിരക്കനുസരിച്ചു സാമാനങ്ങളുടെ വിലയും ഉയന്നുകൊണ്ടും താഴ്ന്നുകൊണ്ടുമിരിക്കും. ഇങ്ങനെ ഒരനുഭവം എനിക്കുമുണ്ടായി: ഒന്നാംതരം ജ്യാർജിയററുതുണിക്കു രാവിലത്തെ വില വാറയ്ക്കു് ആറു ലക്ഷം രൂപയായിരുന്നു. ഞാനാവശ്യപ്പെട്ടു

തനുസരിച്ചു് ഒരു കത്തു് എനിക്കു കാണുവാനായി കച്ചോടക്കാരൻ ഹോട്ടലിലേക്കയച്ചുതന്നു. അപ്പോൾ വിലയെഴുതിയിരുന്നതു് 680,000 എന്നാണു്. കാരണമന്വേഷിച്ചപ്പോൾ ആ കണക്കനുസരിച്ചു് അമേരിക്കൻനാണയത്തിന്റെ വില കൂടി എന്നു മനസ്സിലായി. വാറെക്കു് ഒരമേരിക്കൻഡാളർ എന്നത്രേ ജ്യോ ഇഞ്ചിയററിന്റെ വില തീർച്ചയാക്കിയിരിക്കുന്നതു്. വില്ക്കുന്ന സമയത്തു് ഒരു അമേരിക്കൻഡാളറിനു് എത്ര ചൈനീസ്നാണയമാകുന്നോ നിരക്കു്, അതു വിലയാക്കി അവർ ഗണിച്ചു വാങ്ങിക്കൊള്ളും.

പുറനാട്ടുനാണ്യങ്ങൾകൊണ്ടു കൈകാര്യം ചെയ്യുന്നവർക്കു് ഇതുകൊണ്ടു വലിയ ദോഷമില്ലെങ്കിലും, ചൈനക്കാർക്കു് ഈ വിലവ്യത്യാസംകൊണ്ടുണ്ടാകുന്ന ബുദ്ധിമുട്ടു പറഞ്ഞറിയിക്കത്തക്കതല്ല. കാലത്തു കിട്ടുന്ന പണത്തിനു വൈകുന്നേരം വിലയില്ലെന്നു വന്നാൽ സാധാരണജനങ്ങൾ പാപ്പരാകാതെ നിവൃത്തിയില്ലല്ലോ. പട്ടണത്തിലുള്ളവർക്കു ചൈനീസ് ഡാളർ കരിഞ്ചന്തയിൽ ഉടൻതന്നെ അമേരിക്കൻനാണയമായി മാററുവാൻ സാധിക്കും. നാട്ടിൻപുറത്തു താമസിക്കുന്നവർക്കു് ഒരു നിവൃത്തിയുമില്ല. പക്ഷേ അവരുടെ വിളവുകളും പ്രയത്നഫലങ്ങളും ആവശ്യങ്ങൾക്കായി വെച്ചു മാറുവാൻ സാധിക്കും. അങ്ങനെയത്രേ അവർ കഴിച്ചുകൂട്ടിയിരുന്നതു്.

ഷാങ്ഹായ് വലിയൊരു നഗരമാണെങ്കിലും, അവിടെ വാണിജ്യസൗകര്യങ്ങൾ മററു പട്ടണങ്ങളെക്കവിഞ്ഞുണ്ടെന്നു പറയാമെങ്കിലും, അതു് ഒരു ചൈനീസ്പട്ടണമെന്നു് എനിക്കു തോന്നിയില്ല. അതിന്റെ ചരിത്രവും വളർച്ചയും വിചാരിച്ചാൽ അതിൽ ആശ്ചര്യത്തിനും വകയില്ല. ആ നഗരത്തിനുള്ള പ്രത്യേകത യൂറോപ്യൻസംസർഗ്ഗംകൊണ്ടാണെന്നു് ആദ്യത്തെ നോക്കിൽത്തന്നെ മനസ്സിലാകും. ചൈനാരാജ്യത്തിലാണു് സ്ഥിതി ചെയ്യുന്നതെന്നും അവിടെ പാർക്കുന്ന ജനങ്ങൾ ചൈനക്കാരാ

ണെന്നും പറയാം; അല്ലാതെ ശില്പരീതികൊണ്ടോ പ്രധാന സ്ഥലങ്ങളിലെ ജീവിതരീതികൊണ്ടോ അതു മാർസയിൽസ്, ന്യൂയാർക്ക്, ലണ്ടൻ മുതലായ വലിയ തുറമുഖങ്ങളിൽനിന്നു വ്യത്യാസപ്പെട്ടതല്ലായിരുന്നു.

രണ്ടാം മഹായുദ്ധത്തിനു മുൻപു്, ഷാങ്ഹായ്പട്ടണം യൂറോപ്യക്കധീനമായിരുന്നപ്പോൾ, അവിടത്തെ പോലീസുകാർ മിക്കവാറും സിക്കുകാരായിരുന്നു. യൂറോപ്യരുടെ അധികാരം പോയതോടുകൂടി അവരിൽ പലരും മററു ജോലി സ്വീകരിച്ചു് അവിടെ താമസിക്കുന്നുണ്ടായിരുന്നു. അവരെ കൂടാതെ കച്ചവടത്തിൽ ഏർപ്പെട്ടവരായി ഒരു പത്തിരുപതു് ഇൻഡ്യൻകുടുംബങ്ങളും ഗവണ്മെൻറുവകയായി ഒരു കാൺസൽ ജനറലുമാണു് അവിടെ ഉണ്ടായിരുന്നതു്. കാൺസൽ ജനറൽ പാലക്കാട്ടുകാരനായ കൃഷ്ണമൂർത്തി എന്നൊരു ഉദ്യോഗസ്ഥനായിരുന്നു. അദ്ദേഹത്തിൻെറ ജോലി ഇൻഡ്യക്കാരുടെ സൗകര്യങ്ങളെ അന്വേഷിക്കുക, അവരുടെ താൽപര്യങ്ങളെ സംരക്ഷിക്കുക, ഇൻഡ്യയുടെ വാണിജ്യം വർദ്ധിപ്പിക്കുന്നതിനുള്ള വഴികൾ കണ്ടുപിടിക്കുക മുതലായവയാണു്. പല വിധത്തിലുള്ള നിയന്ത്രണങ്ങൾകൊണ്ടു് ഇൻഡ്യയും ചൈനയുമായി അന്നു പറയത്തക്ക കച്ചവടമൊന്നുമുണ്ടായിരുന്നില്ലെങ്കിലും, ക്രമേണ അതു വളർത്തിക്കൊണ്ടുവരണമെന്നുള്ള ഉദ്ദേശത്തോടുകൂടിയാണു് അവിടെ ഒരു കാൺസൽ ജനറലിനെ നിയമിച്ചിട്ടുള്ളതു്.

മെയ് 15-ാം തീയതി രാത്രി 11 മണിക്കു ഞങ്ങൾ ഷാങ്ഹായ് വിട്ടു. ഷാങ്ഹായിൽനിന്നു നാൻകിങ്ങിലേയ്ക്കുള്ള തീവണ്ടി അമേരിക്കൻരീതിയിൽ സകലസൗകര്യങ്ങളുമുള്ള ഒന്നാണു്. കമ്മ്യൂണിസ്റ്റു് ലഹളകൾകൊണ്ടു ചുരുക്കം ചില തീവണ്ടികൾമാത്രമേ ശരിയായി അക്കാലത്തു് ഓടാറുണ്ടായിരുന്നുള്ളു. സാമ്രാജ്യത്തിൻെറ ഏററവും പ്രധാനത്തുറമുഖത്തുനിന്നു രാജധാനിയിലേയ്ക്കു് ഈ വണ്ടി പോകുന്നതുതന്നെ സജ്ജീകൃതായുധരായ സൈനികരുടെ

അകമ്പടിയോടുകൂടിയാണ്. നേരം വെളുത്തതോടുകൂടി മുറിയുടെ പട്ടതാ മാററി ഞങ്ങൾ യാത്ര ചെയ്യുന്ന ദേശത്തിൻെറ പ്രകൃതി കാണുവാനായി പുറത്തേയ്ക്കു നോക്കി. അപ്പോൾ കണ്ട കാഴ്ച എന്നെ എത്രമാത്രം ആനന്ദിപ്പിച്ചു എന്നു പറയാൻ പ്രയാസമാണ്. നെൽകൃഷികൊണ്ടു നിറഞ്ഞ പാടങ്ങളുടെ നടുവിലൂടെയായിരുന്നു റെയിൽപാത. പറിച്ചുനട്ടു കഴിഞ്ഞു് ഒരു പത്തു ദിവസം തികയാത്ത ഈ പാടങ്ങളിൽ കൃഷീവലന്മാർ പണിയെടുത്തു തുടങ്ങിയിരുന്നു. അടുത്തടുത്തുണ്ടായിരുന്ന ഗൃഹങ്ങളിൽനിന്നു സ്ത്രീപുരുഷന്മാർ കൂട്ടം കൂട്ടമായി ജോലിക്കു പോകുന്നതും സന്തോഷപ്രദമായ ഒരു കാഴ്ചയാണ്. ചൈനക്കാർ പ്രായേണ പ്രയത്നശീലന്മാരാണ്. പുരുഷന്മാരൊന്നിച്ചു പാടത്തു ജോലി ചെയ്യുന്നതിനു സ്ത്രീകളും മടിച്ചിരുന്നില്ല. അനേകായിരം വൎഷമായി കൃഷിചെയ്തു ശീലിച്ചിട്ടുള്ള ഇവൎക്കു്, നമ്മുടെ നാട്ടിലെ കൃഷിക്കാർക്കെന്നതുപോലെ, ഭൂമിയോടു പ്രത്യേകം സ്നേഹമുണ്ടു്. ഇൻഡ്യയുമായി ഇടതട്ടിച്ചു നോക്കുമ്പോൾ പ്രധാനമായി ഒരു വ്യത്യാസമാണ് ഞാൻ കണ്ടതു്. ഒരു പശുവിനെയാവട്ടെ, കാളയെയാവട്ടെ, ആ യാത്രയിൽ കണ്ടില്ല; അങ്ങുമിങ്ങും ചില പോത്തുകൾ നിന്നിരുന്നതു കൃഷിയുടെ ഉപയോഗത്തിനാണെന്നു് എനിക്കു തോന്നിയതുമില്ല. അതുപോലെതന്നെ, വൃക്ഷങ്ങളും വളരെ അപൂൎവ്വമായിട്ടേ ആ പ്രദേശത്തു കാണാനുണ്ടായിരുന്നുള്ളു. മലയോടടുത്ത സ്ഥലങ്ങളിൽ വനങ്ങളും വൃക്ഷങ്ങളും കാണുമായിരിക്കാം; പക്ഷേ നാൻകിങ്ങിനോടടുത്ത ഈ പ്രദേശത്തു വൃക്ഷങ്ങൾക്കിടമില്ലെന്നാണ് ചൈനക്കാർ തീൎച്ചയാക്കിയിട്ടുള്ളതെന്നു തോന്നും.

സൂക്ഷ്മം 7 മണിക്കു വണ്ടി നാൻകിങ്ങ് സ്റ്റേഷനിലെത്തി. അവിടെ എന്നെ സ്വീകരിക്കുന്നതിനായി വിദേശകാര്യമന്ത്രിയുടെ പ്രതിനിധിയും ഇൻഡ്യനെംബസിയിലെ ഉദ്യോഗസ്ഥന്മാരും മാത്രമല്ല വന്നിരുന്നതു്; ബ്രിട്ടീഷംബാസഡർ, കനേഡിയ

നംബാസഡർ, ആസ്ത്രേലിയൻ പ്രതിനിധി, ഇൻഡ്യയിൽ ചൈനാഗവണ്മെൻറിൻെറ പ്രതിനിധിയായ ഡാക്ടർ ലോചിയാലൂൺ മുതലായ പ്രമാണികളും ഹാജരുണ്ടായിരുന്നു.

എൻെറ മുൻഗാമി താമസിച്ചിരുന്ന എംബസിഭവനം പേപ്പിൻല്യൂ എന്ന പ്രധാനത്തെരുവിലാണു് സ്ഥിതിചെയ്യുന്നതു്. ആ ഭവനത്തിൻെറ മുകളിൽ ധർമ്മചക്രാലംകൃതമായ ത്രിവർണ്ണപതാക ഇളകിക്കളിക്കുന്നതു കണ്ടപ്പോൾ എൻെറ ഹൃദയം തുടിച്ചു. ഭാരതസ്വാതന്ത്ര്യത്തിൻെറ ലക്ഷ്യമായി ഒരു വിദേശരാജധാനിയിൽ പാറിക്കളിക്കുന്ന ഈ ത്രിവർണ്ണപതാകയുടെ മാനത്തെയും മഹത്ത്വത്തെയും രക്ഷിക്കുന്ന ജോലി പ്രധാനമായി കരുതേണ്ട ഒന്നാണല്ലോ.

## രണ്ടാമദ്ധ്യായം

ഞാൻ നാങ്കിങ്ങിലെത്തിയപ്പോൾ, ചൈനാചരിത്രത്തിൽ ഇദംപ്രഥമമായി വിളിച്ചുകൂട്ടിയ പാർല്യമെൻറിൻെറ സമ്മേളനം നടക്കുകയായിരുന്നു. നാഷണൽ അസംബ്ളി എന്നുപേരായ ഈ സഭയ്ക്കു്, രാജ്യത്തിൻെറ പ്രസിഡെണ്ടിനെയും വൈസ് പ്രസിഡെണ്ടിനെയും തിരഞ്ഞെടുക്കേണ്ട ജോലിമാത്രമാണു് വിധാനനിയമം (Constitution) നല്കിയിരുന്നതു്. അപ്രകാരം രാജ്യാധിപതി നിയമിതനായശേഷം, നിയമസഭ, ഭരണസഭ, ശാസനസഭ, പരീക്ഷാസഭ, ജുഡിഷ്യൽസഭ എന്നിങ്ങനെ അഞ്ചംഗങ്ങൾ അടങ്ങിയ ഒരു വ്യവസ്ഥ നടപ്പിൽ വരുത്തുവാനാണു് ഗവണ്മെൻറിൽനിന്നുദ്ദേശിച്ചിരുന്നതു്. പഞ്ചാംഗസ്വരൂപമായ ഈ രാജ്യവിധാനം മറെറങ്ങുമില്ലാത്ത ഒന്നാകകൊണ്ടു് അതേപ്പററി സ്വല്പം ഇവിടെ പറയുന്നതു് അനുചിതമാകയില്ലെന്നു വിശ്വസിക്കുന്നു.

'നിയമസഭ'യ്ക്കു നിയമങ്ങൾ നടപ്പിൽവരുത്തുന്ന ജോലിയല്ലാതെ മററു പാർല്യമെൻറ്കൾക്കു പതിവുള്ള ജോലി ഒന്നുമുണ്ടായിരുന്നില്ല. ഭരണസഭയെ നിയന്ത്രിക്കുക, ഗവണ്മെൻറ് നയത്തെ വിമർശനംചെയ്യുക ഇതൊന്നും അതിൻെറ ന്യായമായ പരിധിയിൽപ്പെട്ട ജോലികളല്ല. 'ഭരണസഭ' സ്വതന്ത്രവും നിയമസഭയോടുതന്നെ തുല്യമായ സ്ഥാനമുള്ള ഒരംഗമാണു്താനും. ഭരണസഭയുടെ അധ്യക്ഷനെ പ്രസിഡെണ്ടു നിയമിച്ചു നിയമസഭയെ അറിയിക്കണമെന്നും, ആ നിയമനത്തെ നിയമസഭ അ

സവദിക്കണമെന്നുമേ വ്യവസ്ഥയുള്ളു. അങ്ങനെ നിയമിതനാകു ന്ന ഭരണസഭാധ്യക്ഷൻ പ്രധാനമന്ത്രിയെന്നനിലയിൽ മററു മന്ത്രികളെ തിരഞ്ഞെടുത്തു പ്രസിഡെണ്ടിനെയും നിയമസഭയെയും അറിയിക്കുന്നു. 'ശാസനസഭ'ക്കു ഗവണ്മെൻറിൻെറ മററംഗങ്ങളുടെ പരിശോധനയും മേൽനോട്ടവും ശിക്ഷയുമാണു് വിധിച്ചിട്ടുള്ളതു്. പ്രസിഡെണ്ടിനെത്തന്നെയും കുററപ്പെടുത്തുന്നതിനും വിചാരണചെയ്യുന്നതിനുമുള്ള അധികാരം ആ സഭക്കുണ്ടു്. ഏതു കാര്യത്തെപ്പററിയും ആ സഭക്കു നേരിട്ടോ അവർ നിയമിക്കുന്ന കമ്മീഷണന്മാർമുഖാന്തരമോ അന്വേഷണം ചെയ്തു വേണ്ട നടപടികൾ നടത്താവുന്നതാകുന്നു. 'പരീക്ഷാസഭ' ഇൻഡ്യയിലുള്ള പബ്ളിക് സർവ്വീസ് കമ്മിഷൻെറ ചുമതലകളാണു് വഹിക്കുന്നതു്. കോടതികളുടെമേലുള്ള അധികാരം, ജഡ്ജികളെ നിയമിക്കുക മുതലായവ 'ജുഡിഷ്യൽസഭ'യിൽ സ്ഥിതിചെയ്യുന്നു.

ഇങ്ങനെ പഞ്ചാംഗരൂപമായ ഈ രാജ്യവിധാനംവഴി, അതുവരെ സൈനികഭരണത്തിൽ കഴിഞ്ഞിരുന്ന ചൈന പ്രജാധിപത്യത്തിലേയ്ക്കു കാലെടുത്തുവെയ്ക്കുവാനുദ്യമിക്കുന്ന സമയത്താണു് അവിടെ ചെല്ലുവാൻ എനിക്കു ഭാഗ്യമുണ്ടായതു്. സൂൺയാട്ട്സെനിൻെറ മരണശേഷം രാജ്യത്തിൻെറ സർവ്വാധികാരവും ജനറാലിസ്സിമോ ച്യാങ്ങ് കായ്ഷേക്കിൻെറ കൈകളിലാണു് സ്ഥിതിചെയ്തിരുന്നതു്. കോമിൻടാങ്ങ്കക്ഷിയുടെ നായകനെന്നനിലയിൽ, ഹിററ്ലർ മുസ്സോലിനി മുതലായവരുടെ മട്ടിൽ, ഏകശാസനമായി അദ്ദേഹം രാജ്യകാര്യങ്ങൾ നടത്തിക്കൊണ്ടുപോന്നു. പ്രജാധിപത്യത്തിനുവേണ്ടിയാണു് തങ്ങൾ ഒത്തൊരുമിച്ചു നാസികളോടു യുദ്ധംചെയ്തതെന്നു പ്രഖ്യാപനംചെയ്തിരുന്ന മഹാശക്തികളിൽ ഒന്നാണു് ചൈനയും എന്നഭിമാനിച്ചിരുന്ന സ്ഥിതിക്കു് ഈ സൈനികഭരണം മാററി ജനകീയഭരണത്തിൻെറ ചടങ്ങുകളെങ്കിലും ഏർപ്പെടുത്തേണ്ട കാലമായിരിക്കു

ന്നു എന്ന വിചാരം നാട്ടിൽ പരന്നതുകൊണ്ടാണ് ഇങ്ങനെ ഒരു ഭരണക്കൂടം ഏർപ്പെടുത്തുന്നതിനുതന്നെ ച്യാങ് സമ്മതിച്ചത്. അതിൻെറ ആദ്യചടങ്ങായിരുന്നു പ്രെസിഡണ്ടിനെ തിരഞ്ഞെടുക്കൽ. തനിക്കു പ്രെസിഡണ്ടുസ്ഥാനം വേണ്ടെന്നും താൻ രാജ്യകാര്യങ്ങളിൽനിന്നു് ഒഴിഞ്ഞുനില്ക്കുവാനാണ് ആഗ്രഹിക്കുന്നതെന്നുമെല്ലാം ഒരു വിളംബരം ച്യാങ് പ്രസിദ്ധപ്പെടുത്തിയെങ്കിലും, സമയമായപ്പോൾ ജനപ്രതിനിധികളുടെ നിർബ്ബന്ധംകൊണ്ടു തിരഞ്ഞെടുപ്പിനു നിന്നുകൊള്ളാമെന്നു സമ്മതിക്കയാണുണ്ടായതു്. ഞാൻ നാങ്കിങ്ങിലെത്തി രണ്ടു ദിവസം കഴിഞ്ഞപ്പോൾ നടന്നതു് ആ തിരഞ്ഞെടുപ്പാണു്. ബഹുഭൂരിപക്ഷത്തോടെ ച്യാങ് തിരഞ്ഞെടുക്കപ്പെട്ടു എന്നു പറയേണ്ടതില്ലല്ലോ.

1948-ൽ ആകപ്പാടെ ചൈനയുടെ സ്ഥിതി സവിശേഷമായ ഒന്നായിരുന്നു. ജപ്പാൻയുദ്ധത്തിൻെറ അവസാനത്തിൽ (1946-ൽ) ചൈനയ്ക്കു ലോകത്തിലെ പഞ്ചമഹാശക്തികളിലൊന്നെന്ന സ്ഥാനം സർവ്വസമ്മതമായി ലഭിച്ചു. ജപ്പാനുമായി ആദ്യം നാലുവർഷം യാതൊരു സഹായമില്ലാതെയും പിന്നെ നാലുവർഷം അമേരിക്ക, ബ്രിട്ടൺ മുതലായവരോടു യോജിച്ചും ചെയ്ത മഹായുദ്ധം ചൈനയുടെയും ച്യാങ്ങിൻെറയും പ്രശസ്തിയെ എത്രമാത്രം ഉയർത്തിയിരുന്നു എന്നു് ഇപ്പോൾ ഊഹിക്കതന്നെ പ്രയാസമാണു്. ഏഷ്യയുടെ നായകത്വം ജപ്പാൻ ഒഴിഞ്ഞുകൊടുത്തതു ചൈനയ്ക്കു നിസ്സംശയം ലഭിക്കുമെന്നും അതു യൂറോപ്യൻ ശക്തികൾ സമ്മതിച്ചുകൊടുക്കാതെ നിവൃത്തിയില്ലെന്നും ഒററനോട്ടത്തിൽത്തന്നെ ആർക്കും തോന്നുമായിരുന്നു. അതു് അവിശ്വസനീയമായ സംഗതിയായിരുന്നില്ലതാനും. ജപ്പാനികൾ യുദ്ധത്തിൽ നിശ്ശേഷം പരാജിതരായി, സൈനികശക്തിയും ധനശക്തിയും നശിച്ചു്, ജേതാക്കളുടെ മർദ്ദനം സഹിച്ചു ദാസ്യത്തിൽ കിടക്കയായിരുന്നു. ആരറിഞ്ഞു, ഒരു പത്തു വർഷത്തിനകം പിന്നെയും ജപ്പാൻകാർക്കു മുമ്പിലത്തേക്കാളധികം ശക്തി

യുണ്ടാകുമെന്നോ! ഇൻഡ്യാരാജ്യം അസ്വതന്ത്രമായേ ഉള്ളൂ; അഥവാ, അതിനു സ്വാതന്ത്ര്യം ലഭിച്ചാൽത്തന്നെ, ചൈനായോടു മത്സരിക്കുന്നതിനുള്ള ശക്തിയുണ്ടാകുമെന്നു് ആർക്കു് അന്നാലോചിക്കാൻ കഴിയും? ഏഷ്യയിലെ മററു രാജ്യങ്ങൾ ജനസംഖ്യകൊണ്ടോ ധനശക്തികൊണ്ടോ ചൈനായോടു് ഒരുകാലത്തും കിടപിടിക്കത്തക്കവയായിരുന്നില്ലതാനും.

ആഭ്യന്തരസംഗതികൾ വെച്ചുനോക്കിയാലും ചൈനായുടെ സ്ഥിതി എല്ലാംകൊണ്ടും ശുഭോന്മുഖമായിട്ടാണു് അന്നു കാണപ്പെട്ടിരുന്നതു്. യൂറോപ്യന്മാർ, തങ്ങൾക്കങ്ങുമിങ്ങും—പ്രത്യേകിച്ചു ഷാങ്ഹായിൽ—ഉണ്ടെന്നു നടിച്ചിരുന്ന പ്രത്യേകാധികാരങ്ങളെല്ലാം ഒഴിഞ്ഞുകൊടുത്തതോടുകൂടി ചൈനാരാജ്യത്തിന്റെ സ്വാതന്ത്ര്യം, ആറു വർഷത്തിനുശേഷം, പൂർണ്ണമായി പുനഃസ്ഥാപിക്കപ്പെട്ടു. അതു ജപ്പാനിനോടു യുദ്ധത്തിൽ നേടിയ വിജയത്തെക്കാൾ വലിയൊരു വിജയമായാണു് എല്ലാവരും കരുതിയതു്. കഴിഞ്ഞ അമ്പതു വർഷത്തെ കുഴപ്പങ്ങൾക്കിടയിൽ കൈവിട്ടുപോയ ഫാർമോസ, മഞ്ചൂറിയ മുതലായ രാജ്യങ്ങൾ തിരികെ ലഭിച്ചപ്പോൾ ചൈനായുടെ ശക്തി ചക്രവർത്തികളുടെ കാലത്തുണ്ടായിരുന്നതിനെക്കാളേറെ വർദ്ധിച്ചു എന്നു പറയാം. കൂടാതെ, അമേരിക്കരുടെ ശിക്ഷണത്തിൽ യുദ്ധമഭ്യസിച്ച പത്തു ലക്ഷം സേനകളും വേറെ നാല്പതു ലക്ഷം പടയാളികളും പ്രബലമായ ഒരു വിമാനസൈന്യവും പടക്കപ്പലുകളും പുതിയ ഈ ശക്തിക്കു ലക്ഷ്യമെന്നപോലെ ഉണ്ടായിരുന്നതുകൊണ്ടു നവീനചൈനയുടെ സ്ഥാനത്തെ ആരുംതന്നെ അവഗണിക്കയില്ല എന്നു വന്നു.

യുദ്ധാനിമിത്തമുണ്ടായ നാശങ്ങൾ പോക്കി ചൈനായെ നവീകരിച്ചു ബലപ്പെടുത്തുന്നതിനു് എന്തു ചെയ്തും സഹായിച്ചുകൊള്ളാമെന്നു് അമേരിക്കക്കാരും ഏററിരുന്നു. ഈ സ്ഥിതിക്കു ചൈനയുടെ ഭാവിയെപ്പററി ആർക്കാണു് എന്തെങ്കിലും സന്ദേഹം തോന്നുവാൻ? ശരിതന്നെ, ദൂരെയൊരു മലയിടുക്കിൽ മോ

ട്സേട്ടങ്ങിൻെറ കീഴിൽ കമ്മ്യൂണിസ്ററുകാർ കുറെ സ്ഥലം കൈക്കലാക്കി അവിടെ സേനാസംഭാരം ചെയ്തിരുന്നു. അവരുടെ സൈന്യത്തിൽ അന്നു രണ്ടു ലക്ഷം പടയാളികളേ ഉണ്ടായിരുന്നുള്ളു. ശരിയായ ആയുധങ്ങളോ വിമാനങ്ങളോ മററു രാജ്യങ്ങളിൽനിന്നു സഹായമോ ഇല്ലാതിരുന്ന ഇവരിൽനിന്നു് അപായമൊന്നും വരാവുന്നതായി ആർക്കും തോന്നിയില്ല. രാജ്യത്തിൻെറ സമാധാനത്തെ ഭഞ്ജിക്കാനൊരുമ്പെട്ട നില്ക്കുന്ന ഒരു തസ്കരസംഘം എന്ന നിലമാത്രമാണു് ച്യാങ്ങ് അവർക്കു് അനുവദിച്ചിരുന്നതു്. അങ്ങുമിങ്ങുമവർ കേറി ആക്രമിക്കാറുണ്ടായിരുന്നെങ്കിലും വളരെ നാൾ തങ്ങളുടെ തലസ്ഥാനമായി വിചാരിച്ചിരുന്ന യേനാൻകൂടി വിട്ടൊഴിച്ചുതാമസിക്കേണ്ടിവന്ന സ്ഥിതിക്കു് അവരിൽനിന്നു പേടിക്കാനൊന്നുമില്ലെന്നു ച്യാങ്ങ്തന്നെ വീരവാദം പറഞ്ഞിരുന്നു. വേറെയൊരു സംഗതിയും ച്യാങ്ങിനെ അല്പം അസഹ്യപ്പെടുത്താതിരുന്നില്ല; നാണയപ്പെരുപ്പം സീമാതീതമായിത്തീർന്നുകൊണ്ടു ചൈനായിൽ സാധുക്കൾക്കു ജീവിതസന്ധാരണംതന്നെ വിഷമമായിത്തീർന്നു. ഒരമേരിക്കൻഡാളറിനു് അന്നു് (ഒന്നേകാൽരൂപായ്ക്കു്) ഒരു ലക്ഷം ചൈനീസ്ഡാളർ എന്ന നില യുദ്ധം തീർന്നു രണ്ടു മാസത്തിനകം വന്നുകഴിഞ്ഞിരുന്നു. ഈ നാണയപ്പെരുപ്പവും അതുകൊണ്ടുണ്ടാകുന്ന വിലവർദ്ധനയും സമയത്തിനു തടയാതിരിക്കയാണെങ്കിൽ ചൈനയുടെ സാമ്പത്തികജീവിതം തീരെ നശിച്ചുപോകുമെന്നുള്ളതിനും സംശയമില്ല. അമേരിക്കായുടെ പൂർണ്ണമായ സഹായമുണ്ടായിരുന്നതുകൊണ്ടു് ഇതിനെ ആരുമത്ര സാരമായി ഗണിച്ചില്ല. എങ്ങനെയെങ്കിലും ച്യാങ്ങ് ഇതിനെല്ലാം നിവൃത്തിയുണ്ടാക്കിക്കൊള്ളുമെന്ന വിശ്വാസമാണു് കോമിൻടാങ്ങ് കക്ഷിക്കു് ആകെയുണ്ടായിരുന്നതു്.

ച്യാങ്ങ് കായ്ഷേക്ക് ഒരസാമാന്യപുരുഷനാണെന്നു സമ്മതിക്കാതെ നിവൃത്തിയില്ല. പറയത്തക്ക വിദ്യാഭ്യാസമോ സം

സ്കാരമോ ഇല്ലാത്ത അദ്ദേഹം 23 വഷം ചൈനയുടെ അനിഷേധ്യനായകനായി സ്വീകരിക്കപ്പെട്ടതുതന്നെ അദ്ദേഹത്തിൻെറ അസാമാന്യഗുണങ്ങൾക്കു പ്രത്യക്ഷമായ ഒരു തെളിവാണല്ലോ. ചീനക്കാരുടെയിടയിൽ അദ്ദേഹത്തെ ദീർഘകായനെന്നു വണ്ണിക്കുന്നു. മെലിഞ്ഞതെങ്കിലും വ്യായാമദാർഢ്യമായ ദേഹം, മീശയില്ലാത്ത മുഖം, എല്ലാവരെയും ചുഴിഞ്ഞുനോക്കുന്ന കണ്ണുകൾ, കഷണ്ടിത്തല — ഇങ്ങനെയാണ് ച്യാങ്ങിൻെറ രൂപം. ഒരു ജനസംഘത്തിൽ കാണുകയാണെങ്കിൽ, ഒരുവിധത്തിലുമുള്ള പ്രത്യേകതയോ വിശേഷമോ തോന്നിക്കുന്ന വ്യക്തിയാണ് അദ്ദേഹമെന്നു പറഞ്ഞുകൂടാ. ഇങ്ങനെയുള്ള ഒരാൾ ചൈനാരാജ്യം ഒരു കാൽശതാബ്ദത്തോളം ഏകശാസനമായി ഭരിച്ചതെങ്ങനെയെന്നു ചോദ്യമുണ്ടാവാം.

നിഷ്കളങ്കമായ രാജ്യഭക്തി, ദൃഢപ്രതിജ്ഞത, എത്ര ദുർഘടങ്ങളുണ്ടായാലും പിൻമാറാത്ത ധൈര്യം, ഉത്ഥാനശക്തി മുതലായി ഒരു നേതാവിനു് അവശ്യമുണ്ടാവേണ്ട ഗുണങ്ങൾ ച്യാങ്ങിനുണ്ടായിരുന്നു. കൈക്കൂലിപ്പിശാചുക്കളെക്കൊണ്ടു നിറഞ്ഞിരുന്ന ആ രാജ്യത്തു മിക്ക ഉദ്യോഗസ്ഥന്മാരും പരസ്യമായി ഭണ്ഡാരം കൊള്ളയിട്ടിരുന്നപ്പോൾ, ച്യാങ്ങിൻെറ കാര്യത്തിൽ വിരോധികൾപോലും ഒരു ശങ്ക പ്രദർശിപ്പിച്ചിരുന്നില്ല. ച്യാങ്ങിനെ ചുററിക്കൂടിയവരും ച്യാങ്ങിൻെറ ഏററവുമടുത്ത ബന്ധുക്കളും ഈ കൊള്ളയിൽ പങ്കെടുത്തിരുന്നു എന്നുള്ളതു തീച്ചതന്നെ. പക്ഷേ ച്യാങ്ങിനെപ്പററി അങ്ങനെയൊരു ദുഷ്പ്രവാദമുണ്ടായിട്ടില്ല. അതുപോലെതന്നെ, താൻ വിശ്വസിച്ചിരുന്ന കാര്യങ്ങളിൽ നിശ്ചഞ്ചലമായി നിന്നു പ്രവത്തിച്ചിരുന്നതുകൊണ്ടു്, മററുള്ളവർ എത്രതന്നെ മാറിയാലും, എങ്ങനെയെല്ലാം തകിടംമറിഞ്ഞാലും, അദ്ദേഹം സ്വസ്ഥാനത്തുനിന്നിളകാതെ ഉറച്ചുതന്നെ നിന്നിരുന്നു. ഈ ഗുണങ്ങൾകൊണ്ടു്, ജനങ്ങൾക്കും പട്ടാളത്തിനും പൊതുവേ അദ്ദേഹത്തിൽ വിശ്വാസമായിരുന്നു എന്നതിൽ തക്കമില്ല.

രണ്ടു ദൂഷ്യങ്ങളാണ് അദ്ദേഹത്തിന്റെ ശക്തിയെ നശിപ്പിച്ചതു്. ഒന്നാമതായി അദ്ദേഹത്തിന്റെ ബന്ധുക്കളും സേവന്മാരും ജനദ്രോഹികളും രാജ്യം മുടിഞ്ഞാലും തങ്ങൾക്കു കുബേരത്വം സമ്പാദിക്കണമെന്നുമാത്രം വിചാരമുള്ളവരുമാണ്. ആ കൂട്ടത്തിൽ പ്രധാനികൾ മാഡംച്യാങ്കായ്ഷേക്കിന്റെ സഹോദരൻ ടി. വി. സൂങ്ങും സഹോദരീഭർത്താവായ എച്ച്. എച്ച്. കുങ്ങുമായിരുന്നു. ചൈനാചരിത്രം കഴിഞ്ഞ കാൽ ശതാബ്ദത്തിൽ ഈ 'സൂങ്ങവംശ'ത്തോടു് അടുത്തു ബന്ധപ്പെട്ടിരിക്കുന്നതിനാൽ, അതിനേപ്പററി അല്പം ഇവിടെ പറയേണ്ടിയിരിക്കുന്നു. സൺയാട്സെൻ വിപ്ലവത്തിനായി പരിശ്രമിച്ചു നടന്ന കാലത്തു ചാർളി സൂങ് എന്നു പേരായ ഒരു ചെറുകച്ചോടക്കാരൻ അദ്ദേഹത്തിനെ പണം കൊടുത്തും മററു വിധത്തിലും സഹായിച്ചിരുന്നു. ചാർളി സൂങിനു മൂന്നു പെൺകുട്ടികളും രണ്ടു പുത്രരുമാണ് ഉണ്ടായിരുന്നതു്. എത്രയോ വിചിത്രതരത്തിലുള്ള ഭാവിയാണ് തന്റെ ഈ അഞ്ചു സന്താനങ്ങൾക്കും ദൈവം വിധിച്ചിട്ടുള്ളതെന്നു് അറിഞ്ഞിരുന്നുവെങ്കിൽ ചാർളി സൂങ് എന്തു വിചാരിക്കുമായിരുന്നോ, എന്തോ! പുത്രസന്താനങ്ങളുടെ കഥ നില്ക്കട്ടെ. സ്ത്രീസന്താനങ്ങളായി മൂന്നുള്ളവരിൽ മൂത്തവൾ ഐലീൻ സൂങ് കൺഫ്യൂഷിയസ്സിന്റെ എഴുപത്താറാം പരമ്പരയിൽ പെട്ടയാളെന്നഭിമാനിക്കുന്ന എച്ച്. എച്ച്. കുങ്ങിനെയാണ് വിവാഹം ചെയ്തതു്. കൺഫ്യൂഷിയസ്സിന്റെ വംശജനെങ്കിലും രാജ്യഭണ്ഡാരം കവർന്നെടുക്കുന്നതിനും മററു വിധത്തിൽ അപമര്യാദമായി പണം സമ്പാദിക്കുന്നതിനും അദ്ദേഹം ഒട്ടുംതന്നെ മടിച്ചിരുന്നില്ല. ചൈനയുടെ ധനകാര്യമന്ത്രിയെന്ന നിലയിലാണ് അദ്ദേഹം പ്രശസ്തി സമ്പാദിച്ചതു്. ആ സ്ഥാനം ധനസമ്പാദനത്തിനുതകുന്നതാണല്ലോ. ലോകത്തിലെ കോടീശ്വരപ്രമുഖന്മാരിൽ ഒരാളായ ഇദ്ദേഹം ചൈനായിൽ കാര്യങ്ങൾ കുഴപ്പമാകുമെന്നു കണ്ടതോടുകൂടി തന്റെ പണവുംകൊണ്ടു് അമേരിക്കയിലേയ്ക്കു നിർഗ്ഗമിക്കയാണു് ചെയ്തതു്.

രണ്ടാമത്തെ സഹോദരി രാഷ്ട്രപിതാവായ സൺയാട്സെനിനെത്തന്നെയാണ് വിവാഹം ചെയ്തതു്. ഭർത്താവിൻെറ മരണശേഷം അവർ തൻെറ ബന്ധുക്കളുടെ ദുന്നടപടികൾ കണ്ടു ശോകാകുലയായി രാജ്യകാര്യങ്ങളിൽ ഇടപെടാതെ താമസിക്കയായിരുന്നു. അവരുടെ സൽഗുണങ്ങളും മഹത്വവും ലോകപ്രസിദ്ധമാണ്. കമ്മ്യൂണിസ്ററുകാർ തൻെറ ബന്ധുക്കളെ തല്ലിയോടിച്ചശേഷംമാത്രമാണ് ആ സ്ത്രീരത്നം പിന്നെയും രാജ്യകാര്യങ്ങളിൽ പ്രവർത്തിച്ചുതുടങ്ങിയതു്. ച്യാങ് അധികാരം ഭരിച്ചിരുന്ന കാലത്താവട്ടെ, പല തരത്തിലുള്ള ധർമ്മപരമായ കാര്യങ്ങളിൽമാത്രം ഏർപ്പെട്ടിരുന്നു. ഇൻഡ്യയിലെ സരോജിനീദേവി, അമേരിക്കായിലെ എലിനോർ റൂസ്‌വെൽട്ട് മുതലായ സ്ത്രീരത്നങ്ങൾക്കു തുല്യമായ ഒരു സ്ഥാനമാണ് മാഡം സൺയാട്സെനിനു ലോകത്തിലുള്ളതു്.

മൂന്നാമത്തെ സഹോദരിയത്രേ ലോകപ്രസിദ്ധമായ മാഡം ച്യാങ്കെയ്ഷേക്ക്. വിദ്യാസമ്പന്നയും ലാവണ്യവതിയും അഭിജ്ഞയുമായ മാഡം ച്യാങ് ഏതു സദസ്സിലും പ്രാധമ്യത്തെ അർഹിക്കുന്ന ഒരു സ്ത്രീയാണ്. ചെറുപ്പംമുതൽ അമേരിക്കയിൽ വിദ്യാഭ്യാസം ചെയ്ത ഇവരുടെ സംഭാഷണചാതുര്യവും വശീകരണശക്തിയും അസാധാരണമെന്നുതന്നെ പറയണം. യുദ്ധകാലത്തു രണ്ടുമൂന്നു വർഷത്തേയ്ക്കു വിമാനഡിപ്പാർട്ടുമെൻറിൻെറ മന്ത്രിയായി ജോലി നോക്കി വിജയം നേടിയ അവരുടെ സാമർത്ഥ്യത്തെപ്പററി പറയേണ്ടതായിട്ടില്ല. ചൈനയ്ക്കു യുദ്ധത്തിൽ ഏകദേശം നിലയില്ലാതെ വന്നുചേന്ന അവസരത്തിൽ അമേരിക്കയിൽ പോയി വേണ്ട സഹായങ്ങൾ ഏർപ്പാടു ചെയ്യുന്നതിനു മാഡം ച്യാങ്ങാണ് നിയുക്തയായതു്. അവിടെ രാജ്യമാകെ സഞ്ചരിച്ച് അവർ ചെയ്ത പ്രസംഗങ്ങൾ ജനാഭിപ്രായത്തെ ഇളക്കിമറിക്കതന്നെ ചെയ്തു. ജനറലിസ്സിമോയുമൊന്നിച്ച് അവർ ഇൻഡ്യയിൽ വന്നിരുന്നതും ഇൻഡ്യൻസ്വാതന്ത്ര്യത്തെപ്പററി

ആൾഇൻഡ്യാറേഡിയോവിൽ അന്നു ചെയ്ത പ്രസംഗവും ഇപ്പോഴും പലരും ഓൎമ്മിക്കുന്നുണ്ടായിരിക്കും.

ഇങ്ങനെ അനന്യസാധാരണമായ ഗുണഗണങ്ങളുള്ള മാഡം ച്യാങ്ങിനോടു ചൈനയിൽ പൊതുജനങ്ങൾക്കു് അതൃപ്തി ജനിപ്പിക്കുന്നതിനു മതിയായ ചില പ്രധാനദൂഷ്യങ്ങളുമുണ്ടായിരുന്നു. അതിൽ ഒന്നാമത്തേതാണു് ധന. പണമിടപെട്ട കാൎയ്യങ്ങളിൽ അവരുടെ കരകമലങ്ങൾ മലിനമാണെന്നാണു് പരക്കെയുള്ള വിശ്വാസം. നിയമവിരുദ്ധമായും യോഗക്ഷേമത്തിനു വിപരീതമായും ചില വ്യാപാരങ്ങളിലേൎപ്പെട്ടു് അവർ ഒരു കാലത്തു വളരെ പണം കൈവശപ്പെടുത്തിയിട്ടുണ്ടത്രേ. രണ്ടാമതായി അവരെപ്പററി ജനങ്ങൾ പറഞ്ഞിരുന്ന ദൂഷ്യം, രാജ്യദ്രോഹികളായ തന്റെ ബന്ധുക്കളെ, വിശേഷിച്ചും രണ്ടു സഹോദരന്മാരെയും സഹോദരീഭൎത്താവായ കുങ്ങിനെയും, അവരുടെ ദുഷ്പ്രവൃത്തികളിൽ സഹായിക്കുമെന്നുള്ളതാണു്. അവരുടെ ബന്ധുക്കളെക്കൊണ്ടു രാജ്യത്തിലെ അധികാരസ്ഥാനങ്ങൾ ഒരു കാലത്തു നിറച്ചതിനാൽ, രാജ്യത്തിൽ തുടരെയായി ഉണ്ടായിക്കൊണ്ടിരുന്ന ഛിദ്രത്തിനു് അവരെയാണു് ജനങ്ങൾ കാരണഭൂതയാക്കിയിരുന്നതു്.

ഇതിലും കവിഞ്ഞ ഒരു ദോഷമായിരുന്നു അവൎക്കു തലവേദനയുള്ള ഔദ്ധത്യം. അമേരിക്കയിൽ വളൎന്നു്, അവരുടെ സംസ്കാരവും നടപടികളും ഉത്തമമെന്നു വിശ്വസിച്ചിരുന്ന മാഡം ച്യാങ്ങിനു ചൈനക്കാരെത്തന്നെ ആകപ്പാടെ പുച്ഛമായിരുന്നു എന്നു പറയാം. ഒരമേരിക്കൻസ്ത്രീ എന്ന നിലയിലാണു് ചൈനാക്കാരും അവരെ ഗണിച്ചിരുന്നതു്. സാധുജനങ്ങളിൽ അനുകമ്പയില്ലായ്മ, ചക്രവൎത്തിനികളിലും കവിഞ്ഞ പ്രൗഢി, വിത്തസൗന്ദൎയ്യവിദ്യാഹംകാരങ്ങൾ എന്നിവ ഒന്നിച്ചു ചേൎന്നാൽ ഏതു തരത്തിലുള്ള ഔദ്ധത്യമാണുണ്ടാവുക എന്നു പറയേണ്ടതില്ലല്ലോ. തന്റെ സമഗ്രപ്രതാപിയായ ഭൎത്താവിനു് ഇങ്ങനെയുള്ള ദോഷ

ങ്ങളാൽ നാശമുണ്ടാക്കിയ യാങ്ങ് കൈ ഷൈ എന്നൊരു രാജകുടുംബത്തിന്റെ പേർ ചീനാചരിത്രത്തിൽ പ്രസിദ്ധമാണ്. ഇക്കാലത്തെ യാങ്ങ് കൈ ഷൈയാണ് മാഡം ച്യാങ്ങെന്നു ജനങ്ങൾ വിശ്വസിച്ചിരുന്നു.

ടി. വി. സൂങ്ങ്, ടി. എൽ. സൂങ്ങ് എന്നു രണ്ടു സഹോദരന്മാരാണ് അവർക്കുണ്ടായിരുന്നത്. 'ടി. വി.' ആദ്യം ചൈനായിലെ ഒന്നാമത്തെ ബാങ്കറായും പിന്നീടു പ്രധാനമന്ത്രിയായും വിദേശമന്ത്രിയായും ഒടുവിൽ ദക്ഷിണപ്രവിശ്യകളുടെ സർവ്വാധികാരിയായും അവസാനംവരെ ജോലിനോക്കിയിരുന്നു. സാമർത്ഥ്യവും കാര്യശേഷിയും മാത്രം നോക്കുകയാണെങ്കിൽ ലോകത്തിലിന്നുള്ള രാജ്യതന്ത്രജ്ഞന്മാരിൽ മുന്നണിയിൽ നില്ക്കേണ്ട ഒരാളാണ് ടി. വി. പക്ഷേ ധനാരാധകനായ അദ്ദേഹത്തിനു് എന്തു ചെയ്തും പണം സമ്പാദിക്കണമെന്നൊരാഗ്രഹമാണ് എല്ലാത്തിനും മീതെയുണ്ടായിരുന്നത്. രാജ്യത്തിൽനിന്നു പലവിധമായി അപഹരിച്ച് അമേരിക്കയിലേയ്ക്കു കടത്തിയ സംഖ്യ ഇരുനൂറുകോടി രൂപായിൽ കവിയുമെന്നാണ് ജനശ്രുതി. വലിയ ഉദ്യോഗങ്ങളൊന്നും വഹിച്ചിട്ടില്ലെങ്കിലും ടി. എൽ. സൂങ്ങ്മുഖാന്തിരമാണ് ഈ ഇടപാടുകളിൽ പലതും നടന്നിരുന്നത്.

ഇങ്ങനെ ജനദ്രോഹികളായ ബന്ധുക്കളെക്കൊണ്ടു ചുററപ്പെട്ടിരുന്നതാണ് ജനറലിസ്സിമോ ച്യാങ്ങ്കൈഷേക്കിന്റെ അധഃപതനത്തിനുള്ള ആദ്യകാരണം. രണ്ടാമതായി ഒന്നു പറവാനുള്ളതു രാജ്യത്തെയാകമാനം ഇളക്കിമറിച്ചിരുന്ന പുതിയ തത്വങ്ങളെ മനസ്സിലാക്കുന്നതിനു തക്ക വിവേകബുദ്ധിയും പഠിപ്പും അദ്ദേഹത്തിനില്ലായിരുന്നു എന്നുള്ളതാണ്. സാമാന്യജനങ്ങളുടെ അഭിപ്രായങ്ങൾതന്നെ മാറിയിട്ടുണ്ടെന്നും പഴയപടി അധികാരത്തിനു വഴങ്ങി അവർ കഴിയുകയില്ലെന്നും അങ്ങനെയുള്ള ഘട്ടത്തിൽ സേനാശക്തി നിഷ്ഫലമെന്നും അദ്ദേഹത്തിനു മനസ്സിലാക്കാൻ ശക്തിയില്ലായിരുന്നു. മൂന്നുമാസംകൊണ്ടു കമ്യൂ

ണിസ്റ്റുകാരെ അമർത്തുന്നതിനു തനിക്കു വൈഷമ്യമില്ലെ ന്നാണ് അദ്ദേഹം പരസ്യമായി പറയാറു്.

സ്വഭാവേന ച്യാങ് ദയാശീലനല്ലായിരുന്നു എന്നും ത ന്നോടെതിർത്തു നില്ക്കുന്നവരെ രഹസ്യമായി കൊല്ലുന്നതിനും കൊല്ലിക്കുന്നതിനും അദ്ദേഹം മടി വിചാരിച്ചിരുന്നില്ലെന്നും പ റയേണ്ടിയിരിക്കുന്നു. അനേകസഹസ്രം ഉൽപതിഷ്ണുക്കൾ, ഇ പ്രകാരം അദ്ദേഹത്തിൻെറ ആജ്ഞയനുസരിച്ചു്, കൊല്ലപ്പെട്ടിട്ടു ണ്ടെന്നുള്ളതിനു തർക്കമില്ല. തീക്ഷ്ണദണ്ഡതാപംകൊണ്ടു പ്രജകളെ അമർത്തി രാജ്യം ഭരിക്കാമെന്നുള്ള വിശ്വാസം അദ്ദേഹത്തിനുണ്ടാ യിരുന്നു.

ഇങ്ങനെയെല്ലാമാണെങ്കിലും ച്യാങ് അനുദ്ധതനും മിത ഭോഗിയും തൻെറ കാഴ്ചയനുസരിച്ചു രാജ്യക്ഷേമൈകതൽപരനു മായിരുന്നു എന്നുള്ളതിനു തർക്കമില്ല.

മേയ് 20-ാംതീയതി അദ്ദേഹം പ്രസിഡണ്ടായി അവരോ ധിക്കപ്പെട്ടപ്പോൾ നടന്ന സദസ്സിൽ പങ്കെടുക്കുന്നതിനു ഞാനും ക്ഷണിക്കപ്പെട്ടിരുന്നു. അതുതന്നെയായിരുന്നു അദ്ദേഹത്തിൻെറ ഒടുവിലത്തെ പരസ്യസമ്മേളനമെന്നും പറയാം. പ്രസിദ്ധരായ സേനാനികളാലും പ്രശസ്തരായ രാജ്യതന്ത്രജ്ഞന്മാരാലും ചുററ പ്പെട്ടു്, എല്ലാ രാജ്യങ്ങളിൽനിന്നുമുള്ള അമ്പാസഡർമാരുടെയും സ്ഥാനപതികളുടെയും അനുമോദനങ്ങൾ സ്വീകരിച്ചു് അന്നു ദർബാറിൽനിന്നു് ആ മഹാനുഭാവൻ എട്ടുമാസത്തിനകം രാജ ശക്തിയും അധികാരവുമെല്ലാമുപേക്ഷിച്ചു രഹസ്യമായി തല സ്ഥാനനഗരി വിട്ടുപോകേണ്ടിവരുമെന്നു് ആരു വിചാരിച്ചു? ഏതു ദീർഘദർശിക്കു പറയാമായിരുന്നു! എന്നാൽ അങ്ങനെ യാണു് സംഭവിച്ചതു്.

മേയ്മാസത്തിൽ അങ്ങുമിങ്ങും ചില സ്ഥലങ്ങൾ കൈക്ക ലാക്കിയതല്ലാതെ കമ്യൂണിസ്റ്റുകാർ ച്യാങിൻെറ ശക്തിയെ

സാരമായി ബാധിച്ചിരുന്നില്ല. ചൈനീസ്സമുദ്രങ്ങളിൽ പൊടുന്നനെ പൊങ്ങിയടിക്കാറുള്ള ടൈഫൂൺ എന്ന കൊടുങ്കാററു പോലെ അവർ കുറച്ചു മാസങ്ങൾകൊണ്ടു രാജ്യം മുഴുവൻ പരക്കുമെന്നും അമ്പതുലക്ഷത്തിൽപരമുണ്ടായിരുന്ന ച്യാങ്ങിൻെറ സൈന്യം പ്രഭാതത്തിലെ മഞ്ഞുപോലെ, എങ്ങെന്നില്ലാതെ മറഞ്ഞുപോകുമെന്നും ച്യാങ്ങിൻെറ വിരോധികൾപോലും വിചാരിച്ചിരുന്നില്ല; അങ്ങനെ ഊഹിക്കാൻ ന്യായവുമില്ലായിരുന്നു. രണ്ടു വർഷമെങ്കിലും വലിയ വൈഷമ്യമൊന്നും കൂടാതെ ചൈനയിൽ താമസിക്കാമെന്നായിരുന്നു എൻെറ വിചാരം.

ച്യാങ്ങിൻെറ പ്രസിഡണ്ടുപട്ടാരോഹണം കഴിഞ്ഞു്, താമസിയാതെ മാഡം ച്യാങ്ങ് എന്നെയും എൻെറ കുടുംബത്തെയും ചായക്കു ക്ഷണിച്ചു. പ്രസിഡണ്ടും അവിടെ സന്നിഹിതനായിരുന്നു. മാഡം ച്യാങ്ങിനെ അന്നാണു് ഞാൻ ആദ്യമായി കാണുന്നതു്. അവർ ഇൻഡ്യയിൽ വന്ന സംഗതികളും അവിടെ മഹാത്മജി മുതലായവരെക്കണ്ടു പരിചയപ്പെട്ടതുമെല്ലാം വിസ്തരിച്ചു് എന്നെ പറഞ്ഞുകേൾപ്പിച്ചു. മാഡം ച്യാങ്ങിനു് അന്നു് ഒരു നാല്പത്തഞ്ചുവയസ്സിൽ കവിഞ്ഞു പ്രായമുണ്ടായിരുന്നുവെങ്കിലും സൗന്ദര്യത്തിനു കുറവോ ഹാനിയോ ഭവിച്ചിരുന്നില്ല. സ്ത്രീകളോടു വസ്ത്രങ്ങളെപ്പററിയും പുരുഷന്മാരോടു രാജ്യകാര്യങ്ങളെപ്പററിയും എല്ലാവരോടും അവരവർക്കുചിതമായ രീതിയിലും സംഭാഷണംചെയ്യാനവർക്കുള്ള വൈദഗ്ദ്ധ്യം ആ രണ്ടു മണിക്കൂറിനിടയിൽ എനിക്കു മനസ്സിലാക്കുവാൻ സാധിച്ചു.

ആ സൽക്കാരംകഴിഞ്ഞു് ഉഷ്ണബാധയൊഴിക്കുന്നതിനു പ്രസിഡണ്ട് ആണ്ടുതോറും പോകാറുള്ള കുളിങ്ങ് എന്ന സ്ഥലത്തേക്കു് അവർ പോകയും ചെയ്തു. നാങ്കിങ്ങിലെ എൻെറ ജീവിതം അതോടുകൂടി ആരംഭിച്ചു എന്നു കണക്കാക്കാം.

# മൂന്നാമദ്ധ്യായം

## അംബാസഡറുടെ ജീവിതം

ലോകത്തിലെ പ്രധാനമായ സ്വതന്ത്രരാജ്യങ്ങൾ മിക്കവാറും ചൈനയിൽ അംബാസഡറന്മാരെയോ മിനിസ്റ്ററന്മാരെയോ നിയമിച്ചിട്ടുള്ളതുകൊണ്ട് അതിപ്രധാനമായ ഒരു ഡിപ്ലോമാററിക്സംഘം സ്ഥിരമായി നാങ്കിങ്ങിലുണ്ടായിരുന്നു. അവയിൽ അഫ്ഗാനിസ്ഥാൻ, വാത്തിക്കൻ, ഫിലിപ്പീൻസ്, സ്വിററ്സർലൻഡ്, ആസ്ത്രിയാ മുതലായ ചില ചെറിയ രാജ്യങ്ങളിലെ പ്രതിനിധികൾ മിനിസ്റ്ററന്മാരും മററുള്ളവരെല്ലാം അംബാസഡറന്മാരുമാണ്. ഓരോ അംബാസഡറുടെ കീഴിലും ഉപദേഷ്ടാക്കൾ, സിക്രട്ടറിമാർ, മിലിററി അററാച്ചേ മുതലായി പല വലിയ ഉദ്യോഗസ്ഥന്മാരുമുള്ളതുകൊണ്ട്, ഒരു രണ്ടായിരത്തിൽ കുറയാതെ വിദേശീയർ രാജ്യകാര്യങ്ങളന്വേഷിച്ച നാങ്കിങ്ങിൽ താമസമായിരുന്നു. സ്ത്രീകളും കുട്ടികളും പരിവാരങ്ങളുമായി ഓരോ രാജ്യത്തിന്റെയും പ്രാധാന്യമനുസരിച്ച് ഒട്ടുവളരെ ആളുകളുണ്ടായിരുന്നതിനാൽ, അവർ ചൈനാക്കാരിൽനിന്നൊഴിഞ്ഞ സ്വന്തമായ ഒരു ജീവിതമാണ് നയിച്ചിരുന്നതു്.

അതിപ്രസിദ്ധനായ ഒരംബാസഡറോട്ട ജോലിയുടെ സ്വരൂപമെന്താണെന്ന് ഒരാൾ ചോദിക്കയുണ്ടായിപോലും. നൂററിൽ തൊണ്ണൂററിഅഞ്ചും അന്യോന്യസൽക്കാരമാണെന്ന് ആ മഹാശയൻ പറകയുണ്ടായി. ശിഷ്ടം അഞ്ചുശതമാനമോ എന്നു

ചോദിച്ചപ്പോൾ, "അതു മഹാരഹസ്യമാണ്. അതേപ്പററി സംസാരിച്ചുകൂടാ" എന്നായിരുന്നു മറുപടി. ഫലിതമായി പറഞ്ഞതാണെങ്കിലും ഇതിൽ വാസ്തവമില്ലാതില്ല. ഏതു രാജ്യത്തിൽ അംബാസഡറായി ഇരിക്കുന്നുവോ, അവിടത്തെ ഉദ്യോഗസ്ഥന്മാരെയും പ്രമാണികളെയും സൽക്കരിക്കുക, അവരിൽനിന്നു സൽക്കാരമേല്ക്കുക, അംബാസഡർമാർ അന്യോന്യം സൽക്കരിക്കുക ഇങ്ങനെ ദിനംപ്രതി ഒട്ടധികം സമയം പോകുമെന്നുള്ളതിനു തർക്കമില്ല. അങ്ങനെയുള്ള സൽക്കാരങ്ങൾ ഗവർമ്മേണ്ടുകളും അത്യാവശ്യമെന്നുതന്നെയാണ് ഗണിച്ചിരിക്കുന്നതെന്നുള്ളതിനു ലക്ഷ്യം അതിന്നായി പ്രത്യേകം ഒരു സംഖ്യ മാസാമാസം നീക്കിവെച്ചിട്ടുള്ളതുതന്നെയാണ്. പക്ഷേ വിരുന്നുണ്ണുന്നതും ഊട്ടുന്നതും ഒഴിച്ചുകൂടാത്ത ഒരു ചടങ്ങാണെങ്കിലും നിർവ്വഹിക്കാനുള്ള ജോലി അതല്ലെന്നു പറയേണ്ടതില്ലല്ലോ.

രാജ്യങ്ങൾതമ്മിലുള്ള സ്നേഹബന്ധം പുലർത്തുകയാണ് അംബാസഡറുടെ ജോലി എന്നു പൊതുവായി പറയാം. തൻെറ രാജ്യത്തിൻെറ നയത്തെപ്പററിയുള്ള തെററിദ്ധാരണകളും സംശയങ്ങളും മാററുക, രാജ്യങ്ങൾ തമ്മിൽ ഓരോരോ നിസ്സാരകാരണങ്ങൾ വഴിയായി വഴക്കുകൾ വദ്ധിക്കാതെ നോക്കുക, തമ്മിലുള്ള കച്ചവടം വിപുലമാക്കുക, സ്വന്തരാജ്യത്തിൻെറ താൽപര്യങ്ങളിൽ ശ്രദ്ധിക്കുക, സ്വദേശികൾക്കു വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കുക—ഇവയെല്ലാമാണ് അംബാസഡറുടെ ജോലിയിൽ പ്രധാനമായ ഒരു ഭാഗം. ഇവയിൽ കവിഞ്ഞു ചിലതും അംബാസഡർ ചെയ്യേണ്ടതായുണ്ട്. താൻ നിയമിതനായിരിക്കുന്ന രാജ്യത്തിൻെറ ഗൂഢാലോചനകൾ, നയോപായങ്ങൾ, സേനാശക്തി, ധനശക്തി, പ്രജകളുടെ സ്ഥിതി, ഗവണ്മെൻറിൻെറ നില—ഇവയെല്ലാം അന്വേഷിച്ചു സ്വന്തം ഗവണ്മെൻറിനെ പതിവായി മനസ്സിലാക്കണം. മററു രാജ്യങ്ങളുടെ ഉദ്ദേശങ്ങളും അവരുടെ തന്ത്രങ്ങളും മനസ്സിലാക്കേണ്ടതും അവരുടെ ന

യങ്ങളിൽനിന്നും പ്രവൃത്തികളിൽനിന്നും സ്വന്തരാജ്യത്തിനു ഹാനി വരുമോ എന്നു് അറിയേണ്ടതും അംബാസഡറുടെ ചുമതലയാണു്. ഇതെല്ലാം കൗടല്യന്റെ അർത്ഥശാസ്ത്രത്തിൽ വിവരിച്ചിട്ടുമുണ്ടു്.

അക്കാലത്തെ ചൈനയുടെ കാര്യംകൊണ്ടു പറകയാണെങ്കിൽ, ഇൻഡ്യൻഅംബാസഡറുടെ ആദ്യത്തെ ജോലി ഇരുരാജ്യങ്ങളും തമ്മിലുള്ള സ്നേഹബന്ധത്തെ വളർത്തുകയായിരുന്നു. എല്ലാ സംഗതിയിലും ചൈനക്കാരോടു് അനുഭാവം കാണിക്കുക, ഇൻഡ്യയെപ്പററി അവരുടെ ഇടയിൽ അറിവും അനുഭാവവും വർദ്ധിപ്പിക്കുക, അതിനായി വാർത്തകളും ലേഖനങ്ങളും വിതരണം ചെയ്യുക, പ്രസംഗങ്ങൾ നടത്തുക, പത്രാധിപന്മാരുമായി സ്നേഹത്തിൽ കഴിച്ചുകൂട്ടുക—ഇവയെല്ലാം ഒഴിച്ചുകൂടാത്ത നടപടികളാണു്. ഒരോരോ സംഗതിവശാൽ രാജ്യങ്ങൾ തമ്മിൽ തെററിദ്ധാരണ ഉണ്ടാകുന്നതു പതിവാകയാൽ, അവ ക്രമേണ വഴക്കായി വികസിക്കാതെ പറഞ്ഞൊതുക്കുക, അന്യോന്യമുള്ള ഇടപാടുകൾ ന്യായവും നീതിയുമനുസരിച്ചു തീർക്കുക—ഇവയും നിത്യേന ചെയ്യേണ്ട ജോലിയാണു്. ഇൻഡ്യാക്കാർ ചൈനയിൽ പലേടത്തു ജോലിക്കായും കച്ചവടത്തിനായും അനു താമസിക്കുന്നുണ്ടായിരുന്നു. അവരുടെ മേൽ ഉദ്യോഗസ്ഥന്മാർ അന്യായം പ്രവർത്തിക്കാതെ നോക്കേണ്ടതും, അവർക്കു വേണ്ട സഹായങ്ങൾ ചെയ്തുകൊടുക്കേണ്ടതും അമ്പാസഡറുടെ ചുമതലയാണു്. ഇൻഡ്യയും ചൈനയുമായുള്ള കച്ചോടത്തിനുള്ള തടസ്സങ്ങൾ മാററാൻ പരിശ്രമിക്കയും അങ്ങനെയുള്ള ബന്ധത്തെ വിപുലമാക്കുവാൻ നിരന്തരം യത്നിക്കയും വേണം. ഇവയെല്ലാം അമ്പാസഡറുടെ ചുമതലയിലാണു് നടക്കുന്നതെങ്കിലും നിയമാനുസരണം ജോലി ചെയ്യുന്നതു കീഴിലുള്ള ഉദ്യോഗസ്ഥന്മാരാണു്.

രാജ്യതന്ത്രസംബന്ധമായ കാര്യങ്ങളിലാണു് അമ്പാസഡർ നേരിട്ടു പ്രവർത്തിക്കുന്നതു്. ചൈനയെ ഉദാഹരിച്ചു

പറകയാണെങ്കിൽ, അമ്പാസഡർ നിരന്തരമായി അന്വേഷിച്ചു മനസ്സിലാക്കി നമ്മുടെ ഗവണ്മെൻറിനെ അറിയിക്കേണ്ട സംഗതികൾ രാജ്യഭരണത്തിൻെറ എല്ലാ വശങ്ങളെയും ബാധിക്കുമെന്നു പറയാം. കോമിൻടാങ്ങ് ഗവണ്മെൻറിൻെറ ശക്തിയെന്തു്, അതിനോടെതിർത്തു നില്ക്കുന്ന കക്ഷികളുടെ ശക്തിയെന്തു്, പ്രജകൾ ഏതു വിധത്തിൽ ഗവണ്മെൻറിനോടു രഞ്ജിച്ചിരിക്കുന്നു, ഗവണ്മെൻറിൻെറ ധനശക്തി ക്ഷയിച്ചുവരുന്നതിനു കാരണമെന്തു്, സൈന്യത്തിൻെറ ബലമെങ്ങനെ, അതിനെ ദുർബ്ബലപ്പെടുത്തുന്ന സംഗതികളെന്തെല്ലാം, ഇന്ത്യയെ തൊട്ടു കിടക്കുന്ന സ്ഥലങ്ങളോടും ഇന്ത്യയോടും അവർ തുടരുന്ന നയമെന്തു്—ഇതെല്ലാം അന്വേഷിച്ചും ആലോചിച്ചും മനസ്സിലാക്കി നമ്മുടെ ഗവണ്മെൻറിനെ മുടങ്ങാതെ അറിയിക്കണം. അതുകൊണ്ടുമായില്ല; അമേരിക്ക, റഷ്യ, ഇംഗ്ലണ്ട്, ഫ്രാൻസ് മുതലായ പ്രധാനശക്തികൾ ചൈനയിൽ എന്താണു് ചെയ്യുന്നതു്, എന്താണുദ്ദേശിക്കുന്നതു്, അവരും ചൈനയുമായുള്ള കൂട്ടുകെട്ടുകൾകൊണ്ടു് ഇന്ത്യയ്ക്കു് എന്തെങ്കിലും ഹാനിയുണ്ടാകുമോ—ഇവ മനസ്സിലാക്കേണ്ടതും അതിപ്രധാനമായ ഒരു ജോലിയാണു്.

അമേരിക്ക, റഷ്യ മുതലായ പ്രധാനശക്തികൾക്കു് അംബാസഡറന്മാർ കൂടാതെ രാജ്യത്തിലെ പ്രധാനപട്ടണങ്ങളിലെല്ലാം ‘കാൺസൽ’ എന്നു പറയുന്ന പ്രതിനിധികളും ചാരസംഘങ്ങളുമുണ്ടു്. രാജ്യത്തിൽ ഏതു മൂലയിലും നടക്കുന്ന കാര്യങ്ങൾ ഉടനടി അറിവാൻ തക്കവിധത്തിലുള്ള ഏർപ്പാടാണു് അവർക്കുള്ളതു്. കൂടാതെ, മിഷ്യണറികൾ, കച്ചോടക്കാർ മുതലായവരും ഈ ജോലിയിൽത്തന്നെ സഹായിക്കുന്നു. നമുക്കു ഷാങ്ങ്ഹായിൽമാത്രമേ അന്നു് ഒരു കാൺസൽ ജനറാലുണ്ടായിരുന്നുള്ളു. കച്ചോടക്കാരും മിഷ്യനറിമാരും ഉൾനാടുകളിൽ ഇല്ലതാനും. അതുകൊണ്ടു പ്രധാനരാജ്യങ്ങൾക്കുള്ള സൗകര്യങ്ങൾ നമുക്കില്ല. നേരിട്ടു ലഭിക്കുന്ന അറിവു കൂടാതെ മററംബാസഡറന്മാ

രോടും ഉദ്യോഗസ്ഥന്മാരോടുമുള്ള സംസൎഗ്ഗത്തിൽനിന്നാണ് വളരെ സംഗതികൾ മനസ്സിലാക്കാനുള്ളതു്. അതുകൊണ്ടാണ് അമ്പാസഡറുടെ ജീവിതത്തിൽ അന്യോന്യസൽക്കാരത്തിനു് ഇത്രയധികം പ്രധാന്യം.

ചൈനയുടെ വിദേശകാര്യമന്ത്രി അക്കാലത്തു (1948) ഡാക്ടർ വാങ് ഷി ചീയേ (Wang Shih Chieh) എന്നൊരാളായിരുന്നു. അദ്ദേഹത്തെ മുൻപുതന്നെ സ്വല്പമെനിക്കു പരിചയമുണ്ടു്. ആദ്യംമുതലേ ഞങ്ങൾ തമ്മിൽ സ്നേഹിതരായിത്തീൎന്നതുകൊണ്ടു്, കോമിൻടാങ്ഗവണ്മെൻറുമായുള്ള എൻെറ ബന്ധം വളരെ സുഖകരമായിട്ടാണ് തുടങ്ങിയതു്. ഇതിനു വേറെയും ഒരു കാരണമുണ്ടായിരുന്നു: വിദേശഡിപ്പാർട്ടുമെൻറിലെ സ്ഥിരം ഉപമന്ത്രി ഡാ. ജാർജ് യേ (George Yeh) വളരെക്കാലമായി എൻെറ ആപ്തമിത്രമായിരുന്നു. ജാർജ് യേ കേംബ്രിഡ്ജിൽ വിദ്യാഭ്യാസം ചെയ്ത ഒരു പണ്ഡിതനാണെന്നുമാത്രമല്ല, പല പ്രാവശ്യം ഇൻഡ്യയിൽ സഞ്ചരിച്ചു്, ഇന്ത്യയുടെ നായകന്മാരുമായി പരിചയപ്പെട്ടു സ്നേഹത്തിൽ കഴിഞ്ഞുവന്ന ആളുമാണ്. പ്രസിഡണ്ട് ച്യാങ്കായ്ഷേക്കിനു് അദ്ദേഹത്തിൽ അചഞ്ചലമായ വിശ്വാസമുള്ളതുകൊണ്ടാണ് വിദേശഡിപ്പാർട്ടുമെൻറിൻെറ സ്ഥിരം ഉപാധ്യക്ഷനായി നിയമിച്ചതും.

മറുദേശങ്ങളിൽനിന്നുള്ള അംബാസഡന്മാരിൽ എല്ലാംകൊണ്ടും പ്രമാണികളായിരുന്നതു മൂന്നു പേരാണ്. അമേരിക്കനമ്പാസഡർ ഡാക്ടർ ലൈട്ടൺ സ്റ്റുവാർട്ട്, ബ്രിട്ടീഷമ്പാസഡർ സർ റയിഫ് സ്റ്റീവൻസൺ, റഷ്യനമ്പാസഡർ ജനറൽ റോസ്ചിൻ—ഇവരായിരുന്നു ആ മൂന്നു പേർ എന്നു പറയേണ്ടതില്ലല്ലോ. ഇവരിൽ അമേരിക്കനമ്പാസഡർ ഡാ. സ്റ്റുവാർട്ട് ചൈനയിൽത്തന്നെ ജനിച്ചു വളൎന്നു ചിരകാലം പീക്കിങ്ങിലുള്ള ഒരു സൎവ്വകലാശാലയുടെ അധ്യക്ഷനായിരുന്ന ആളാണ്. ചൈനീസ്ഭാഷ, ഇംഗ്ലീഷ് എന്നതുപോലെ, അദ്ദേഹത്തിനു

വശമാണ്. തനിക്ക് അമേരിക്കയോടുള്ളിടത്തോളം സ്നേഹം ചൈനയോടുമുണ്ടെന്ന് അദ്ദേഹം പരസ്യമായി പറയാറുണ്ട്. അതെങ്ങനെയായാലും തൻെറ ജീവിതം മുഴുവൻ ചൈനയിൽത്തന്നെ കഴിച്ച് എഴുപത്തിമൂന്നു വയസ്സു കഴിഞ്ഞ ഡാ. സ്ററുവാർട്ടിനു ചൈനയോടും ചീനരോടും നിഷ്കളങ്കമായ സ്നേഹമുണ്ടായിരുന്നു എന്നുള്ളതിനു സംശയമില്ല. പ്രസിഡൻറ് ച്യാങ് അദ്ദേഹത്തിനെ തൻെറ ഉത്തമമിത്രങ്ങളിൽ ഒരാളായാണ് ഗണിച്ചിരുന്നതു്. ഒരു കാര്യവും അദ്ദേഹത്തോടു പറയാതെ ചെയ്യുകയും പതിവില്ല. ചൈനായിൽ നടക്കുന്ന കാര്യങ്ങളുടെ പൂർണ്ണസ്വരൂപം മനസ്സിലാക്കുന്നതിനോ അവരെ വേണ്ട വഴിക്കു പദേശിച്ചു കൊണ്ടുപോകുന്നതിനോ ഉള്ള ശക്തി ഡാ. സ്ററുവാർട്ടിനില്ലായിരുന്നു എന്നാണ് എനിക്കാദ്യംതൊട്ടേ തോന്നിയതു്. ഒരു ധർമ്മാത്മാവെന്ന നിലയിലാണ്, അമ്പാസഡറെന്നുള്ള നിലയിലല്ല, ആളുകൾ അദ്ദേഹത്തെ ബഹുമാനിച്ചിരുന്നതും.

ബ്രിട്ടീഷംബാസഡർ വേറേ ഒരു തരത്തിലുള്ള മഹാശയനായിരുന്നു. അംബാസഡർ എന്നു പറഞ്ഞാൽ മനസ്സിൽ തോന്നുന്ന രൂപമാണ് സ്റ്റീവൻസണിനുണ്ടായിരുന്നതു്. കണ്ടാലുള്ള ആഭിജാത്യം, വലിയ ഒരു രാജ്യത്തിൻെറ പ്രതിനിധിയാണെന്നുള്ള ഗൗരവം, വേഷപ്രൗഢി, സംസ്കാരസമ്പന്നമായ സംഭാഷണം—ഈ ഗുണങ്ങൾ വലിയൊരു ചക്രവർത്തിയുടെ പ്രതിപുരുഷനു യോജിച്ചവണ്ണമായിരുന്നു സ്റ്റീവൻസണിൽ തെളിഞ്ഞിരുന്നതു്. പല രാജ്യങ്ങളിലും വലിയ ഡിപ്ലോമാററിക്കുദ്യോഗങ്ങൾ വഹിച്ചു രാജ്യകാര്യങ്ങളിൽ പഴക്കവും പരിചയവും ധാരാളമുണ്ടായിരുന്നതുകൊണ്ടു്, ചൈനയിൽ നടക്കുന്ന കാര്യങ്ങൾ മനസ്സിലാക്കുന്നതിനോ അവ ബ്രിട്ടീഷ്താൽപര്യങ്ങൾക്കു വിപരീതമാവാതിരിപ്പാൻ ഏർപ്പാടു ചെയ്യുന്നതിനോ സ്റ്റീവൻസണു വൈഷമ്യമുണ്ടായിരുന്നില്ല. കാൻടാൺ, പീക്കിങ്, ഷാങ്ഹായ് മുതലായ വലിയ പട്ടണങ്ങളിൽനിന്നെല്ലാം ദിവസംപ്രതി

റിപ്പോർട്ടുകൾ വന്നുകൊണ്ടിരുന്നതു കൂടാതെ, പുരാതനമായി ചൈനയിൽ ബ്രിട്ടീഷുകാർക്കുണ്ടായിരുന്ന പ്രാബല്യംവഴി പ്രമാണികളായ പല ചീനക്കാരിൽനിന്നും വേണ്ട അറിവു സമ്പാദിക്കുന്നതിനും അദ്ദേഹത്തിനു സാധിച്ചിരുന്നു. ബ്രിട്ടീഷുകാർക്കുള്ള രഹസ്യമാർഗ്ഗങ്ങൾ പല തരത്തിലായിരുന്നു എന്നു പറയാം.

റഷ്യൻപ്രതിനിധി ജനറൽ റോഷ്ചിൻ പട്ടാളത്തിലാണു് മുമ്പു ജോലിനോക്കിയിരുന്നതു്. ആ വഴിയിൽ സോവിയറ്റെംബസിയിലെ സൈന്യപ്രതിനിധി(Military attache)യായി ചുങ്കിങ്ങിൽ പല വർഷം ജോലിനോക്കിയിരുന്നതുകൊണ്ടു് അദ്ദേഹത്തിന്നു ചൈനീസ്ഭാഷ നല്ലവണ്ണം വശമായിരുന്നു; കൂടാതെ, രാജ്യത്തിലെ പ്രധാനികളായ സകലരെയും നേരിട്ടു നല്ലവണ്ണം പരിചയമായിരുന്നതാനും. അംബാസഡാന്മാരുടെ കൂട്ടത്തിൽ കൂടുതൽ ചെറുപ്പം റോഷ്ചിനായിരുന്നു എന്നു പറയാം. അയാൾക്കു നാല്പത്തിയഞ്ചുവയസ്സിൽ കൂടുതലുണ്ടായിരുന്നില്ല. കമ്മ്യൂണിസ്റ്റ്കാരുമായി ചൈനീസ്ഗവണ്മെൻറ് ഘോരമായ യുദ്ധത്തിലേർപ്പെട്ടിരുന്ന ആ കാലത്തു്, ജനറൽ റോഷ്ചിൻെറ നാങ്കിങ്ങിലെ താമസം അത്ര സുഖകരമായിരുന്നു എന്നു വിശ്വസിക്കാൻ തരമില്ലെങ്കിലും, അതു് അദ്ദേഹം ലേശവും പുറത്തു കാണിച്ചിരുന്നില്ല. പ്രധാനമായ പബ്ളിക് സൽക്കാരങ്ങളിൽ പങ്കുകൊള്ളുകയും എല്ലാവരോടും സന്തോഷത്തോടെ സംസാരിക്കയും പതിവുണ്ടെങ്കിലും, മററംബാസഡറന്മാരുമായുള്ള കൂട്ടുകെട്ടിൽനിന്നു് അദ്ദേഹം ഒഴിഞ്ഞാണു് നിന്നിരുന്നതു്. ഇൻഡ്യനെംബസിയിലും ഈജിപ്ഷ്യനെംബസിയിലുമല്ലാതെ അദ്ദേഹം വിരുന്നുണ്ണുവാൻ പോയതായി അറിവില്ല. എന്നോടു സന്തോഷത്തോടെയാണു് കഴിഞ്ഞുവന്നിരുന്നതെങ്കിലും സംഗതികൾതമ്മിൽ സംസാരിക്കാനായി ഞങ്ങൾ അന്യോന്യം അങ്ങോട്ടു ചെന്നും ഇങ്ങോട്ടുവന്നും കണ്ടിട്ടുണ്ടെങ്കിലും ആകപ്പാടെ അദ്ദേഹം ഡിപ്ലോമാററിക്സംഘത്തിൽനിന്നു് അകന്നു നിന്നിരുന്നു എന്നുതന്നെ പറയണം.

മററു യൂറോപ്യൻരാജ്യങ്ങളിൽനിന്നുള്ളവരിൽ പലരും പ്രസിദ്ധന്മാരും യോഗ്യന്മാരുമായിരുന്നെങ്കിലും അവരെപ്പററി ഇവിടെ പറയേണ്ട കാര്യമില്ല. ക്യാനഡായുടെ അംബാസഡർ ടി. സി. ഡേവിസ്സും ആസ്റ്റ്രേലിയനംബാസഡർ കീത്തു ആഫീസറും ഞങ്ങളുടെ കൂട്ടത്തിൽ പ്രമാണികളായിരുന്നു. ഇവരിൽ ഡേവിസ്, രാജ്യകാര്യങ്ങളുടെ ആലോചനയിൽ വലിയ പങ്കൊന്നുമെടുത്തില്ലെങ്കിലും, എല്ലാവരുടെയും സൗഖ്യമന്വേഷിക്കുന്നതിലും എല്ലാക്കാര്യങ്ങളും ഭംഗിയായി നടത്തിക്കൊണ്ടുപോകുന്നതിലും ഔത്സുക്യം കാണിച്ചിരുന്നതിനാൽ, അദ്ദേഹത്തെ ഡിപ്ളോമാററിക്സംഘത്തിന്റെ കാരണവരെന്നുതന്നെ പറയാം. ക്യാനഡയിൽ ജഡ്ജിയായും പിന്നീട് ആസ്റ്റ്രേലിയയിൽ ഹൈക്കമ്മീഷണരായും ജോലിനോക്കി ഖ്യാതി സമ്പാദിച്ച അദ്ദേഹത്തിനു മററു സകലഗുണങ്ങളും തികഞ്ഞിട്ടുണ്ടെങ്കിലും, രാജ്യകാര്യങ്ങളിൽ പരിജ്ഞാനമോ അവയിൽ താൽപര്യമോ ഉണ്ടായിരുന്നില്ല; അങ്ങനെ അദ്ദേഹം ഭാവിച്ചുമില്ല. നേരേ മറിച്ചായിരുന്നു കീത്തു ആഫീസർ. ലണ്ടൺ, മോസ്കോ, വാഷിങ്ടൺ മുതലായ പ്രധാനരാജധാനികളിൽ ഡിപ്ളോമാററിക്ജോലി നോക്കി പരിചയം നേടിയ ഒരു പഴമക്കാരനായിരുന്നു അദ്ദേഹം. കാമൺവെൽത്തിലെ അംബാസഡറന്മാരായ ഞങ്ങൾ നാലുപേരും തിങ്കളാഴ്ചതോറും നടത്തിവരാറുള്ള സമ്മേളനത്തിൽ കീത്തു ആഫീസറുടെ അഭിപ്രായങ്ങൾക്കും ആലോചനകൾക്കും അസാമാന്യമായ പ്രാധാന്യം കല്പിച്ചിരുന്നു.

പൗരസ്ത്യരാജ്യങ്ങളുടെ പ്രതിനിധികളായി ഞങ്ങൾ ഏഴുപേരേ നാങ്കിങ്ങിലുണ്ടായിരുന്നുള്ളൂ. ഇൻഡ്യയെക്കൂടാതെ, ബർമ്മീസംബാസഡർ മിയൻതിൻ, സയാമീസംബാസഡർ അഭിബൽരാജമൈത്രി, ഈജിപ്ഷ്യനംബാസഡർ ഏലിയാസ് ഇസ്മായിൽബേ, അഫ്ഗാൺ മിനിസ്റ്റർ ടാർസി, ഫിലിപ്പൈൻ മിനിസ്റ്റർ സെബാസ്റ്റ്യൻ, പേർഷ്യനംബാസഡർ മുഹമ്മദ് ഫാ

ട്ടക് എന്നിവരായിരുന്നു അവർ. അവരിൽ മിയൻതിനും ഇസ്മായിൽബേയും എൻെറ ആപ്തമിത്രങ്ങളാണ്. ബർമ്മയുടെ വിദേശ കാര്യമന്ത്രിയായിരുന്ന ടിൻട്ടട്ടിൻെറ (Tin Tut) സഹോദരനായിരുന്നു മിയൻതിൻ. യുദ്ധത്തിനിടയിൽ ബർമ്മാഗവണ്മെൻറ് ഇൻഡ്യയിൽ വന്നു താമസിച്ച കാലത്തു ടിൻട്ടട്ടുമായി അടുത്തു പരിചയപ്പെടുവാൻ എനിക്ക് അവസരം ലഭിച്ചു. തിരിയെ, ബർമ്മയിൽ പോയശേഷം തൻെറ രാജ്യത്തിൻെറ സ്വാതന്ത്ര്യത്തിനു വേണ്ടി പ്രവർത്തിച്ചു. ഘാതകന്മാരുടെ വെടിയുണ്ടയേററു മരിക്കാനാണ് ടിൻട്ടട്ടിനു ദൈവവിധിയുണ്ടായതു്. മിയൻതിനും ഞാനുമായി ആദ്യസമാഗമംതൊട്ടുതന്നെ സഹോദരഭാവത്തിലാണ് വർത്തിച്ചിരുന്നതു്. ഇന്ത്യയുടെ രാജ്യകാര്യങ്ങളിൽ പൂർണ്ണമായ അറിവുള്ള അദ്ദേഹം ജപ്പാനികൾ ബർമ്മയെ കീഴടക്കിഭരിച്ചിരുന്നപ്പോൾ ബർമ്മയിലെ ഇന്ത്യൻനിവാസികൾക്കു പല വിധത്തിലുള്ള സഹായങ്ങൾ ചെയ്തിരുന്നതിനെ ആദരിച്ചു പണ്ഡിററ്നെഹ്റുതന്നെ മിയൻതിനു് എഴുതിയയച്ചിട്ടുണ്ടായിരുന്നു. എന്നെപ്പോലെ ആദ്യമായിട്ടാണ് അന്താരാഷ്ട്രീയകാര്യങ്ങളിലേപ്പെട്ടിരുന്നതെങ്കിലും സ്വല്പകാലംകൊണ്ടു ഡിപ്ലോമാററിക് സംഘത്തിൻെറ ഇടയിൽ അദ്ദേഹം ഗണ്യമായ ഒരു സ്ഥാനം കൈക്കലാക്കിയിരുന്നു. ബുദ്ധിസാമർത്ഥ്യംകൊണ്ടും നയകോവിദത്വംകൊണ്ടും ആർക്കും കീഴിലല്ലാത്ത മിയൻതിൻ നവീനേഷ്യായുടെ ഒരുത്തമപ്രതിനിധിയായിരുന്നു എന്നു പറയാം.

മാഡം മിയൻതിൻ സ്വതന്ത്രസ്വഭാവവും സാരസ്യവും വിനയവും ഉടലെടുത്ത ഒരു വനിതാരത്നമായിരുന്നു. അവരും ഇംഗ്ലണ്ടിൽ പഠിച്ചു ബാരിസ്റ്റർപരീക്ഷ ജയിച്ച് അഭിഭാഷകവൃത്തിയിൽ ഖ്യാതിനേടിയവരാണ്. രണ്ടുപേർക്കും ഹിന്ദുസ്ഥാനിഭാഷ നല്ലപോലെ അറിയാമെന്നതിനാൽ ഞങ്ങളുടെ സംസർഗ്ഗം ഒരു കുടുംബക്കാരുടേതുപോലെയായിരുന്നു.

ഈജിപ്റ്റിൻെറ പ്രതിനിധിയായ എലിയാസ് ഇസ്മാ

യിൽബേ, ഇന്ത്യയോട്ട് അതിസ്നേഹമുള്ള ഒരു മഹാനുഭാവനാ യിരുന്നു. പാരീസിൽ വിദ്യാഭ്യാസം ചെയ്തു ഫ്രെഞ്ച്, ഇംഗ്ലീഷ്, സ്പാനിഷ് മുതലായ ഭാഷകളിൽ വേണ്ട പാണ്ഡിത്യവും പല രാജ്യങ്ങളിൽ ജോലിചെയ്തു പരിചയവുമുള്ള ഇസ്മായിൽബേ, ജ ലത്തിൽ മത്സ്യമെന്നപോലെയാണ് ഡിപ്ളോമാററിക്സംഗ തികളിൽ വിഹരിച്ചിരുന്നത്. എന്തെങ്കിലും കാരണം പറഞ്ഞു വലിയവലിയ സൽക്കാരങ്ങൾ നടത്തുന്നതിൽ അദ്ദേഹത്തിനു പ്രത്യേകസന്തോഷമുണ്ട്. ഈജിപ്ഷ്യനെംബസിയുടെ പാർട്ടി കൾ സുപ്രസിദ്ധമായിരുന്നുതാനും.

ഏഷ്യയിലെ രാജ്യങ്ങൾക്കു ശക്തി കുറവായിരുന്നുവെങ്കി ലും ചൈനായുടെ കാര്യത്തിൽ യൂറോപ്യൻ പ്രതിനിധികളുടെ നേതൃത്വം സമ്മതിച്ചുകൊടുക്കുവാൻ ഞാൻ തയ്യാറായില്ല. ചൈ നയിൽ നടക്കുന്ന കാര്യങ്ങൾ പ്രധാനമായി ഇൻഡ്യയെ ബാ ധിക്കുന്നതാകകൊണ്ട് ഇൻഡ്യക്കു സ്വതന്ത്രമായ ഒരു നയംത ന്നെ വേണമല്ലോ. അററലാൻറിക്സഖ്യത്തിൽപ്പെട്ട യൂറോ പ്യൻപ്രതിനിധികൾ ഒന്നിച്ചു കൂടിയാലോചനകൾ നടത്തി തങ്ങളുടെ താൽപര്യങ്ങൾക്കു ഹാനി വരാത്തവിധം ഓരോന്നു ചെയ്യുന്നുണ്ടെന്നു മനസ്സിലായപ്പോൾ ഏഷ്യൻപ്രതിനിധിക ളും അതുപോലെ ചെയ്യേണ്ടതാണെന്നു ഞാൻ മിയൻതിനോടു പറഞ്ഞു. അതദ്ദേഹത്തിനും സമ്മതമായി. പക്ഷേ ഫിലിപ്പീൻ കാർ അമേരിക്കൻമച്ചമ്പിമാരാകയാലും സയാംകാർ യുദ്ധത്തിൽ പരാജിതരാകയാൽ തൽക്കാലം അടങ്ങിയിരിക്കയാണ് നല്ലതെ ന്നു വിചാരിച്ചതിനാലും ഏഷ്യൻപ്രതിനിധികളുടെ ഒത്തൊരുമ സാധ്യമല്ലെന്നു ഞങ്ങൾക്കു രണ്ടുപേക്കും വേഗത്തിൽ മനസ്സി ലായി. എന്നാൽ ബമ്മയും ഇൻഡ്യയും ഒന്നിച്ചു നില്ക്കയാണെ ങ്കിൽ ബ്രിട്ടൺ അവരോടെതിർത്തു നില്ക്കയില്ലെന്നു മനസ്സിലാക്കി യ ഞങ്ങൾ പ്രധാനകാര്യങ്ങളിൽ ഒന്നിച്ചു പ്രവർത്തിച്ചുതുടങ്ങി യപ്പോൾ കാമൺവെൽത്തമ്പാസഡറന്മാർ ഞങ്ങളുടെ അഭിപ്രാ

യമന്വേഷിക്കാതെ മററുള്ളവരോട്ട് ആലോചന തുടങ്ങുകയില്ലെന്ന നിലയായി. അങ്ങനെ ഒരിന്ത്യാ-ബർമ്മാസഖ്യം സ്ഥാപിതമായതോടുകൂടി ഞങ്ങളുടെ രണ്ടുപേരുടെയും നിലയ്ക്കുതന്നെ വ്യത്യാസം വന്നു എന്നു പറയാം.

ഡിപ്ലോമാററിക സംഘത്തിലെ സ്ത്രീകളിൽ എല്ലാംകൊണ്ടും പ്രാമാണ്യമുണ്ടായിരുന്നതു ലേഡി സ്റ്റീവൻസണാണ്. രൂപവതിയും ഉത്സാഹശീലയുമായ ഫ്രെഞ്ചമ്പാസഡറീസ് മാഡം മെറിയേ, പൗരസ്ത്യയെങ്കിലും അമേരിക്കൻമട്ടുകൾ പരിശീലിച്ചിരുന്ന മാഡം രാജമൈത്രി മുതലായവരും ഈ സംഘത്തിനലങ്കാരങ്ങളായിരുന്നു. ചീനക്കാരായ പല സ്ത്രീകളും ഈ കൂട്ടത്തിൽ പങ്കുകൊള്ളാറുണ്ട്. അവരിൽ മിക്കവരും ഉദ്യോഗസ്ഥന്മാരുടെ ഭാര്യമാരും വിദേശങ്ങളിൽ സഞ്ചരിച്ചും താമസിച്ചും ശീലമുള്ളവരുമാണ്.



ഇങ്ങനെ ഒരു രംഗത്തിലാണ് എനിക്കും ജീവിതം നയിക്കേണ്ടിവന്നതു

# നാലാമദ്ധ്യായം

ഗിരിസാനുക്കളിലെ സുഖവാസം കഴിഞ്ഞു് ജനറലിസ്സിമോയും മാഡം ച്യാങ്ങും ആഗസ്റ്റ് ഒടുവിൽ നാൻകിങ്ങിലേയ്ക്കു മടങ്ങി. അവർ തിരികേ വന്ന രണ്ടാംപക്കം എന്നെയും എന്റെ ഭാര്യയെയും അന്നു ഞങ്ങളുടെ കൂടെയുണ്ടായിരുന്ന കുട്ടികളെയും അനൗപചാരികമായി ഒരു ഭക്ഷണത്തിനു ക്ഷണിച്ചു. മററതിഥികളായി പ്രസിഡണ്ടിന്റെ ഒരു എഡ്വിസീയും പ്രസിദ്ധബൗദ്ധപണ്ഡിതനും ഇന്ത്യയുടെ ഉത്തമസ്നേഹിതനുമായ തൈ ചീ തൊ (Tai Chi Tao) എന്ന ആളുമേ ആ സല്ക്കാരത്തിൽ പങ്കെടുത്തിരുന്നുള്ളു. തനിക്കു് ഇന്ത്യയോടുള്ള പ്രതിപത്തിയെ ച്യാങ്ങ്കായ്ഷേക് പലപ്പോഴും പരസ്യമായി പ്രദർശിപ്പിക്കാറുണ്ടെങ്കിലും, ആ കാര്യംകൊണ്ടുതന്നെ അദ്ദേഹം ബ്രിട്ടീഷുകാരോടു് എതിർത്തുനില്ക്കുക പതിവുണ്ടെങ്കിലും, ആ പ്രതിപത്തി എത്ര ഗാഢവും അഗാധവുമാണെന്നു ഞാൻ മനസ്സിലാക്കിയിരുന്നില്ല. താൽക്കാലികമായ ഒരു നയംമാത്രമായിരിക്കാമെന്നാണു് പലർക്കും തോന്നിയിരുന്നതു്. അന്നത്തെ ഭക്ഷണം കഴിഞ്ഞു ഞങ്ങൾ തമ്മിൽ നടന്ന ഒന്നരമണിക്കൂർ നേരത്തെ സംഭാഷണത്തിൽനിന്നു ച്യാങ്ങിനു് ഇൻഡ്യൻസ്വാതന്ത്ര്യത്തിലും ഇന്ത്യയുടെ സുരക്ഷിതമായ അഭിവൃദ്ധിയിലും സ്ഥിരമായ താൽപര്യമുണ്ടെന്നു് എനിക്കു മനസ്സിലായി. പാക്കിസ്ഥാനും ഇന്ത്യയുമായുള്ള ബന്ധം, ബ്രിട്ടീഷുകാരോടുള്ള നില, കമ്മ്യൂണിസ്ററുകക്ഷിയുടെ ശക്തി, കാശ്മീർ സംഗതി എന്നിവയെപ്പററിയെല്ലാം അദ്ദേഹം എന്നോടു സുദീർഘമാ

യി സംസാരിച്ചു. ചൈനയും ഇന്ത്യയും അന്യോന്യാവലംബികളായി നിന്നില്ലെങ്കിൽ രണ്ടു കൂട്ടക്കാരുടെയും സ്വാതന്ത്ര്യത്തിനു ഹാനിയുണ്ടാകുമെന്നായിരുന്നു അദ്ദേഹത്തിന്റെ വിശ്വാസം. കമ്മ്യൂണിസ്റ്റുകാരിൽനിന്നുമാത്രമല്ല, യൂറോപ്യൻരാജ്യങ്ങളുടെ അധികാരപ്രമത്തതയിൽനിന്നും സാമ്രാജ്യസിദ്ധാന്തങ്ങളിൽനിന്നും ഏഷ്യൻസ്വാതന്ത്ര്യം സുരക്ഷിതമാകണമെങ്കിൽ ഇന്ത്യയും ചൈനായും ഐകമത്യത്തോടേ പ്രവർത്തിക്കണമെന്നും ആ പ്രവൃത്തിക്കു ഫലം വേണമെങ്കിൽ നമ്മുടെ രണ്ടു രാജ്യക്കാരും കാലോചിതമായ അഭിവൃദ്ധിക്കു് അന്യോന്യസഹായത്തോടേ പരിശ്രമിക്കണമെന്നുമായിരുന്നു അദ്ദേഹത്തിന്റെ അഭിപ്രായം. ആ വാദമുഖങ്ങളെ താങ്ങി മാഡവും ഇടയ്ക്കിടെ ഓരോന്നു പറകയുണ്ടായി.

ആ അഭിപ്രായം ശരിയാണെന്നുള്ളതിൽ തക്കമില്ല. എങ്കിലും അന്തഃഛിദ്രംകൊണ്ടു നശിക്കാറായിനില്ക്കുന്ന ഒരു ഭരണകൂടവുമായുള്ള സഖ്യംനിമിത്തം ഇന്ത്യയ്ക്കു ദോഷമല്ലാതെ ഗുണം വരുമോ എന്നായിരുന്നു എന്റെ സംശയം. ഇന്ത്യയും ചൈനയുമായി ഒത്തൊരുമിച്ചുനില്ക്കേണ്ടതു അത്യാവശ്യംതന്നേ. പക്ഷേ ഏതു ചൈനയുമായി എന്ന ചോദ്യത്തിനുതന്നെ അവകാശം വരുമാറു് ആ രാജ്യം ഛിദ്രിച്ചുനില്ക്കയാണെന്നു് ആർക്കും കാണാമായിരുന്നു. കമ്മ്യൂണിസ്റ്റുകാരുടെ ശക്തി ദിവസംപ്രതി എന്നപോലെ വർദ്ധിച്ചുവരികയാണെന്നും അതുപോലെത്തന്നെ ആഭ്യന്തരകലഹംകൊണ്ടു കോമിൻറാങ്ങ് ക്ഷീണിച്ചുവരികയാണെന്നും സ്പഷ്ടമായിരുന്നു. ഭൂകമ്പംപോലെയുള്ള കമ്മ്യൂണിസ്റ്റുകാരുടെ വിജയങ്ങൾ കാലഗർഭത്തിൽക്കിടന്നു മാസം തികയാറായിട്ടേ ഉള്ളുവെങ്കിലും നാഷണലിസ്റ്റുചൈനയുടെ സ്ഥിതി നൈരാശ്യപൂർണ്ണമായിക്കഴിഞ്ഞിരുന്നു. ആ സ്ഥിതിക്കു ജനറലിസ്സിമോയുടെ അഭിപ്രായങ്ങളെ സമ്മതിച്ചു പറഞ്ഞതോടുകൂടി, അദ്ദേഹം ഉദ്ദേശിക്കുന്ന പരിപാടി സഫലമാക്കുന്നതിനു് ആദ്യ

മായി വേണ്ടതു് ഇന്ത്യയുടെയും ചൈനായുടെയും ആഭ്യന്തരശക്തിയെ വർദ്ധിപ്പിക്കുകയാണെന്നു ഞാൻ സൂചിപ്പിച്ചു. അതിനു അദ്ദേഹത്തിൻെറ മറുപടി ഇങ്ങനെയായിരുന്നു: "അതാണു് എന്റെയും അഭിപ്രായം. ആറു മാസംകൊണ്ടു് ഈ കമ്മ്യൂണിസ്റ്റുകാരെ നിശ്ശേഷമില്ലാതാക്കുന്നതിനു് എനിക്കു സാധിക്കും. അപ്പോഴത്തേയ്ക്കു നിങ്ങളുടെ വൈഷമ്യങ്ങളും തീരുമെന്നു് എനിക്കറിയാം." അദ്ദേഹത്തിൻെറ ഈ വിശ്വാസം എന്നെ ആശ്ചര്യഭരിതനാക്കി.

ഇങ്ങനെ രാജ്യകാര്യങ്ങൾ പറഞ്ഞവസാനിപ്പിച്ചശേഷം മറ്റോരോ സംഗതികളെപ്പററിയുള്ള സംഭാഷണത്തിനിടയിൽ, "പീക്കിങ്ങിൽ പോയിട്ടുണ്ടോ" എന്നു് അദ്ദേഹം അന്വേഷിച്ചു.

"ഇല്ല, താമസിയാതെ പോകാൻ ഉദ്ദേശിക്കുന്നുണ്ടു്" എന്നു ഞാൻ മറുപടി പറഞ്ഞു.

"പോകണ്ടതാണു്, എൻെറ പ്ലെയിനിൽത്തന്നെ പോകാനേപ്പാടുചെയ്യാം; അതായിരിക്കും സൗകര്യം."

ഇതു് അസാധാരണമായ ഒരു ബഹുമതിയാണെന്നു് എനിക്കു് അറിയാമായിരുന്നു. അദ്ദേഹത്തിൻെറ സ്വന്തം ഒരു പ്ലെയിൻ മററംബാസഡറന്മാർക്കു സ്വകാര്യയാത്രയ്ക്കുവേണ്ടി മുൻപു കൊടുത്തതായി അറിവില്ല. വളരെ സൗഹാർദ്ദത്തോടെ യാത്രപറഞ്ഞാണു് ഞങ്ങൾ പിരിഞ്ഞതു്.

ഇതു ഞങ്ങൾ തമ്മിലുള്ള അവസാനക്കൂടിക്കാഴ്ചയാണെന്നോ മൂന്നു നാലു മാസത്തിനകം മഹാനുഭാവനായ ജനറലിസ്സിമോയും പ്രഭാവശാലിനിയായ ഭാര്യയും തങ്ങളുടെ മഹോന്നതസ്ഥാനങ്ങളിൽനിന്നു് അനിവാര്യമായ ശക്തികളാൽ നിഷ്കാസിതരാക്കപ്പെടുമെന്നോ അന്നു ഞാൻ ഊഹിച്ചിരുന്നില്ല; ഊഹിക്കാൻ വഴിയുമുണ്ടായിരുന്നില്ല. അത്ര വേഗത്തിലാണു് പിന്നീടുണ്ടായ സംഭവവികാസം.

ജനറിലിസ്സിമോയുടെ ക്ഷണനമനുസരിച്ചു ഞങ്ങൾ പീക്കിങ്ങിലേയ്ക്കു പോയതു സപ്തംബർ ഇരുപത്തിനാലാംതീയതിയാണ്. പറഞ്ഞതനുസരിച്ചു പ്രസിഡണ്ട് ഒരു പ്രത്യേകവിമാനം ഞങ്ങളുടെ ഉപയോഗത്തിനായി അയച്ചുതന്നു. ഔപചാരികമായ ഒരു സന്ദർശനമായതിനാൽ പീക്കിങ്ങിൽ ഞങ്ങളെ യഥാവിധി സ്വീകരിക്കുന്നതിനും സൽക്കരിക്കുന്നതിനും വേണ്ട ഏർപ്പാടുകളും ഗവർമ്മൻറിൽനിന്നു ചെയ്തിരുന്നു.

"അധരിതനാകശ്രീയാം
പീക്കിങ്ങാരാത കണ്ടിടാത്തുള്ളോർ;
അവരുടെ ദേശഭ്രമണം
വെറുതെ ദേഹക്ലമത്തിനായ്മാത്രം!"

എന്നു പീക്കിങ്ങിനെപ്പററി ആയിടയ്ക്കു വള്ളത്തോളിനയച്ച ഒരു കത്തിൽ എഴുതിയിരുന്നതുപോലെ ചുരുക്കമായി പറയാം.

മനുഷ്യർക്കെന്നതുപോലെ നഗരങ്ങൾക്കും പ്രത്യേകതയുണ്ടെന്നുള്ളതിനു തർക്കമില്ല. എത്ര വലുതായാലും എന്തെല്ലാം സൗകര്യങ്ങളുണ്ടായാലും ചില പട്ടണങ്ങൾ നമ്മുടെ മനസ്സിൽ ചിരപരിചയംകൊണ്ടും പതിഞ്ഞുനില്ക്കാറില്ല. എന്നും തെരുവിൽ കാണാറുള്ള ചിലരോടെന്നപോലെ, നമുക്ക് അവയോട് ഒരു സ്നേഹവും പരിചയവും തോന്നാറുമില്ല. ആ പട്ടണങ്ങളുടെ തെരുവുകളിൽ ലക്ഷ്യമില്ലാതെ അലഞ്ഞു നടക്കാനോ അതിൻെറ വായുവിൽ പ്രസരിക്കുന്നതായി തോന്നുന്ന സാരസ്യം ആസ്വദിക്കാനോ നമുക്ക് ഒരാഗ്രഹവും തോന്നുന്നുമില്ല. ബോംബേ, ഷാങ്ഹായ് മുതലായ പട്ടണങ്ങൾ എനിക്കു സുപരിചിതങ്ങളാണ്. എങ്കിലും അവയോടെന്തെങ്കിലുമൊരു സ്നേഹമോ അവയുടെ നന്മതിന്മകളിൽ ഒരു വിചാരമോ എനിക്കിതുവരെ ഉണ്ടായിട്ടില്ല. നേരെമറിച്ചാണ് പഴയ ഡെല്ഹി, മദ്രാസ്, അഹമ്മദബാദ്, ബനാറസ് മുതലായ നഗരങ്ങൾ. ആ പട്ടണങ്ങളിൽ ബോംബെയിലും മററുമുള്ള വിശേഷങ്ങളോ മോടികളോ ആഡം

ബേരങ്ങളോ ഒന്നുമില്ല. എങ്കിലും അവയ്ക്കുതോ മനുഷ്യസ്നേഹം പുലർത്തുന്ന ഒരു പ്രത്യേകത ഉണ്ടെന്നു് എനിക്കു തോന്നിയിട്ടുണ്ടു്. പാരീസ്, റോമാ, ലണ്ടൻ, കയിറോ മുതലായ മററു ചില രാജധാനികൾക്കുള്ള ഈ ഗുണം, ന്യൂയാക്ക്, വാഷിങ്ങ്ടൻ, മാഞ്ചെസ്റ്റർ മുതലായവയ്ക്കു തീരെ ഇല്ലെന്നും എനിക്കു തോന്നിയിട്ടുണ്ടു്. ന്യൂയാക്കിൽ ഞാൻ പല മാസങ്ങൾ താമസിച്ചിട്ടുണ്ടു്. എങ്കിലും, ആ പട്ടണത്തെപ്പററി വിചാരിക്കുമ്പോൾ ഒരു ചിത്രവും എൻെറ മനസ്സിൽ ഉദിക്കുന്നില്ല. ജീവനുമാത്മാവുമില്ലാത്ത കുറെ കെട്ടിടങ്ങളും തെരുവുകളും എന്നുള്ള ഒരു സ്മരണമാത്രമാണു് അങ്ങനെയൊരു പട്ടണത്തെപ്പററി നമ്മുടെ മനസ്സിൽ ശേഷിക്കുന്നതു്.

ഇങ്ങനെ 'സ്ഥലമാഹാത്മ്യ'മുള്ള നഗരങ്ങളിൽ പീക്കിങ്ങ് ഒരു പ്രധാനസ്ഥാനത്തെ അർഹിക്കുന്നുണ്ടെന്നുള്ളതിനു തക്കമില്ല. ലണ്ടൻ, പാരീസ്സ് മുതലായ നവീനരാജധാനികളും ഡെല്ലി, ബനാറസ്, റോമാ, കയിറോ മുതലായ പഴയ നഗരങ്ങളും കണ്ടു ശീലിച്ചവക്കാക്കും പീക്കിങ്ങിൻെറ പ്രത്യേകത ഒരു കാലത്തും മറക്കാൻവയ്യാത്ത ഒരോമ്മയായി മനസ്സിൽ സ്ഥലംപിടിക്കുന്നതാണു്. ആ നഗരത്തിലെ ഉദ്യാനങ്ങളും കൊട്ടാരങ്ങളും ദേവമന്ദിരങ്ങളും വിസ്താരമേറിയ തെരുവുകളും മററു ദുല്ലഭമായ കാഴ്ചകളും മാത്രമല്ല ഈ അപൂവ്വവൈശിഷ്ട്യം പീക്കിങ്ങിനു കൊടുക്കുന്നതു്. അതിൻെറ രണ്ടായിരം വഷത്തെ ചരിത്രവും അഞ്ഞൂറു വഷത്തോളം സാവ്വഭൗമന്മാരായ ചക്രവത്തികളുടെ രാജധാനിയെന്ന സ്ഥാനം വഹിച്ചതുകൊണ്ടുള്ള മാഹാത്മ്യവും ചീനചരിത്രത്തോടു് ആ പട്ടണത്തിനുള്ള ബന്ധവും പീക്കിങ്ങിൻെറ ഗുണത്തെ വദ്ധിപ്പിക്കുന്നതായി വിചാരിക്കാം. പക്ഷേ ഇവയിലെല്ലാം കവിഞ്ഞു പീക്കിങ്ങിനു് ഒരാകഷണശക്തിയുണ്ടു്. അതിൻെറ നാഗരികതയാണു് ആ ഗുണമെന്നു പറയാം. അന്നു (കമ്യൂണിസ്ററുകാർ തലസ്ഥാനനഗരിയാക്കുന്നതിനുമുമ്പു്) പീ

ക്കിങ്ങിൽ രണ്ടു ദിവസമെങ്കിലും താമസിച്ചാൽ അവിടുത്തെ ജന ങ്ങളുടെ ജീവിതാദർശങ്ങൾതന്നെ ചൈനയിൽ മററു പട്ടണങ്ങ ളിൽ ജീവിക്കുന്നവരുടേതിൽനിന്നു വ്യത്യസ്തമാണെന്നു ബോധ്യ മാവും. ഒരു ബദ്ധപ്പാടുമില്ലാത്തമാതിരിയത്രേ പീക്കിങ്ങിലെ ജ നങ്ങളുടെ പെരുമാററം. വിദേശീയരോടു മര്യാദയോടെ പെരു മാറുന്നതിൽ അവിടുത്തെ ഷാപ്പുകാർ, വണ്ടിക്കാർ, റിക്ഷാക്കാർ മുതലായവർക്കുപോലും നിഷ്കർഷയുണ്ടു്. തെരുവുകളിൽ ഇറങ്ങി യഥേഷ്ടം സഞ്ചരിക്കുന്ന ഒരു വിദേശീയന്റെ പിറകേ ആള കൾ കൂടി ശല്യപ്പെടുത്തുന്ന സ്വഭാവം ചീനരാജ്യത്തിലെ പട്ട ണങ്ങളിൽ പൊതുവേ ഉള്ളതാണെങ്കിലും പീക്കിങ്ങിൽ അതി ല്ലെന്നു പറഞ്ഞാൽ അതിന്റെ നാഗരികത്വം തെളിയുന്ന താണു്.

പീക്കിങ്ങ്പട്ടണം വളരെ പുരാതനമാണു്. ക്രിസ്ത്വാബ്ദ ത്തിന്റെ ആരംഭകാലങ്ങളിൽ ഇപ്പോൾ പീക്കിങ്ങിരിക്കുന്ന സ്ഥാനത്തു ചെറിയൊരു പട്ടണമുണ്ടായിരുന്നു എന്നുള്ളതിനു ല ക്ഷ്യങ്ങളുണ്ടു്. അതു ചിലപ്പോൾ അഭിവൃദ്ധിയെ പ്രാപിച്ചും ചിലപ്പോൾ ക്ഷയിച്ചും ചരിത്രത്തിൽ പറയത്തക്ക പ്രാധാന്യ മൊന്നുമില്ലാതെ, ചെംഗീസ്ഖാൻ എന്ന വിഖ്യാതനായ ലോ കജേതാവിന്റെ കാലംവരെ കഴിഞ്ഞുകൂടി. ചെംഗീസ്ഖാണി ന്റെ സേനാനായകന്മാർ ആ പട്ടണത്തെ നിശ്ശേഷം നശിപ്പി ച്ചുകളഞ്ഞു. എന്നാൽ ചെംഗീസ്ഖാണിന്റെ പൗത്രനായ കുബ്ളാ സാർവ്വഭൗമനായി വാഴിക്കപ്പെട്ടപ്പോൾ, പുതിയൊരു രാ ജധാനി നിർമ്മിക്കുവാൻ താൻ തിരഞ്ഞെടുത്തതു് ആ സ്ഥലത്തെ യാണു്. ബൗദ്ധമതാവലംബിയായിരുന്ന കുബ്ളാഖാൺ നി ർമ്മിച്ചതാണു് ഇപ്പോഴത്തെ പീക്കിങ്ങ് എന്നു പറയാം (1264).

ഈ കുബ്ളാഖാനിനു തുല്യനായ ഒരു ചക്രവർത്തി ഇതുവ രെ ലോകത്തിലുണ്ടായിട്ടുണ്ടോ എന്നു സംശയമാണു്. അദ്ദേഹം ഭരിച്ചിരുന്ന സാമ്രാജ്യവിസ്തീർണ്ണത ബ്രിട്ടീഷ്സാമ്രാജ്യത്തിനു്

അതിൻെറ പരമകാഷ്ഠയിലുണ്ടായിരുന്നതിലും കവിഞ്ഞതായിരുന്നു എന്നു പറയുമ്പോൾ അതിൻെറ വലിപ്പം എത്രത്തോളമെന്നു ഊഹിക്കാവുന്നതാണ്. ജപ്പാനും ഇൻഡ്യയുമൊഴിച്ചുള്ള ഏഷ്യാഭൂഖണ്ഡം മുഴുവനും ആ ചക്രവർത്തിയുടെ ശാസനയെ അനുസരിച്ചിരുന്നു. ബർമ്മാ, സയാം, കൊറിയ, വിയററ്നാം മുതലായ രാജ്യങ്ങളും അദ്ദേഹത്തിനു കപ്പം കൊടുത്തിരുന്നു. അതു കൂടാതെ യൂറോപ്പിൽ ഇപ്പോൾ റഷ്യയുടെ കീഴിലുള്ള രാജ്യങ്ങൾ മിക്കവയും കുബ്ലായുടെ സേനാനായകന്മാരാണ് ഭരിച്ചിരുന്നതു്. സാർവ്വഭൗമൻ എന്ന പേരിനെ അർഹിക്കുന്നതായിട്ടു ലോകത്തിൽ ഇങ്ങനെ ഒരാളേ ഉണ്ടായിട്ടുള്ളൂ എന്നു പറയാം.

യൂറോപ്പിൻെറ നടുവുതൊട്ടു പസഫിക്ക് സമുദ്രംവരെയും ബംഗാൾക്കടൽതൊട്ടു മഞ്ചൂറിയായുടെ വടക്കേഅററംവരെയും നീണ്ടുകിടന്ന ലോകസാമ്രാജ്യത്തിൻെറ തലസ്ഥാനമായിട്ടാണ്, ചൈനയുടെ രാജധാനിയായിട്ടല്ല, കുബ്ലായ്ഖാൻ ഈ പുത്തൻ നഗരം പണിയിച്ചതു്. മാർക്കോപോളോ എന്നു പേരായ ഒരു വെനീഷ്യക്കാരൻ അക്കാലത്തു കുബ്ലയുടെ ഒരുദ്യോഗസ്ഥനായി വളരെക്കാലം പീക്കിങ്ങിൽ താമസിച്ചിരുന്നു. അയാളുടെ വിവരങ്ങളിൽനിന്നു പീക്കിങ്ങിൻെറ വലിപ്പവും ശില്പവൈചിത്ര്യവും സമ്പൽസമൃദ്ധിയും എത്രത്തോളം മനസ്സിലാക്കാവുന്നതാണ്.

കുബ്ലയുടെ വംശം ഒരു ശതാബ്ദം ചൈനയെ അടക്കിഭരിച്ചു. അവരെ രാജ്യത്തിൽനിന്നു നിഷ്കാസനം ചെയ്തു ചൈനായുടെ സ്വാതന്ത്ര്യം വീണ്ടെടുത്ത മിങ്ങ്വംശക്കാർ നാൻകിങ്ങിലാണ് ഭരണമാരംഭിച്ചതെങ്കിലും കുറച്ചു വർഷങ്ങൾക്കുശേഷം പീക്കിങ്ങ്തന്നെ തലസ്ഥാനമാക്കി. ആ വംശത്തിലെ ഒരു ചക്രവർത്തിയായ യുങ്ങ്ലോയാണ് പീക്കിങ്ങിൻെറ രണ്ടാമത്തെ നിർമ്മിതാവു്. താജ്മഹാൾ, ഡെല്ലിക്കൊട്ടാരം, ജുമാമസ്ജിദ് മുതലായവ പണിയിച്ച ഷാജഹാണിനോടു കിടപിടിക്കുന്ന ഒരു നഗരനിർമ്മിതാവായിരുന്നു യുങ്ങ്ലോ. ഇപ്പോൾ പീക്കിങ്ങിന്നു

ലംകാരമെന്നു കണക്കാക്കിയിട്ടുള്ള പ്രധാനകാൎയ്യങ്ങളെല്ലാം — ഉദ്യാനങ്ങൾ, തടാകങ്ങൾ, പ്രാസാദങ്ങൾ, ക്ഷേത്രങ്ങൾ എന്നിവ — മിക്കവാറും യുങ്ങ്‌ലൊ നിൎമ്മിച്ചതാണു്.

മററു ചൈനീസ് പട്ടണങ്ങളെപ്പോലെ വലിയൊരു കോട്ട പീക്കിങ്ങിനെ വലയംചെയ്യുന്നു. ഈ ദുൎഗ്ഗത്തിന്റെ വലിപ്പം പറഞ്ഞാൽ ആശ്ചൎയ്യമാകും. കോട്ടയുടെ മുകൾപരപ്പിനു മദ്രാസിലെ കടപ്പുറത്തുള്ള മറീനാ തെരുവിൽ കവിഞ്ഞു വീതിയുണ്ടാകും. കോട്ടയുടെ ഉയരം നാല്പതടിയിൽ കവിഞ്ഞതാണു്. ഇതിനകത്തത്രേ പീക്കിങ്ങ് നഗരം സ്ഥിതിചെയ്യുന്നതു്. പട്ടണത്തിന്റെ നടുവിലാണു് 'നിഷിദ്ധനഗരം' (Forbidden City) എന്നു പ്രഖ്യാതമായ രാജഗൃഹങ്ങൾ. ഇതുതന്നെ വലിയൊരു പട്ടണമാണെന്നു തോന്നും. ഉയൎന്ന ഭിത്തികൾകൊണ്ടു വലയംചെയ്യപ്പെട്ട ഈ അന്തഃപുരത്തിൽ കൊട്ടാരംജോലിക്കായി അനേകസഹസ്രം ജനങ്ങൾക്കു താമസിക്കുവാൻ വേണ്ട സൗകൎയ്യങ്ങളുണ്ടു്. ചക്രവൎത്തിയുടെ അവരോധസ്ത്രീകൾതന്നെ കണക്കില്ലായിരുന്നതിനാൽ ആ അന്തഃപുരത്തിലെ ഏൎപ്പാടുകൾ ഊഹിക്കാവുന്നതാണല്ലോ. ഉപവനങ്ങൾ, ക്രീഡാതടാകങ്ങൾ, നാടകശാലകൾ, സ്വീകരണമുറികൾ, യന്ത്രശാലകൾ, സിംഹാസനശാലകൾ, ചക്രവൎത്തിയുടെ സ്നാനഗൃഹങ്ങൾ, കാൎയ്യാലയങ്ങൾ, ഗ്രന്ഥപ്പുരകൾ, വിശ്രമഗേഹങ്ങൾ — ഇങ്ങനെ ഒരു സാൎവ്വഭൌമന്നാവശ്യമുള്ളതെല്ലാം അവിടെ രാജോചിതമായ വിധത്തിൽ നിൎമ്മിക്കപ്പെട്ടിട്ടുണ്ടു്.

അന്തഃപുരത്തിലെ സകലഗൃഹങ്ങളുടെയും മേൽപുര മേഞ്ഞിട്ടുള്ളതു പൊന്നിന്റെ നിറമുള്ളതും അതുപോലെ തിളങ്ങുന്നതുമായ ഒരുതരം ഓടുകൊണ്ടാണു്. അടുത്തുള്ള കുന്നുകളുടെ മുകളിൽ നിന്നു നോക്കിയാൽ അതു് ഒരു കനകപുരിയാണെന്നുതന്നെ തോന്നും. രാജവാഴ്ചയുടെ കാലത്തു്, കൊട്ടാരത്തിലെ ഉപയോഗത്തിനല്ലാതെ ഇത്തരം ഓടുകളുണ്ടാക്കിക്കൂടാ എന്നു നിയമമുണ്ടായിരുന്നു. പറന്നു നടക്കുന്ന വേതാളത്തിന്റെ (Dragon)

രൂപം അകത്തെവിടെയും അതിഭംഗിയിൽ കൊത്തിയിട്ടുള്ളതായി കാണാം. അതാണ് ചക്രവർത്തിയുടെ സ്ഥാനത്തെ സൂചിപ്പിക്കുന്നതു്. രണ്ടു ചക്രവാകപ്പക്ഷികളാണ് ചക്രവർത്തിനിയുടെ പദവിക്കു ലക്ഷ്യം. അവയെയും അന്തഃപുരത്തിൽ അങ്ങുമിങ്ങും ചിത്രീകരിച്ചു കാണാം.

1911-ൽ രാജവാഴ്ച തീൎന്നതോടുകൂടി ഇതെല്ലാം വെറും 'കാഴ്ചബംഗളാവു'കളായിത്തീൎന്നു. പല കെട്ടിടങ്ങളും അതേ സ്ഥിതിയിൽത്തന്നെ സൂക്ഷിക്കപ്പെട്ടിട്ടുണ്ടെങ്കിലും, വേണ്ട വിധത്തിൽ സംരക്ഷിച്ചുകൊണ്ടുപോകുന്നതിനുള്ള ചെലവു വഹിക്കുവാൻ ച്യാങ്ങ്കായ്ഷേക്കിന്റെ ഗവൺമെന്റിന്റെ ദാരിദ്ര്യം സമ്മതിക്കാത്തതുകൊണ്ടു്, മാഹാത്മ്യമേറിയ ഈ രാജഗൃഹങ്ങൾക്കു ഞാൻ ആദ്യം അതു കണ്ടപ്പോൾ ആകപ്പാടെ ഒരശ്രീ ബാധിച്ചിരുന്നു എന്നു പറയേണ്ടതുണ്ടു്.

അന്തർനഗരത്തിനു പുറമേയുള്ള മാർബിൾപ്പാലം കടന്നാണ് ചക്രവർത്തികൾക്കുള്ള കേളീതടാകങ്ങളും അവയെ തൊട്ടു പണിയിച്ചിട്ടുള്ള 'കടൽമാളിക'കളും (Sea Palaces). ഈ തടാകങ്ങൾ നിറയേ താമരയും മററു വിവിധവൎണ്ണത്തിലുള്ള ജലപുഷ്പങ്ങളും നിറഞ്ഞു കാഴ്ചയ്ക്കു് അതിമനോഹരമായി ശോഭിക്കുമ്പോൾ ചക്രവർത്തി അന്തഃപുരസ്ത്രീകളൊന്നിച്ചു് ആ കൊട്ടാരങ്ങളിലത്രേ ഉഷ്ണകാലത്തു പകൽസമയം കഴിച്ചിരുന്നതു്. ആ കൊട്ടാരങ്ങളെത്തൊട്ടുള്ള ബുദ്ധക്ഷേത്രത്തിൽ ജേഡു എന്നു പേരായ രത്നംകൊണ്ടു വലിപ്പത്തിൽ നിൎമ്മിച്ച ഒരു തഥാഗതപ്രതിമയുള്ളിടത്താണ്, ചക്രവർത്തികൾ ദേവാരാധന നടത്തിയിരുന്നതു്. ഒരെറുനൂറുവൎഷം മുൻപു ബൎമ്മയിൽനിന്നു കൊണ്ടുവന്നതാണ് ആ പ്രതിമയെന്നത്രേ ഇതിഹാസം.

പീക്കിങ്ങിലെ ദേവാലയങ്ങളും വളരെ പ്രസിദ്ധമാണ്. ചക്രവർത്തികൾ ഹോമങ്ങൾ കഴിക്കാറുണ്ടായിരുന്ന ചീനീയൻതീയൻ 'സ്വൎഗ്ഗമണ്ഡപ'(Altar of Heaven)മാണ് ഈ കൂട്ട

ത്തിൽ ഏററവും പ്രാധാന്യമർഹിക്കുന്നതു്. നഗരത്തിൻെറ തെക്കുഭാഗത്തായി സ്ഥിതിചെയ്യുന്ന വലിയൊരാരാമത്തിൻെറ മദ്ധ്യത്തിലായാണു് ഈ ആരാധനാമന്ദിരം. ചക്രവർത്തിക്കുമാത്രമേ അവിടെ കയറി ആരാധന ചെയ്യുവാൻ അവകാശമുള്ളു. ആരാമത്തിൻെറ ഒരററത്തായി ചൈക്കങ്ങ് (വ്രതശാല) എന്നൊരു കൊട്ടാരമുണ്ടു്. ചക്രവർത്തി അതിലെഴുന്നെള്ളിയിരുന്നു ദേഹമനശ്ശുദ്ധികൾ വരുത്തി വ്രതംകൊണ്ടു രാത്രി കഴിച്ചിട്ടു് ഉദയത്തിനു മുൻപു് ആരാധനക്കു പുറപ്പെടണമെന്നാണു് നിയമം. ഈ കൊട്ടാരത്തിൽനിന്നു വളരെ വിസ്താരമുള്ള ഒരു നിരത്തു ബലിമണ്ഡപത്തിലേക്കു നയിക്കുന്നു. മാർബിൾക്കല്ലുകൊണ്ടു കെട്ടിയ ഒരു വലിയ തറയും അതിന്മേൽ മൂന്നു കുടകൾ ഒന്നിനു മേൽ ഒന്നായി പിടിച്ചതുപോലെ പണിയിച്ചിട്ടുള്ള ഒരു മനോഹരസൗധവുമാണു് ചീനിയൻതീയൻ. അവിടെ മുട്ടുകുത്തി നിന്നു ചക്രവർത്തി ബലികഴിക്കുന്നു. പുള്ളിയും പൊട്ടുമില്ലാത്ത ഒരു കാളക്കിടാവിനെ ബലികഴിച്ചു ഹോമിക്കയാണു് ക്രിയ. ഇതു ചക്രവർത്തി ആണ്ടിൽ രണ്ടു പ്രാവശ്യം രാജ്യക്ഷേമത്തിനായി നടത്തണമെന്നാണു് നിയമം.

ഈ സ്ഥലത്തിൻെറയും കെട്ടിടങ്ങളുടെയും ആകപ്പാടെയുള്ള ഭംഗി വർണ്ണിച്ചു മനസ്സിലാക്കുവാൻ പ്രയാസമുണ്ടു്. ലോകത്തിലെ ഏററവും വിശേഷപ്പെട്ട കാഴ്ചകളിലൊന്നാണു് അതു് എന്നു സംശയമില്ലാതെ പറയാം. ദൈവാരാധനക്കു ചേന്തതായി എല്ലാവിധത്തിലും പരിശുദ്ധിയുള്ള ഒരു സ്ഥാനംതന്നെ അതു് എന്നും സമ്മതിക്കണം. ഞങ്ങൾ അതു കാണുവാൻ ചെന്നപ്പോൾ, യുദ്ധംനിമിത്തം തങ്ങളുടെ പഠിത്തമുപേക്ഷിച്ചു മഞ്ചൂറിയയിൽനിന്നോടിപ്പോന്ന വിദ്യാത്ഥികൾക്കു് ഒരഭയസ്ഥാനമായിട്ടാണു് ആ പുണ്യക്ഷേത്രം ഉപയോഗിക്കപ്പെട്ടിരുന്നതു്. വീടും കുടിയുമില്ലാതെ പീക്കിങ്ങിൽ വന്നുകേറിയ അവർ താമസിക്കുവാനായി കണ്ടുപിടിച്ച സ്ഥലമതായിരുന്നു! ചക്രവർത്തിയുടെ

പ്രതശാലയിൽ, ഒരു സത്രത്തിലെന്നപോലെ, സാമാനക്കെട്ടുകളും വെച്ചു് അവർ ചുരുണ്ടുകൂടിക്കിടന്നിരുന്നു. ബലിമണ്ഡപത്തിന്റെ മാർബിൾവേലികളിലിരുന്നു ചിലർ പല്ലുതേയ്ക്കുന്നതും കാണുകയുമുണ്ടായി.

ടിബറ്റിലും മംഗോളിയായിലും പ്രചരിക്കുന്ന ലാമാസിദ്ധാന്തത്തെ (ബൗദ്ധമതത്തിലെ ഒരു സമ്പ്രദായം) ഒരു കാലത്തു ചക്രവർത്തികൾ സ്വീകരിച്ചിരുന്നതിന്റെ ലക്ഷ്യമായി പല ലാമാവിഹാരങ്ങൾ പീക്കിങ്ങിലുണ്ടു്. അവയിൽ എല്ലാംകൊണ്ടും പ്രാധാന്യം യുങ് ഹോ കുങ് എന്നു പേരായ ക്ഷേത്രമാണു്. 'അവതീർണ്ണബുദ്ധൻ' എന്നു സ്ഥാനമുള്ള ഒരു മഠാധിപതി ചക്രവർത്തികളുടെ കാലത്തു് അവിടെ സ്ഥിരമായി താമസിച്ചിരുന്നു. ഞങ്ങൾ അവിടെ ചെന്നപ്പോഴും ഒട്ടുവളരെ ശ്രമണന്മാർ അവിടെ പാർക്കുന്നു. സംസ്കൃതലിപികളിൽ "ഓം മണിപത്മേ ഹും" എന്ന മന്ത്രം എല്ലായിടത്തും എഴുതിക്കാണുന്നതു് ഏതു ഭാരതീയനെയാണു് കോൾമയിർക്കൊള്ളിക്കാത്തതു്! ഗോബിയുടെ മണലാരണ്യത്തിൽപ്പോലും പ്രചരിക്കുന്ന ബൗദ്ധസിദ്ധാന്തം അതോടൊന്നിച്ചു ഹൈന്ദവസംസ്കാരത്തേയും ഈ ദൂരദേശങ്ങളിലും കൊണ്ടുവന്നാക്കിയതു ചരിത്രത്തിലെ ഏററവും വിസ്മയകരമായ സംഗതികളിൽ ഒന്നത്രേ.

പീക്കിങ്ങിൽനിന്നു് എട്ടു മൈലകലെയാണു് ഈ ഹോ യുവാൻ എന്നറിയപ്പെടുന്ന സുഖവാസഗേഹങ്ങൾ (Summer Palace). ഈ ഹോ യുവാൻ എന്ന വാക്കിന്റെ അർത്ഥം ശതാബ്ദികന്റെ ആനന്ദം എന്നാണത്രെ. അതിനു വേറെ ഒരു പേരുള്ളതു ഹോഷാൻ യുവാൻ ('തിരകൾ തല്ലുന്ന ആരാമം') എന്നാണു്. ചക്രവർത്തികളുടെ സുഖവാസത്തിനായി നഗരത്തിൽനിന്നൊട്ടകന്നു നിർമ്മിച്ചിട്ടുള്ള ഈ കൊട്ടാരങ്ങൾ ശില്പവൈശിഷ്ട്യംകൊണ്ടും രാജസപ്രൗഢികൊണ്ടും മാത്രമല്ല കാഴ്ചക്കാർക്കു് ഏററവും

ആകർഷണീയമായി തോന്നുന്നതു്. ആ സ്ഥലത്തിന്റെ രാമണീയകം ഈ രാജഗേഹങ്ങൾക്കുള്ള മനോഹാരിതയെ ബഹുഗുണം വർദ്ധിപ്പിക്കുന്നുണ്ടെന്നു പറയാം. ക്രമത്തിലുയരുന്ന പർവ്വതപോതങ്ങൾകൊണ്ടു മൂന്നു വശവും അടഞ്ഞ ഒരു തടാകത്തിന്റെ കരയിലായി, ഗിരിസാനുക്കൾ ജലത്തെ ചുംബിക്കുന്ന ചെരുവിലാണു് ഈ കൊട്ടാരങ്ങൾ നിർമ്മിക്കപ്പെട്ടിട്ടുള്ളതു്. കൺമിങ്ങുഹു (The Lake of Superior Brightness—ശോഭനസരസ്സു്) എന്നാണു് തടാകത്തിനു നല്കിയിട്ടുള്ള പേർ.

ഇവിടെ കൊട്ടാരങ്ങളായും ക്ഷേത്രങ്ങളായും നാടകശാലകളായും ലീലാരാമങ്ങളായും കണ്ണിനാനന്ദം നല്കുന്ന പലതും കാണ്മാനുണ്ടെങ്കിലും അവയിൽ ചിലതിനെപ്പററിമാത്രം ഇവിടെ സമഷ്ടിയായി പറയാമെന്നു വിചാരിക്കുന്നു. പഴയ കൊട്ടാരങ്ങൾ യൂറോപ്യന്മാർ 1861-ൽ തീവെച്ചു നശിപ്പിച്ചുകളഞ്ഞതിനുശേഷം, അവയെ പുതുക്കി പിന്നെയും വാസയോഗ്യമാക്കിയതു സൂസി എന്നു പേരായ ഒടുവിലത്തെ ചക്രവർത്തിനിയാണു്. റീജൻറായും അമ്മമഹാറാണിയായും അമ്പതു വർഷത്തോളം ചീനാസാമ്രാജ്യം ഭരിച്ചു ഈ പ്രതാപവതി ക്ലീയോപാട്രാ, ഇംഗ്ലണ്ടിലെ എലിയസബത്തു്, നൂർജഹാൻ, റഷ്യയിലെ കാതറയിൻ മുതലായവരെപ്പോലെ സർവ്വസംഹാരദക്ഷയായ ഒരു സാർവ്വഭൗമയായിരുന്നു. ചക്രവർത്തിയെ തടവിലാക്കി രാജ്യഭരണം നേരിട്ടേററപ്പോൾ ഈ കല്ലോലോല്ലസിതമായ ആരാമത്തെയാണു് അവർ തന്റെ വിഹാരസ്ഥലമായി തിരഞ്ഞെടുത്തതു്. ഒരു മൈൽ നീളത്തിൽ തടാകത്തെത്തൊട്ടായി മൂടിയിട്ട ഒരു ഗ്യാലറിയിലാണു് ആദ്യമായി നാം ചെന്നു കേറുന്നതു്. ഈ ഗ്യാലറിയുടെ മുകൾഭാഗം പലതരത്തിലുള്ള ചിത്രങ്ങൾകൊണ്ടലംകരിക്കപ്പെട്ടിട്ടുണ്ടു്. ലോകത്തിലെ ഏററവും നീളമുള്ള ഗ്യാലറിയാണിതെന്നുള്ളതിനു തർക്കമില്ല. കൊട്ടാരങ്ങളിൽനിന്നു് ഈ ഗ്യാലറിയിലെത്തുന്നതു് ഓരോരോ ആരാമമാർഗ്ഗങ്ങളിലൂടെയാണു്.

ഗ്യാലറി അവസാനിക്കുന്നിടത്തു നിന്നാൽ കാണാം, ആ ചക്രവൎത്തിനിയുടെ സ്വേച്ഛാപ്രഭുത്വത്തിന്റെ പരമലക്ഷ്യമായ മാർബിൾക്കപ്പൽ. ജപ്പാൻകാർ ഒരു നാവികസൈന്യം ഉണ്ടാക്കാൻ പ്രയത്നിക്കുന്നതു കണ്ടു തങ്ങൾക്കും അതു വേണ്ടതാണെന്നു ചൈനയിലെ അന്നത്തെ രാജ്യതന്ത്രജ്ഞന്മാർ തീൎച്ചയാക്കി. അതിനു വേണ്ട പണവും കടംവാങ്ങി. പക്ഷേ ചക്രവൎത്തിനി കപ്പലുകൾ നിൎമ്മിക്കുവാനല്ല, ഈ ആരാമഗേഹങ്ങൾ പുതുക്കിപ്പണിയിക്കുന്നതിനാണു്, ആ പണം ചെലവാക്കിയതു്. എങ്കിലും ആദ്യത്തെ ഉദ്ദേശമനുസരിച്ചു് ഒരു കപ്പൽകൂടി പണിയിച്ചുകളയാമെന്നു തീൎച്ചയാക്കി. അങ്ങനെയാണു് ഈ 'മാർബിൾക്കപ്പലി'ന്റെ ഉത്ഭവം. വലിയൊരു ബോട്ടിന്റെ ആകൃതിയിൽ വെള്ളത്തിൽ കല്ലുകൊണ്ടു പണിയിച്ചിട്ടുള്ള ഈ കളിപ്പാട്ടത്തോടടുത്തുതന്നെ ജപ്പാൻചക്രവൎത്തി അവൎക്കു തന്റെ കൃതജ്ഞതയുടെ ലക്ഷ്യമായി സമ്മാനിച്ച മോട്ടാർബോട്ടും കെട്ടിയിട്ടിട്ടുണ്ടു്.

ബുദ്ധഭഗവാനെ പ്രതിഷ്ഠിച്ചിട്ടുള്ള പല ക്ഷേത്രങ്ങൾ ഇവിടെയുണ്ടു്. മേഘമാളികക്ഷേത്രം, ആയിരം ബുദ്ധരുടെ ക്ഷേത്രം, പിഞ്ഞാണി(Porcelain Pagoda)കൊണ്ടു നിൎമ്മിച്ചിട്ടുള്ള ഒരു ചൈത്യം—ഇവയാണു് ഈ കൂട്ടത്തിൽ പ്രാധാന്യമർഹിക്കുന്നതു്. മലയുടെ മുകളിലാണു് ആയിരം ബുദ്ധപ്രതിമകളെ പ്രതിഷ്ഠിച്ചിട്ടുള്ള ക്ഷേത്രം. മേഘമാളികയ്ക്കുള്ള ഭംഗി ഈ ക്ഷേത്രത്തിനില്ല. പിഞ്ഞാണികൊണ്ടു നിൎമ്മിച്ചിട്ടുള്ള ചൈത്യം വൃക്ഷങ്ങളും വല്ലികളും നിറഞ്ഞ ഒരു മലയുടെ ചെരുവിലാണു് സ്ഥിതിചെയ്യുന്നതു്. സൂൎയ്യരശ്മി തട്ടി അതാകമാനം തിളങ്ങുന്നതു കാണുമ്പോൾ വിവിധരത്നങ്ങൾകൊണ്ടുതന്നെ നിൎമ്മിച്ചതാണെന്നു് ആൎക്കും തോന്നാതിരിക്കയില്ല.

ഇങ്ങനെ പീക്കിങ്ങിന്റെ വിശേഷങ്ങൾ പറഞ്ഞാൽ അവസാനിക്കുന്നതല്ല. യൂറോപ്യന്മാൎക്കു പലവിധത്തിലുള്ള വിചിത്രസാധനങ്ങൾ വലിയ വില കൊടുത്തു വാങ്ങുവാനുള്ള ഔത്സു

ക്യംനിമിത്തം പുരാതനവസ്തുക്കളുടെ വലിയൊരു വാണിഭസ്ഥലമാണു് പീക്കിങ്ങെന്നു പറയേണ്ടതില്ലല്ലോ. അങ്ങനെയുള്ള സാധനങ്ങൾ വില്ക്കുന്നതിനുതന്നെ പ്രത്യേകം തെരുവുകളുണ്ടു്. 'ജേഡു'തെരുവു്, ഉന്നൽപ്പണിത്തെരുവു് എന്നിങ്ങനെയെല്ലാം പേരുകളുള്ള ഇടവഴികളിൽ പ്രഭാതംമുതൽ ഇരുട്ടുന്നതുവരെ എല്ലാ രാജ്യത്തുനിന്നുമുള്ള ആളുകൾ കാഴ്ച്ചയ്ക്കു ഭംഗിയുണ്ടെങ്കിലും മിക്കവാറും വ്യാജനിർമ്മിതവും ഒരുപയോഗവുമില്ലാത്തതുമായ 'പുരാതന'വസ്തുക്കൾ വാങ്ങുന്ന ബഹളം കാണേണ്ടതുതന്നെയാണു്.

ഞങ്ങൾ രണ്ടാഴ്ച്ചയോളം പീക്കിങ്ങിൽ താമസിച്ചു. പീക്കിങ്ങിലെ പ്രധാനസർവ്വകലാശാലയുടെ അദ്ധ്യക്ഷനും എന്റെ ഉത്തമസ്നേഹിതനുമായ ഡാക്ടർ ഹ്യൂഷി അവിടെ ചില പ്രസംഗങ്ങൾ ചെയ്യണമെന്നു് എന്നോടു മുൻകൂട്ടി ആവശ്യപ്പെട്ടിരുന്നു. ലോകത്തിലെ പണ്ഡിതന്മാരിൽ ഒരാളെന്നു സർവ്വസമ്മതനായ അദ്ദേഹം അമേരിക്കയിൽ അമ്പാസഡറായും നാലു വർഷം ജോലി നോക്കിയിട്ടുണ്ടു്. അക്കാലംതൊട്ടു് അദ്ദേഹത്തോടു് എനിക്കു പരിചയവും സ്നേഹവുമായതിനാൽ അദ്ദേഹത്തിന്റെ നിർബന്ധപൂർവ്വമായ അപേക്ഷയെ നിരസിക്കുക സാധ്യമല്ലായിരുന്നുതാനും. നാഷണൽയൂണിവേർസിററിയിൽ പ്രസംഗിക്കാമെന്നേററ സ്ഥിതിക്കു മററു യൂണിവേർസിററികളുടെയും മററു പ്രധാനസംഘങ്ങളുടെയും ക്ഷണനവും സ്വീകരിക്കേണ്ടതായിട്ടാണു് വന്നതു്. അങ്ങനെ പീക്കിങ്ങിൽ താമസിച്ച ആ രണ്ടാഴ്ച്ചക്കിടയിൽ ഇൻഡ്യയെസ്സംബന്ധിച്ചു ഞാൻ പത്തു പ്രസംഗങ്ങൾ ചെയ്കയുണ്ടായി. അവയിൽ അഞ്ചെണ്ണം, 'ഇന്ത്യയുടെ പശ്ചാത്തലം' (The Background of India) എന്ന പേരിൽ ഇന്ത്യാഗവണ്മെൻറു് അച്ചടിച്ചിട്ടുണ്ടു്.

ഇൻഡ്യാഗവണ്മെൻറിൽനിന്നു വേതനങ്ങൾ വാങ്ങി എട്ടു വിദ്യാർത്ഥികൾ അന്നു പീക്കിങ്ങ്സർവ്വകലാശാലയിൽ പഠിക്കുന്നുണ്ടായിരുന്നു. അവരിൽ മൂന്നു പേർ ചീനരുടെ ചിത്രകലയും

ഒരാൾ ആ നാട്ടിലെ വൈദ്യസമ്പ്രദായവും മററുള്ളവർ ദർശനങ്ങളുമാണ് അഭ്യസിച്ചിരുന്നതു്. 'ഫ്യൂ-പി. യോൺ' എന്ന അഖിലലോകപ്രശസ്തി നേടിയിട്ടുള്ള ഒരു ചിത്രകാരനായിരുന്നു നാഷണൽയൂണിവേർസിററി വക ചിത്രകലാവിദ്യാലയത്തിൻെറ അധ്യക്ഷൻ. അദ്ദേഹത്തിൻെറ ചിത്രങ്ങളുടെ ഒരു പ്രദർശനം പതിനഞ്ചു വർഷം മുൻപു പാരീസ്സിൽവെച്ചു കാണുവാനും അഭിനന്ദിക്കുവാനും എനിക്കു ഭാഗ്യം ലഭിച്ചിരുന്നു. അദ്ദേഹം ഇൻഡ്യയിൽ രണ്ടു വർഷം താമസിച്ചു ഭാരതീയചിത്രകലയുടെ രഹസ്യം മനസ്സിലാക്കിയിട്ടുണ്ടെന്നുമാത്രമല്ല ഗാന്ധിജി, ടാഗോർ മുതലായവരുടെ സ്നേഹം സമ്പാദിച്ചിട്ടുമുണ്ടു്. ഞാൻ പീക്കിങ്ങിൽ എത്തിയിട്ടുള്ള സംഗതി മനസ്സിലാക്കി, എന്നെ ബഹുമാനിക്കുന്നതിനായി, അദ്ദേഹത്തിൻെറ പ്രധാനചിത്രങ്ങളെല്ലാം ഉൾപ്പെടുത്തി ഒരു പ്രദർശനം നടത്തിയതു് ഇവിടെ വ്യക്തവുമാണ്.

ഇങ്ങനെ പീക്കിങ്ങിൻെറ സർവ്വതോമുഖമായ മാഹാത്മ്യം കണ്ടും കൊണ്ടാടിയും രണ്ടാഴ്ച കഴിച്ചശേഷം ഞങ്ങൾ നാങ്കിങ്ങിലേയ്ക്കു മടങ്ങി.

# അഞ്ചാമദ്ധ്യായം

ഇളകിത്തുടങ്ങിയിരുന്ന കൊടുംകാററു സപ്റ്റെമ്പർമാസംകൊണ്ടു് ഉത്തരചൈന മുഴുവൻ ബാധിച്ചു്, എന്തെന്നില്ലാത്ത കോലാഹലങ്ങൾക്കു കാരണമായിത്തീൎന്നിരിക്കുന്നു എന്നു ഞാൻ നാങ്കിങ്ങിലേയ്ക്കു മടങ്ങിയപ്പോഴേയ്ക്കു് എനിക്കു മനസ്സിലായി. 15 ദിവസത്തിനകം പതിനഞ്ചുലക്ഷം പട്ടാളങ്ങൾ കമ്മ്യൂണിസ്ററുകാർക്കു കീഴടങ്ങിയെന്നും ഉത്തരചൈനയിലെ പ്രധാനമായ പല പ്രവിശ്യകളും മഞ്ചൂറിയാരാജ്യവും ഈ സമയംകൊണ്ടു കോമിൻടാങ്ങിനു നഷ്ടമായി എന്നും പറഞ്ഞാൽ നാങ്കിങ്ങിനെ അഭിമുഖീകരിച്ചിരുന്ന ദുർഘടദശ എത്രതാണ്ടു മനസ്സിലാക്കുവാൻ സാധിക്കുന്നതാണല്ലോ. തിരിച്ചു നാങ്കിങ്ങിലെത്തിയപ്പോൾ രാജധാനിയിലെല്ലാംതന്നെ മ്ലാനമായാണു് കാണപ്പെട്ടതു്. ഒക്ടോബർ 10-ാംതീയതി നടത്താറുള്ള ദേശീയദിനാഘോഷം തന്നെ ഈ വൎഷം (1948) സംഗതികളുടെ ഗൗരവംനിമിത്തം ഉപേക്ഷിക്കയാണുണ്ടായതു്. ആകപ്പാടെ ഒരു പരാജയമനോഭാവമാണു് എങ്ങും കാണാനുണ്ടായിരുന്നതു്. ധനികരായ ചൈനക്കാർ കെട്ടും ഭാണ്ഡവുമായി ആയിരക്കണക്കിനു പട്ടണം വിടുന്നുണ്ടായിരുന്നു. തീവണ്ടിവഴിയായും മോട്ടോറിലും കാൽനടയായും പട്ടണം വിട്ടു പോകുന്നവരെമാത്രമേ കാണ്മാനുണ്ടായിരുന്നുള്ളൂ. രാഷ്ട്രീയകക്ഷികളുടെ ഇടയിൽ ''എല്ലാം നശിച്ചു, ഇനി എന്താണു് വരാൻ പോകുന്നതു്'' എന്ന ഭാവമാണുണ്ടായിരുന്നതു്. ഈ വൈഷമ്യങ്ങൾക്കെല്ലാം തീക്ഷ്ണത കൊടുക്കുന്നതിനു

ന്നപോലെ, പണത്തിന്റെ വിലയും പെട്ടന്നനെ കറഞ്ഞുപോയി. ഒരു ഉറുപ്പികയുള്ള ഗോൾഡ് യുവാൺനോട്ടുകളുടെ വില ഒരാഴ്ചകൊണ്ടു പത്തണയിലും താഴ്ന്നു. സാമാനങ്ങളുടെ വില ക്രമാതീതമായി വൎദ്ധിച്ചു എന്നുമാത്രമല്ല, അത്യാവശ്യപ്പെട്ടതുപോലും കമ്പോളങ്ങളിൽ കിട്ടുകയില്ലെന്നുമായി. പത്തു പറ അരിക്കു 600 ഉറുപ്പികയായി വിലയെന്നു പറഞ്ഞാൽ അതനുസരിച്ചു മററു സാധനങ്ങളുടെ വിലയും കണക്കുകൂട്ടാവുന്നതാണ്.

ദുർഘടങ്ങൾ വൎദ്ധിച്ചുവന്നതോടുകൂടി ച്യാങ്കായ്ഷേക് അധികാരമുപേക്ഷിച്ചു പോകണം എന്നും കമ്മ്യൂണിസ്റ്റുകാരുമായി ഉടനെ സന്ധിയുണ്ടാകണമെന്നും മററു രാഷ്ട്രീയനായകന്മാർ പരസ്യമായിത്തന്നെ വാദിച്ചുതുടങ്ങി. അദ്ദേഹത്തിനുമാത്രം ഒരു കുലുക്കവുമുണ്ടായിരുന്നില്ല. എത്ര വലിയ കൊടുങ്കാററിലും ഇളകാത്ത ഒരു ഗിരിവൎയ്യനെപ്പോലെ, ഈ ലഹളകളിലെല്ലാം അദ്ദേഹം സ്ഥിരമായി, അചഞ്ചലമായി, നിന്നതേ ഉള്ളൂ. അദ്ദേഹത്തിനോടു നേരിട്ടെതിർക്കുവാനുള്ള ശക്തിയോ മറുത്തു പറവാനുള്ള ധൈൎയ്യമോ മററു പ്രമാണികൾക്കില്ലായിരുന്നുതാനും. പക്ഷേ ച്യാങ്ങിന്റെ പ്രതാപസൂൎയ്യൻ അസ്തമനഗിരിയുടെ പിറകിൽ മറയാറായി എന്നുള്ളതിനു സംശയമില്ലായിരുന്നു. ദിവസംപ്രതി എന്നതുപോലെ പരാജയവാൎത്തകൾ പുറത്തു വരുന്നതോടുകൂടി, നൈരാശ്യഭരിതരായ നായകന്മാരും സേനാസംഘങ്ങളും മറുകക്ഷിയെ അഭയം പ്രാപിച്ചുതുടങ്ങി.

ഇങ്ങനെ ആകപ്പാടെ നാങ്കിങ്ങിൽ കോമിൻടാങ്ങുകാരുടെ ഇടയിൽത്തന്നെ ഭരിദ്രം മൂൎദ്ധന്യാവസ്ഥയെ പ്രാപിച്ച ഘട്ടത്തിൽ, ഒരു ദിവസം, വളരെ വലുതും അതിമനോഹരവുമായ ഒട്ടധികം 'ക്രിസാന്തമ'കുസുമങ്ങൾ കൊട്ടാരത്തിൽനിന്നു മാഡം ച്യാങ്ങിന്റെ ഉപഹാരമായി എന്റെ ഭാൎയ്യക്കു കൊടുത്തയച്ചിരുന്നു. പാർലിമെൻറിലും പൊതുജനങ്ങളുടെ ഇടയിലും മാഡം ച്യാങ്ങിനെ കഠിനമായി അധിക്ഷേപിച്ചുവരുന്ന കാലമായിരു

ന്നു അത്രേ. അവർ രാജ്യദ്രോഹിയാണെന്നും അവരുടെ ഖേമിദ്രയോഗംകൊണ്ടാണ് ഈ നാശമൊക്കെ സംഭവിക്കുന്നതെന്നുമുള്ള അഭിപ്രായമേ കേൾക്കാനുണ്ടായിരുന്നുള്ളു. ആ സ്ഥിതിക്കു് ഇങ്ങനെ ഒരു സമ്മാനം വന്നുചേർന്നതിനെപ്പററി ഞാൻ ആശ്ചര്യപ്പെടാതിരുന്നില്ല. അന്നു വൈകുന്നേരം ഒരു പാർട്ടിയിൽ വെച്ചു ബ്രിട്ടീഷമ്പാസഡറുടെ ഭാര്യയെ കണ്ടപ്പോൾ മാഡം ച്യാങ്ങ് അവർക്കു വല്ലതും കൊടുത്തയച്ചോ എന്നു ഞാൻ അന്വേഷിച്ചു. ഇപ്പോൾ ക്രിസാന്തമം അവിടെയും ലഭിച്ചിട്ടുണ്ടെന്നു മനസ്സിലായി. മററമ്പാസികളിലെങ്ങും കൊടുത്തയച്ചിട്ടില്ലെന്നും അറിഞ്ഞു. ഇതിന്റെ അർത്ഥമെന്തെന്നു് അധികകാലം സംശയത്തിലിരിക്കേണ്ടിവന്നില്ല. പിറേറ ദിവസം പ്രഭാതമായപ്പോഴേക്കും മാഡം ച്യാങ്ങ് ചൈന വിട്ടു് അമേരിക്കയിലേക്കു പോയിരിക്കുന്നു എന്നുള്ള വർത്തമാനം ലോകമെല്ലാടവും പരന്നുകഴിഞ്ഞിരുന്നു.

ദുഃഖപര്യവസായിയായ ഒരു ഘോരനാടകത്തിൽ ഒടുവിലത്തെ അങ്കത്തിന്റെ വിഷ്കംഭമാണ് ഈ തിരോധാനമെന്നുള്ളതിൽ ആർക്കും സംശയമുണ്ടായില്ല. നിർമ്മൂലനാശിനിയായിട്ടാണ് അവസാനിച്ചതെങ്കിലും മെയ്‌ലിങ്ങ്സൂങ്ങ് (മാഡം ച്യാങ്ങ്) തന്റെ അസാമാന്യബുദ്ധിശക്തികൊണ്ടും സാമർത്ഥ്യംകൊണ്ടും അധികാരശക്തികൊണ്ടും ചൈനാചരിത്രത്തെ മാററിയെഴുതിയതായി ആരും സമ്മതിക്കും. ഒരു കാൽശതാബ്ദം നീണ്ടുനിന്ന അവരുടെ പ്രതാപംകൊണ്ടു രാജ്യത്തിനു ഗുണമാണുണ്ടായതെന്നു പറവാൻ ആളുകൾ ഉണ്ടാകുമോ എന്നു സംശയിക്കുന്നു. എന്നാൽ അവരുടെ പെരുമയെയും പ്രതാപത്തെയും അപലപിക്കുവാൻ ആരുംതന്നെ ഉണ്ടാകയില്ല.

പിന്നെയും ഒരു മാസത്തോളം സ്വന്തം കക്ഷിയിലുള്ള വിരോധികൾക്കു കീഴടങ്ങാതെ ച്യാങ്ങ് ഏകാകിയായി നിന്നു യുദ്ധം ചെയ്തു. ഒടുവിൽ അദ്ദേഹവും ജനുവരി 22-ാംതിയ്യതി ഒഴി

ഞ്ഞുപോകയാണുണ്ടായതു്. പിന്നീടുണ്ടായ സംഗതികൾ വിസ്തരിച്ചിട്ടു കാര്യമില്ല. ആക്റ്റിങ്ങ് പ്രെസിഡെണ്ടായി വാഴിക്കപ്പെട്ട ലീ കമ്യൂണിസ്റ്റ്കാരുമായി സന്ധിചെയ്യാനാണ് ഉദ്ദേശിച്ചതു്. ആ ആലോചനകൾ വിഫലമായപ്പോൾ ഗവണ്മെൻറും അദ്ദേഹവും രാജധാനിയെ ഉപേക്ഷിച്ചു ചൈനയുടെ ഏററവും തെക്കേഭാഗത്തുള്ള കാൻടൺനഗരത്തിൽ അഭയംപ്രാപിച്ചു.

ഈ സന്ധിയാലോചനകൾനിമിത്തം യുദ്ധം തൽക്കാലമായി അവസാനിച്ചിരിക്കുന്ന അവസരം നോക്കി ഞാൻ മൂന്നാഴ്ചയ്ക്കായി ഇൻഡ്യയിലേയ്ക്കു പോന്നു. ഈ യാത്രയ്ക്കു പല ഉദ്ദേശങ്ങളുണ്ടായിരുന്നു. ചൈനായിലെ സംഭവങ്ങളുടെ വാസ്തവസ്വരൂപം പ്രധാനമന്ത്രിയെ മനസ്സിലാക്കി അതിനെപ്പററി അദ്ദേഹത്തിനോടും വിദേശകാര്യഡിപ്പാർട്ടുമെൻറിലെ ഉദ്യോഗസ്ഥന്മാരോടും ആലോചനകൾ നടത്തുകയായിരുന്നു അവയിൽ പ്രധാനമായിട്ടുള്ളതു്. അകലത്തിരുന്നു് ഈ സംഭവങ്ങളുടെ ഗൗരവമോ അവ ഏതുവിധത്തിൽ ഇൻഡ്യയെയും മററയൽരാജ്യങ്ങളെയും ബാധിക്കുമെന്നോ പൂർണ്ണമായി മനസ്സിലാക്കുവാൻ സാധിക്കുന്നതല്ലല്ലോ. ചൈനയിലുണ്ടായിക്കൊണ്ടിരിക്കുന്ന ഈ മാററങ്ങളിൽ ഇൻഡ്യയുടെ നയമെന്തായിരിക്കണം? പുതിയ അധികാരികൾ രാജ്യം കൈവശമാക്കിയാൽ അവരോടു പെരുമാറേണ്ടതെങ്ങനെ? അമേരിക്ക കമ്യൂണിസ്റ്റ്കാരോടു പിണങ്ങി നയബന്ധങ്ങൾ വേണ്ടെന്നുവെയ്ക്കുകയാണെങ്കിൽ നാം ഏതു നിലയാണ് കൈക്കൊള്ളുവാൻ പോകുന്നതു്? ഇങ്ങനെ പല കാര്യങ്ങൾ ആലോചിച്ചു തീർച്ചയാക്കേണ്ടതുണ്ടായിരുന്നു.

മാർച്ചുമാസം 26-ാംതിയ്യതിയാണ് ഞാൻ ഡെല്ലിയിലെത്തിയതു്. ഏപ്രിൽ 16-ാംതിയ്യതി അവിടം വിട്ടു തിരികെ പോരികയും ചെയ്തു. ഈ മൂന്നാഴ്ചയ്ക്കിടയിൽ തിരുവിതാംകൂറിൽ പോയി മൂന്നുനാലു ദിവസം വീട്ടിൽ താമസിച്ചു കുടുംബത്തിൽ ആവശ്യമായിത്തീർന്നിരുന്ന ഭാഗം നടത്തുകയുമുണ്ടായി. ഡെല്ലിയിൽ

അതുകൊണ്ടു 12 ദിവസമേ താമസിക്കുവാൻ അവസരം ലഭിച്ചുള്ളുവെങ്കിലും അതിനിടയിൽ നെഹ്റുവിനെ അഞ്ചാറുപ്രാവശ്യം കാണുന്നതിനും സംഗതികൾ വേണ്ടതുപോലെയെല്ലാം ആലോചിച്ചു തീർച്ചയാക്കുന്നതിനും ഇട കിട്ടി.

ഇത്ര ധൃതിയിൽ ചൈനയിലേയ്ക്കു തിരികെ പോരുവാൻ വിശേഷിച്ചു ചില കാരണങ്ങളുണ്ടായിരുന്നു. ഭാര്യയെയും കുട്ടികളെയും നാങ്കിങ്ങിൽ താമസിപ്പിച്ചിട്ടാണു് ഞാൻ ഇൻഡ്യയിലേയ്ക്കു പോന്നിരുന്നതു്. ഒരു മാസത്തിനകം വലിയ കലാപങ്ങളൊന്നുമുണ്ടാകയില്ലെന്നുള്ള വിശ്വാസംകൊണ്ടാണു് ഞാൻ അങ്ങനെ ചെയ്തതു്. എന്നാൽ ദിനംപ്രതി കിട്ടിക്കൊണ്ടിരുന്ന വർത്തമാനങ്ങൾ സംഭ്രമജനകമായിരുന്നുതാനും. കമ്മ്യൂണിസ്റ്റ്കാരുമായുള്ള സന്ധിയാലോചനകൾ തകർന്നുവെന്നും നാങ്കിങ്ങിൽ വെടി വീണുതുടങ്ങിയെന്നുംതന്നെ ഒരു ദിവസം പത്രങ്ങൾ പ്രസിദ്ധപ്പെടുത്താതിരുന്നില്ല. അങ്ങനെയാണെങ്കിൽ എന്റെ കുടുംബം യുദ്ധരംഗത്തിൽപ്പെട്ടുപോകയും ഞാൻ അപകടമൊന്നുമില്ലാതെ ദൂരത്തായി ഭവിക്കയും ചെയ്യുമല്ലോ എന്നായിരുന്നു സങ്കടം. നാങ്കിങ്ങ് യുദ്ധക്കളമായി മാറുകയാണെങ്കിൽ എന്തൊക്കെയാണു് അവിടെ സംഭവിക്കാൻ പാടില്ലാത്തതു്?

ഏപ്രിൽ 18-ാംതിയ്യതി ആറുമണിക്കുശേഷമാണു് ഞാൻ ഷാങ്ഹായിൽ തിരികെയെത്തിയതു്. ദൈവാധീനംകൊണ്ടു് അതുവരെ ഒന്നും സംഭവിച്ചിരുന്നില്ല. അന്നു രാത്രിതന്നെ നാങ്കിങ്ങിലേയ്ക്കു തിരിച്ചു. അതായിരുന്നു ഷാങ്ഹായിൽനിന്നു കോമിൻറാങ്ങുകാരുടെ ഒടുവിലത്തെ തീവണ്ടി. പിറേറദിവസത്തെ വണ്ടി വഴിയിൽ തടയപ്പെട്ടു. ഇങ്ങനെ, മുഹൂർത്തത്തിനുതന്നെ വന്നെത്തുവാൻ സാധിച്ചുവെന്നു പറയാം. ഒരു ദിവസത്തെ താമസം എന്തുകൊണ്ടെങ്കിലും വന്നിരുന്നുവെങ്കിൽ, കമ്മ്യൂണിസ്റ്റ്കാർ നാങ്കിങ്ങ് കൈവശമാക്കുമ്പോൾ, ഞാൻ ഒരിടത്തും, എന്റെ കുടുംബം അവരുടെ അധീനത്തിലുമായി ഭവിച്ചേനെ.

സംഗതികളുടെ കിടപ്പും മാറിമറിഞ്ഞുകഴിഞ്ഞിരുന്നുവെന്നു് ആരും പറയാതെതന്നെ ശരിയായെന്ന സ്ഥിതിയാണ് നാങ്കിങ്ങിൽ കണ്ടതു്. എന്തെന്നില്ലാതെ ഒരു നിശ്ശബ്ദത പട്ടണത്തിൽ പരന്നു കഴിഞ്ഞിരുന്നു. പല മാററങ്ങൾ കണ്ടു കണ്ടു പഴകിയ ചൈനയിലെ സാധുജനങ്ങൾമാത്രം, 'രാമനായാലും രാവണനായാലും നമുക്കെന്തു്' എന്ന മട്ടിൽ, ഒന്നുമറിയാത്ത ഭാവത്തിൽ പതിവുപോലെ തങ്ങളുടെ ജോലികളിൽ വ്യാപൃതരായിരുന്നു. എന്നാൽ, തെരുവുകളിൽ അപൂർവ്വം ചില അംബാസഡർമാരുടെ കൊടി പറക്കുന്ന മോട്ടാറുകളല്ലാതെ വേറെ വാഹനങ്ങൾ കണ്ടിരുന്നില്ല. ഷാപ്പുകളും കച്ചവടസ്ഥലങ്ങളും മിക്കവാറും അടച്ചാണ് കിടന്നിരുന്നതു്. ആകാശത്തിൽ വിമാനങ്ങളുടെ ഇടവിടാതെയുള്ള ഇരപ്പുമാത്രം കേൾക്കാനുണ്ടായിരുന്നു. കോമിൻടാങ്ങുദ്യോഗസ്ഥന്മാർ തങ്ങളുടെ പണ്ടങ്ങളും പണവും കെട്ടിയെടുത്തു് അഭയസ്ഥാനമന്വേഷിച്ചുപോകുന്ന കോലാഹലമായിരുന്നു അതെന്നു് ആരും പറയേണ്ടതായുണ്ടായിരുന്നില്ല.

കമ്യൂണിസ്റ്റുകാരുടെ അന്ത്യശാസനം പ്രസിഡണ്ട് ലിക്കു ലഭിച്ചിരുന്നുവെന്നും 20-ാംതിയ്യതി രാത്രികൊണ്ടു് അവരാവശ്യപ്പെടുന്ന വ്യവസ്ഥകൾ സ്വീകരിക്കാത്തപക്ഷം, കമ്യൂണിസ്റ്റ് സേനാപതികൾ യാങ്ട്സിനദി കടന്നു നാങ്കിങ്ങിനെ ആക്രമിക്കുമെന്നുമായിരുന്നു ആ ശാസനമെന്നും പട്ടണത്തിൽ എല്ലാവർക്കും മനസ്സിലായി. ഈ വ്യവസ്ഥകൾ സമ്മതിച്ചു രാജ്യത്തിൽ സമാധാനം പുലർത്തേണ്ടതാണെന്നു വാദിക്കുന്ന ഒരു പ്രബലകക്ഷി കോമിൻടാങ്ങ്കാരുടെ കൂട്ടത്തിൽത്തന്നെയുണ്ടായിരുന്നു. പ്രസിഡണ്ട് ലിയും അവരോടു ചേർന്നാണ് നിന്നതു്. 20-ാംതിയ്യതി മൂന്നുമണിവരെ സമാധാനകക്ഷിക്കു ജയം ലഭിക്കാനിടയുണ്ടെന്നു പലരും വിശ്വസിച്ചിരുന്നു. പക്ഷേ ഈ ഘട്ടത്തിൽ ചിയാങ് കായ്ഷേക്കിന്റെ വളയാത്തതും വഴങ്ങാത്തതുമായ മനശ്ശക്തിയാണ് സംഭവങ്ങളെ രൂപാന്തരപ്പെടുത്തിയതു്.

കമ്യൂണിസ്റ്റ്കാരുടെ വ്യവസ്ഥകൾ സ്വീകരിക്കാൻ അദ്ദേഹം സമ്മതിക്കയില്ലെന്നു ഖണ്ഡിതമായി പ്രസിഡണ്ട് ലീയെ അറിയിച്ചപ്പോൾ, സമാധാനത്തിന്നെതിരായി പ്രവൎത്തിച്ചിരുന്ന സൈനികകക്ഷിക്കു പ്രാബല്യം ലഭിച്ചു. ഈ വ്യവസ്ഥകൾ സ്വീകരിക്കുന്നതു ശരിയല്ലെന്നാണ് അമേരിക്കനംബാസഡറും ഉപദേശിച്ചതു്.

പിറേറദ്ദിവസം (21-ാംതീയതി) 11 മണിക്കു ഫ്രെഞ്ചംബസ്സിയിൽ അംബാസഡറന്മാരുടെയും സ്ഥാനപതികളുടെയും ഒരു യോഗമുണ്ടായി. ഡിപ്ലോമാററിക്സംഘത്തിന്റെ അധ്യക്ഷൻ അന്നു ഫ്രെഞ്ചമ്പാസഡറായിരുന്നു. ചൈനീസ്ഗവണ്മെൻറ് സംഗതികൾ വിവരിച്ചു് അദ്ദേഹത്തിനയച്ചിരുന്ന സന്ദേശത്തെപ്പററി നിരൂപണംചെയ്യാനാണ് യോഗം വിളിച്ചുകൂട്ടിയിരുന്നതു്. തലേന്നു രാത്രി പന്ത്രണ്ടുമണിക്കു്, കമ്യൂണിസ്റ്റ്കാർ നാൻകിങ്ങിനു കിഴക്കും പടിഞ്ഞാറും ഓരോ സ്ഥലത്തു യാങ്ട്സിനദി തരണംചെയ്തിട്ടുണ്ടെന്നും അടുത്ത ദിവസം നാൻകിങ്ങിൽത്തന്നെ അവർ വന്നുചേരുമെന്നും, അതുകൊണ്ടു് അമ്പാസഡർമാർ ഗവണ്മെൻറിനെ അനുഗമിച്ചു് അന്നു വൈകുന്നേരംതന്നെ പോകേണ്ടതാണെന്നും അല്ലാതെ നാൻകിങ്ങിൽ താമസിക്കുവാനാണ് തീൎച്ചപ്പെടുത്തുന്നതെങ്കിൽ, അവരുടെ രക്ഷയെപ്പററി തങ്ങൾക്കു ബാധ്യതയൊന്നുമില്ലെന്നുമായിരുന്നു ആ സന്ദേശത്തിന്റെ സാരം. രാജധാനി ഉപേക്ഷിച്ചു്, എങ്ങോട്ടെന്നറിയാതെ ഓടിപ്പോകുന്ന ഗവണ്മെൻറിനെ പിന്തുടരുവാൻ ഞങ്ങളിലാരുംതന്നെ തയ്യാറില്ലായിരുന്നു. കമ്യൂണിസ്റ്റ്കാർ നാൻകിങ്ങ് കൈവശപ്പെടുത്തുമ്പോൾ ഞങ്ങളുടെ സ്ഥിതി എന്തായിരിക്കുമെന്ന് ആരുമാലോചിച്ചിട്ടുപോലുമില്ല. തങ്ങളുടെ ജോലിസ്ഥലം വിട്ടുപോകുന്നതു് ഒരു പോരായ്മയാണെന്നുള്ള വിചാരമാണ് എല്ലാവൎക്കുമുണ്ടായിരുന്നതു്. കമ്യൂണിസ്റ്റ്കാർ തങ്ങളെ അമ്പാസഡറന്മാരായിത്തന്നെ ഗണിക്കയില്ലെന്നും തങ്ങൾക്കു വിവിധതരത്തിലുള്ള

ക്ലേശങ്ങളും തേജോഭംഗങ്ങളും അനുഭവിക്കേണ്ടിവരുമെന്നും അറിഞ്ഞെങ്കിൽ എത്രപേർ ഈ തീർമാനത്തിൽ പങ്കുകൊണ്ടേയ്ക്കുമെന്നു തീർച്ച പറഞ്ഞുകൂടാ. എന്തു വന്നാലും നാൻകിങ്ങിൽത്തന്നെ താമസിക്കണമെന്നാണ് പണ്ഡിററ് നെഹ്റുവിൻെറ അഭിപ്രായം. അതുകൊണ്ടു് എനിക്കീ കാര്യത്തിൽ സന്ദേഹമൊന്നുമുണ്ടായില്ല. മാത്രമല്ല, മററുള്ളവരും നാൻകിങ്ങിൽത്തന്നെ താമസിക്കണമെന്നായിരുന്നു എനിക്കാഗ്രഹം.

അന്നു രാത്രികൊണ്ടു കോമിൻടാങ്ങുദ്യോഗസ്ഥന്മാരെല്ലാം നാൻകിങ്ങ് വിട്ടു. (22-ാംതീയതി) നേരം വെളുത്തപ്പോൾ ഒരു പോലീസുകാരനെപ്പോലും റോഡുകളിൽ കാണ്മാനില്ലായിരുന്നു. പത്തുമണിയോടുകൂടി ഉദ്യോഗസ്ഥന്മാരുടെ വീടുകളിൽ കൊള്ളക്കാർ പ്രവേശിച്ചുതുടങ്ങിയെന്നും പട്ടണത്തിലെ പല പ്രധാന കെട്ടിടങ്ങൾക്കും തീ കൊളുത്തിയിരിക്കുന്നു എന്നുമുള്ള ശ്രുതി പരന്നുകഴിഞ്ഞു. കമ്യൂണിസ്റ്റ്കാർ പ്രവേശിച്ചുകഴിഞ്ഞിട്ടില്ലാത്തതിനാൽ ആശാനില്ലാത്ത ഒരു കളരിപോലെയായി അന്നു നാൻകിങ്ങ്. കോമിൻടാങ്ങ്കാർ ഒഴിഞ്ഞിട്ടുപോയ ഹർമ്മ്യങ്ങൾ കൊള്ളയിടുന്നതിനായിരുന്നു ജനങ്ങൾക്കുത്സാഹം. ഇന്ത്യനെമ്പസ്സിആപ്പീസുകളെ തൊട്ടുള്ള ഗൃഹം, നാൻകിങ്ങിൻെറ മേയർ താമസിച്ചിരുന്ന സർക്കാർഭവനമായിരുന്നു. ഒരൊമ്പതുമണിയായപ്പോൾമുതൽ അവിടെ ജനങ്ങൾ പ്രവേശിച്ചുതുടങ്ങി. ഒരു ലഹളയും ശബ്ദവും കോലാഹലവുമൊന്നുമില്ലാതെ, വളരെ മര്യാദയോടെയാണ് അവർ ആ വീട്ടിൻെറ കട്ടിളകൾ ജനാലകൾ മുതലായവപോലും പൊളിച്ചെടുത്തതു്. മൂന്നുമണിയോടുകൂടി അവർ ആ ജോലി പൂർത്തിയാക്കിയപ്പോൾ കല്ലുകൊണ്ടുള്ള ഭാഗങ്ങളല്ലാതെ ആ വീട്ടിൽ വേറൊന്നും കാണ്മാനില്ലായിരുന്നു. കുട്ടികളും കുഞ്ഞുങ്ങളും തള്ളമാരും മുത്തശ്ശികളും എല്ലാവരും ഇതിൽ പങ്കുകൊണ്ടിരുന്നു. ഒരു കയ്യിൽ കുഞ്ഞും മറേറ കയ്യിൽ മോഷ്ടിച്ചെടുത്ത വസ്ത്രങ്ങളുമായി നാല്പതുവയസ്സായ ഒരു സ്ത്രീ ആ വീട്ടിൽനിന്നിറങ്ങി

പ്പോകുന്നതു കണ്ടപ്പോൾ കൊള്ളയിടുന്നതിനും ചൈനാക്കാർക്കു ചില മര്യാദകളുണ്ടെന്നു് എനിക്കു തോന്നാതിരുന്നില്ല.

ഇങ്ങനെ ഒരു സംഘമധികാരികൾ മറഞ്ഞു വേറൊരു സംഘം കയ്യേറെറടുക്കുന്നതിന്നിടയ്ക്കു പലവിധത്തിൽ കുഴപ്പമുണ്ടാകാമെന്നു ഞാൻ മുൻകൂട്ടി കാണായ്കയില്ല. അങ്ങനെയുള്ള അവസരങ്ങളിലാണല്ലോ അരാജകത്വത്തിൻെറ പൈശാചികരൂപം പൂർണ്ണമായി തെളിഞ്ഞുകാണുക. തങ്ങളുടെ ഇടയിൽ അങ്ങുമിങ്ങുമായി, ഒരു രക്ഷയുമില്ലാതെ താമസിക്കുന്ന വിദേശീയരുടെ ഗൃഹങ്ങളിൽ കടന്നു് അക്രമം പ്രവർത്തിക്കുവാൻ ചൈനക്കാർ മടിക്കയില്ലെന്നായിരുന്നു എൻെറ വിചാരം. വിശേഷിച്ചും എമ്പസ്സികളിൽ വളരെ വിലപിടിക്കുന്ന സാമാനങ്ങൾ കാണുമെന്നു് എല്ലാവർക്കും അറിവുള്ളതാണല്ലോ. അതുകൊണ്ടു കോമിൻടാങ്ങ്ഭരണം തകർന്നുതുടങ്ങുന്നുവെന്നു കണ്ടപ്പോൾ എമ്പസ്സിയുടെ രക്ഷയ്ക്കുവേണ്ടി ചില മുൻകരുതലുകൾ ചെയ്യേണ്ടതാണെന്നു് എനിക്കു തോന്നി. ഇതിന്നു ചില സൗകര്യങ്ങളും അവിടെയുണ്ടായിരുന്നു. ചൈനാക്കാർക്കു സൈന്യപരിശീലനം നല്കുന്നതിനായി നാൻകിങ്ങിൽ താമസിച്ചിരുന്ന അമേരിക്കൻസേനാസംഘം, അവരുടെ സ്വന്തമാവശ്യത്തിനായി ഇൻഡ്യാക്കാരായ അറുപതു സിക്കുകാരെ മിലിററിപോലീസായി നിയമിച്ചിരുന്നു. കോമിൻടാങ്ങിൻെറ പരാജയം സ്പഷ്ടമായതോടുകൂടി അമേരിക്കക്കാർ നാൻകിങ്ങ് വിട്ടുപോയപ്പോൾ ഈ സിക്കുകാർക്കു ജോലിയൊന്നുമില്ലാതെ തീർന്നു. അവരെ ഒരു ഗാട്ടുസംഘമാക്കി ഇൻഡ്യാക്കാരുടെ വീടുകൾ കാക്കുവാൻ ഞാൻ വിനിയോഗിച്ചു. എൻെറ ഈ സംരംഭങ്ങൾ മനസ്സിലായപ്പോൾ കാമൺവെൽത്തെമ്പസ്സികളും തങ്ങളുടെ വസ്തുക്കളും വീടുകളും കാത്തു രക്ഷിക്കുന്നതിന്നു് ഈ സിക്കുകാരെ കിട്ടണമെന്നു് എന്നോടപേക്ഷിച്ചു. അതുകൊണ്ടു് ഏപ്രിൽ ഒന്നാംതീയതിമുതൽ ബ്രിട്ടൻ, ക്യാനഡ, ആസ്ത്രേലിയ എന്നീ രാജ്യങ്ങളുടെ എമ്പസ്സികളിലെ രക്ഷയും എൻെറ

കീഴിലുള്ള സിക്കുകാർ ഏറെറടുത്തു. അപകടം വർദ്ധിച്ചുവന്നതോടുകൂടി ബർമ്മ, ബെൽജിയം മുതലായ രാജ്യങ്ങളും ഈ സഹായത്തിനപേക്ഷിച്ചുതുടങ്ങി.

ഈ മുൻകരുതലുകൾനിമിത്തം, പോലീസുകാർ നാടുവിട്ടുപോയ ശേഷവും എംബസ്സികളിൽ ആരും കയറി അക്രമം പ്രവർത്തിക്കുന്നതിനു് ഒരുമ്പെട്ടില്ല. ചുററും ലഹളകൾ നടന്നിരുന്നപ്പോഴും എംബസ്സിക്കകത്തു ഞങ്ങൾക്കൊരു ഭീതിയും തോന്നിയിരുന്നുമില്ല. ചൈനയിൽ വളരെക്കാലം താമസിച്ച ജോലിചെയ്തിരുന്നവരായതുകൊണ്ടു്, ഈ സിക്കുകാർക്കു ഭാഷ സുപരിചിതമാണു്. ഭീമാകാരന്മാരായ അവരെ സാധാരണ ചൈനാക്കാർക്കു പേടിയുമാണു്. ഇൻഡ്യ സ്വതന്ത്രമായതോടുകൂടി അവരിൽ ദേശാഭിമാനം ഉദിച്ചിരുന്നതിനാൽ ഇൻഡ്യനെംബസ്സിയുടെ കീഴിൽ ഇങ്ങനെ ഒരു ജോലിചെയ്തു മററു രാജ്യക്കാരെക്കൂടി സഹായിക്കാനിടയായതിൽ അവർക്കു ചാരിതാർത്ഥ്യമാണുണ്ടായിരുന്നതു്.

വിദേശീയർ ആരുംതന്നെ അന്നു് അധികമൊന്നും പുറത്തിറങ്ങി നടന്നില്ല. സംഗതികളുടെ സ്വരൂപം മനസ്സിലാക്കുന്നതിനായി ഞാൻ പട്ടണത്തിലാകെ ഒന്നുരണ്ടുപ്രാവശ്യം കാറിൽ ചുററിസ്സഞ്ചരിച്ചതു സാഹസമായിപ്പോയിയെന്നു ബ്രിട്ടീഷമ്പാസഡർ ടെലിഫോണിൽ എന്നോടു പറയുകയുണ്ടായി. വെള്ളക്കാരോടു ചൈനാക്കാർക്കുള്ള ദ്വേഷം മററുള്ളവരോടില്ലെന്നു് എനിക്കു പൂർണ്ണബോധമുണ്ടായിരുന്നതിനാലാണു് ഞാൻ അതിനൊരുമ്പെട്ടതു്.

അന്നത്തെ രാത്രി ഒരു കാളരാത്രിയായിരുന്നു എന്നു പറയാം. കമ്യൂണിസ്റ്റ്കാരെ ക്ഷണിച്ചുകൊണ്ടുവരുന്നതിനു് ഒരു പ്രതിനിധിസംഘം ആററിനക്കരെയ്ക്കു പോയിട്ടുണ്ടെന്നു ഞങ്ങൾ അറിഞ്ഞു. പക്ഷേ അവരുടെ പട്ടാളങ്ങൾ പുലച്ചയിലല്ലാതെ നാൻകിങ്ങിൽ പ്രവേശിക്കയില്ലെന്നും അങ്ങനെ കയറിക്കഴിഞ്ഞാൽ തന്നെ അധികാരം സ്ഥാപിച്ച സംഗതികൾ ക്രമപ്പെടുത്തുന്ന

തിനു കുറച്ചു ദിവസം വേണ്ടിവരുമെന്നും അറിയാവുന്നതുകൊണ്ടു നഗരവാസികൾ ആകപ്പാടെ പരിഭ്രമിച്ചു വശായി. വിദ്യുച്ഛക്തി നിന്നുപോയതുകൊണ്ടു പട്ടണം അന്ധകാരത്തിൽ മുങ്ങിക്കിടക്കുകയാണ്. പോലീസുപോലും ഒരു പോലീസുകാരനില്ല—കള്ളന്മാർക്കും കൊള്ളക്കാർക്കും മറ്റക്രമികൾക്കും ഇതിൽ കൂടുതൽ സഹായമെന്താണ് വേണ്ടതു്? കമ്യൂണിസ്റ്റുകാർ വല്ലവിധവും ഇങ്ങോട്ടു വന്നെത്തിയാൽ മതിയെന്നുള്ള വിചാരത്തോടുകൂടിയാണ് നഗരവാസികൾ അന്നു രാത്രി പോക്കിയതു്.

ലോകത്തെയാകമാനം ഇളക്കിമറിക്കുന്ന ഒരു സംഭവമാണ് അന്നുണ്ടായതെന്നുള്ള ബോധം അപൂർവ്വം ചിലർക്കേ ഉണ്ടായിരുന്നുള്ളൂ. ലോകചരിത്രത്തിലെ ഒരു യുഗമാണ് അന്നവസാനിച്ചതു്. കോമിൻടാങ്ങുകാരെയുംകൊണ്ടു നാൻകിങ്ങിൽനിന്നു പോയ വിമാനങ്ങൾ അവസിതമായ ഒരു യുഗത്തിന്റെ ആത്മാവിനെയും കൊണ്ടാണ് എങ്ങോട്ടെന്നില്ലാതെ പോയതു്. ഉദിക്കുവാൻപോകുന്ന യുഗം എങ്ങനെയാണ് വരാൻപോകുന്നതെന്നു് ആർക്കും നിശ്ചയമില്ലായിരുന്നുതാനും. ഏതായാലും ഉണ്ടാകാൻപോകുന്ന മാററങ്ങൾ ചൈനായിലെ മാത്രമല്ല, വിദൂരദേശങ്ങളിലെക്കൂടി കുഞ്ഞുകുട്ടികളെയും അവരുടെ പരമ്പരകളെയും ബാധിക്കുമെന്നുള്ള വിചാരം ഞങ്ങൾക്കൊക്കെയുണ്ടായിരുന്നു.

# ആറാമദ്ധ്യായം

1949 ഏപ്രിൽ 23 ലോകചരിത്രത്തിൽ പ്രധാനമായ ഒരു ദിവസമായി ഭാവിയിൽ ഗണിക്കപ്പെടുമെന്നുള്ളതിനു സംശയമില്ല. അന്നു രാവിലെ എട്ടുമണിയോടുകൂടിയാണു് കമ്മ്യൂണിസ്റ്റുകാർ യാങ്ട്സി കടന്നു ചൈനയുടെ രാജധാനിയിൽ പ്രവേശിച്ചു വെന്നിക്കൊടി നാട്ടിയതു്. ആ സംഭവത്തോടുകൂടി ച്യാങ്കായ്ഷേക്കും കോമിൻടാങ് ചൈനയും മാത്രമല്ല പരാജിതരായതു്. നൂറുവർഷം മുൻപു ചൈനയിലാരംഭിച്ച യൂറോപ്യജനങ്ങളുടെ അധികാരവും അതോടുകൂടി അവസാനിച്ചു. നൂറുവർഷം നീണ്ടുനിന്ന ആ സാമ്രാജ്യശക്തി പൗരസ്ത്യജനതയുടെ ബലഹീനതയെയും പരാധീനതയെയുമാണു് പ്രഖ്യാപനം ചെയ്തിരുന്നതു്. കാലംകൊണ്ടു് അതിന്റെ രൂപം മാറിയെങ്കിലും, കോമിൻടാങ്ങുകാർ തങ്ങളുടെ സ്വാതന്ത്ര്യം പാശ്ചാത്യരിൽനിന്നു വീണ്ടെടുക്കുന്നതിനുദ്യമിച്ചുവെങ്കിലും, ജപ്പാൻയുദ്ധവും അതിനെ ത്തുടർന്നുണ്ടായ സംഭവങ്ങളും നിമിത്തം അവർക്കു് അമേരിക്കയുടെ ആശ്രയത്തിൽ കഴിയേണ്ടതായിട്ടാണു് വന്നതു്. അമേരിക്കയുടെ സഹായമില്ലാതെ ഗവണ്മെൻറുപോലും നടത്തിക്കൊണ്ടുപോവാൻ സാധിക്കാത്ത ഒരു സ്ഥിതി കോമിൻടാങിനു വന്നുചേർന്നിരുന്നു. യുദ്ധത്തിനുശേഷം ദാനമായും കടമായും വളരെക്കോടി രൂപാ അമേരിക്ക ചൈനയ്ക്കു നല്കിയിരുന്നു. ചൈനയിലെ വ്യവസായങ്ങൾ നടത്തിക്കൊണ്ടുപോന്നിരുന്നതും അവരുടെ സൈന്യത്തെ പരിശീലിപ്പിച്ചിരുന്നതും അവർക്കായുധങ്ങൾ കൊടുത്തിരു

ന്നതുമെല്ലാം അമേരിക്കക്കാരനെയാണ്. കമ്മ്യൂണിസ്റ്റുകാരുടെ വിജയംകൊണ്ട്, പാശ്ചാത്യശക്തികൾക്കു ചൈനയിലുണ്ടായിരുന്ന ഒരു പ്രതാപം പൊട്ടുന്നനെ അവസാനിക്കയാണ് ചെയ്തത്.

നാൻകിങ്ങിൽ പ്രവേശിച്ചതോടുകൂടി യുദ്ധം അവസാനിച്ചതായോ ശിഷ്ടമുള്ള ഭാഗങ്ങൾ ഉടനെ കീഴടങ്ങിയതായോ വിചാരിക്കുന്നതു ശരിയല്ല. യുദ്ധത്തിന്റെ ജയാപജയങ്ങൾ തീർമാനിക്കപ്പെട്ടു എന്നേയുള്ളൂ. ശിഷ്ടമുള്ള ഭാഗങ്ങൾ കൈവശപ്പെടുത്തുന്നതിനും ചിന്നിച്ചിതറിയ കോമിൻടാങ് സൈന്യഭാഗങ്ങളെ സംഹരിക്കുന്നതിനും കമ്മ്യൂണിസ്റ്റുകാർക്കു വൈഷമ്യമൊന്നുമുണ്ടാകയില്ലെന്നു രണ്ടു കൂട്ടരും സമ്മതിച്ചിരുന്നു. നാൻകിങ്ങിൽ പ്രവേശിച്ചതോടുകൂടി ജയം അസന്ദിഗ്ദ്ധമായിത്തീന്നു എന്നുമാത്രമല്ല, വിരോധികൾക്കു മേലിൽ ഗതിയൊന്നുമില്ലെന്നു തീച്ചയാകയും ചെയ്തു. പൊതുവേ യൂറോപ്യരുടെ പരാജയമായിട്ടാണ് ലോകമിതിനെ വ്യാഖ്യാനിച്ചത്. ഷാങ്ഹായ്, കാൻടൺ മുതലായ പ്രധാനസ്ഥലങ്ങൾ കോമിൻടാങ്കാരുടെ കയ്യിലായിരുന്നുവെങ്കിലും അവയും കീഴടങ്ങുവാൻ താമസമുണ്ടാകുമെന്ന് ആരും സംശയിച്ചില്ല.

അധികാരം പുനസ്ഥാപിക്കപ്പെട്ടതോടുകൂടി കൊള്ളയും കവച്ചയുമെല്ലാം ഒന്നോടെ നിന്നു. കുറേ ദിവസമായി മുടങ്ങിക്കിടന്നിരുന്ന വിദ്യുച്ഛക്തിയും വീടുകളിൽ ലഭിച്ചുതുടങ്ങി. പക്ഷേ എവിടെ നോക്കിയാലും കമ്മ്യൂണിസ്റ്റ് പട്ടാളത്തെമാത്രമേ കാണ്മാനുണ്ടായിരുന്നുള്ളൂ. ഒഴിഞ്ഞുകിടന്ന വീടുകൾ മിക്കവാറും പട്ടാളക്കാരുടെ താമസത്തിനായി അധികാരികൾ കൈവശപ്പെടുത്തി. ഇത്രവളരെ സൈന്യങ്ങൾ പട്ടണത്തിൽ തോക്കുംപിടിച്ചു നടക്കുന്നതു കണ്ടപ്പോൾ ആളുകൾ ആദ്യമൊന്നു പരിഭ്രമിച്ചു എന്നുള്ളതിനു സംശയമില്ല. എന്നാൽ ഒന്നുരണ്ടു ദിവസംകൊണ്ട് ഈ ശങ്കകളും മാറി. ഷാപ്പുകളിൽ കയറി സാമാനമെടുക്കുന്നതോ പൊ

തുജനങ്ങളോട്ട് അനാവശ്യമായി ഇടപെടുന്നതോ വീട്ടുകളിൽ ഉപദ്രവമുണ്ടാക്കുന്നതോ ആയ പട്ടാളമല്ല ഇതെന്നു ജനങ്ങൾക്കു ബോധ്യമായതോടുകൂടി, പൗരവാസികൾ യഥേഷ്ടം സഞ്ചരിച്ചുതുടങ്ങി.

ഇങ്ങനെ ഭരണമാററംകൊണ്ടു ചൈന വൈഷമ്യമൊന്നുമല്ലാതെയാണ് തീൎന്നതെങ്കിലും വിദേശീയരായ ഞങ്ങളുടെ കഥ നേരെമറിച്ചാണെന്നു വേഗം പ്രത്യക്ഷപ്പെട്ടു. ഒന്നാമതായി, തങ്ങളുടെ ഗവണ്മെൻറിനെ മററുരാജ്യക്കാർ അംഗീകരിക്കുന്നതുവരെ, അംബാസഡന്മാരുടെയും സ്ഥാനപതികളുടെയും സ്ഥാനം കമ്മ്യൂണിസ്റ്റ്കാർ വകവെക്കുകയില്ലെന്നു് അവർ ഞങ്ങളെ അറിയിച്ചു. സ്വന്തം രാജ്യങ്ങളുമായി രഹസ്യമായ എഴുത്തുകുത്തുകൾ നടത്തുന്നതിനുള്ള ഏൎപ്പാടുകൾ തുടൎന്നുകൊണ്ടുപോകുവാനും എംബസികൾക്കനുവാദമില്ലെന്നായി. ഇങ്ങനെ ജോലിക്കു വിഘ്നമുണ്ടായി എന്നുമാത്രമല്ല, ഞങ്ങളുടെ സഞ്ചാരസ്വാതന്ത്ര്യം മുടക്കപ്പെട്ടുതാനും. പട്ടണത്തിനകത്തല്ലാതെ കോട്ടയ്ക്കു പുറത്തിറങ്ങി ഒരു കാരണവശാലും വിദേശീയർ സഞ്ചരിച്ചുകൂടെന്നു് ഒരു നിയമം പുറത്തുവന്നപ്പോൾ ഞങ്ങളെ ബന്തോവസ്സിൽ വെച്ചിരിക്കയാണെന്നു മനസ്സിലാക്കാൻ പ്രയാസമില്ലാതായി. ഇതുകൊണ്ടും അംബാസഡറന്മാരുടെ കഷ്ടപ്പാടുകൾ തീൎന്നില്ല. എംബസി വകയായും സ്വന്തമാവശ്യങ്ങൾക്കും പണം മാറികിട്ടുന്നതിനുള്ള ഏൎപ്പാടുകളും തല്ക്കാലം നിൎത്തലാക്കപ്പെട്ടു. ഉദ്യോഗസ്ഥന്മാരുടെ ശമ്പളത്തിനായും ആപ്പീസിലെ നിത്യച്ചെലവിനായും ഓരോ എംബസിയിലും ഒട്ടുവളരെ പണം പ്രതിമാസം ചെലവുണ്ടെന്നു പറയേണ്ടതില്ലല്ലോ. പവൻ, രൂപ, ഡാളർ മുതലായ വിദേശ നാണയങ്ങൾ ബാങ്കുകൾമുഖാന്തരം മാറിവാങ്ങിയാണ് അങ്ങനെയുള്ള ചെലവുകൾ നടത്തുന്നതു്. വിദേശീയനാണയങ്ങൾ മാററിക്കൂടെന്നു് ഒരു കല്പന ആദ്യമൊന്നരമാസത്തോളം അവർ നടപ്പിൽവരുത്തിയിരുന്നു. ഈ നിയമംകൊണ്ടു പല എംബ

സികളും വളരെ കഷ്ടപ്പെട്ടു എന്നുള്ളതിന്നു സംശയമില്ല. ബ്രിട്ടീഷെംബസിയിൽ ശമ്പളത്തിന്നുപോലും പണം തീരെയില്ലാതായിട്ടു കമ്മ്യൂണിസ്റ്റുകാരോടു അമ്പതിനായിരം പവനോളം വലിയ നഷ്ടപ്പെട്ട നിരക്കിൽ കടം മേടിക്കയാണുണ്ടായതു്. ഇന്ത്യനെംബസിയുടെ കാര്യവും ഏതാണ്ടിതുപോലെതന്നെയായിരുന്നു. കമ്മ്യൂണിസ്റ്റുകാർ വന്നാലുണ്ടാകാവുന്ന വൈഷമ്യങ്ങൾ വിചാരിച്ചു കുറെ വെള്ളിനാണ്യങ്ങൾ ഞാൻ വലിയ വിലയ്ക്കു വാങ്ങി ശേഖരിച്ചിരുന്നു. ഈ മുൻകരുതൽകൊണ്ടു ദുർഘടഘട്ടം തരണം ചെയ്യാൻ സാധിക്കുമെന്നു ഞാൻ വിചാരിച്ചു. പക്ഷേ രണ്ടാഴ്ച കൊണ്ടു് അതെല്ലാം തീർന്നുകഴിഞ്ഞപ്പോൾ ഉദ്യോഗസ്ഥന്മാരുടെ ഭക്ഷണത്തിന്നുള്ള പണംപോലും കയ്യിലില്ലെന്നു വന്നുചേർന്നു. അതുകൊണ്ടു ബ്രിട്ടീഷുകാർ ചെയ്തതുപോലെ അത്യാവശ്യത്തിന്നു കമ്മ്യൂണിസ്റ്റുകാരോടുതന്നെ കടംവാങ്ങിയാണു് ഞങ്ങളും കഴിച്ചതു്. ക്രമേണ വിദേശനാണയങ്ങൾ മാറിവാങ്ങാൻ അനുവാദം കിട്ടിയപ്പോൾ അവയുടെ നിരക്കു നാലിലൊന്നായി കുറച്ചു. അതായതു്, ഒരു രൂപ മാറിയാൽ നാലണ വിലയുള്ള ചൈനീസ് നാണയമേ കിട്ടുകയുള്ളു എന്ന നിലയായി.

എംബസികളുടെ സ്ഥാനം വകവെയ്ക്കാതിരുന്നതുകൊണ്ടു മാത്രമല്ല കുഴപ്പങ്ങളുണ്ടായിത്തുടങ്ങിയതു്. അമേരിക്കനംബാസഡർ വീട്ടിന്നു പുറത്തു പോയ്ക്കൂടാ എന്നും ഫ്രഞ്ചംബാസഡർ സ്വഗൃഹത്തിൽ തടവിലിരുന്നുകൊള്ളണമെന്നും കല്പനയായപ്പോൾ മറ്റുള്ള അംബാസഡറന്മാർ അന്ധാളിച്ചു. ഇങ്ങനെ അന്യായമായ കല്പനകൾ പുറപ്പെടുവിച്ചതിന്റെ കാരണമെന്താണെന്നു് ഇതുവരെ ആർക്കും മനസ്സിലായിട്ടില്ല. ഏതായാലും ഒരാഴ്ചകഴിഞ്ഞു കമ്മ്യൂണിസ്റ്റുകാർ ഈ തടസ്സം പിൻവലിച്ചു. പട്ടണത്തിൽ സഞ്ചരിക്കുന്നതിന്നുള്ള സ്വാതന്ത്ര്യത്തെപ്പറ്റി പിന്നെ ചോദ്യമുണ്ടായില്ല.

ഇതുകൊണ്ടൊന്നും ഞങ്ങളുടെ വൈഷമ്യങ്ങൾ അവസാനിച്ചില്ല. വിദേശീയരെന്ന നിലയിൽ ഞങ്ങളെ കമ്മ്യൂണിസ്റ്റു

കാർ ഉപദ്രവിച്ചില്ലെന്നു പറയാം. അംബാസഡർമാർ എന്ന നിലയിൽ ഞങ്ങൾക്കെല്ലാ രാജ്യത്തിലുമുള്ള അവകാശങ്ങളെയും സ്ഥാനങ്ങളെയും അവർ വകവെയ്ക്കയില്ലെന്നുള്ള നിർബന്ധത്തിൽനിന്നാണു് മററുള്ള വൈഷമ്യങ്ങളെല്ലാം ഉത്ഭവിച്ചതു്. അംബാസഡർമാരുടെ മോട്ടോറുകളെ നികുതിയിൽനിന്നൊഴിവാക്കുക എല്ലാ രാജ്യത്തുമുള്ള നടപടിയാണു്. കാറുകൾക്കു വലിയൊരു സംഖ്യ ലൈസൻസ് ഫീ കൊടുക്കണമെന്നു് അവർ ആവശ്യപ്പെട്ടു. അംബാസഡറെന്നപേരിൽ വരുന്ന എഴുത്തുകൾ വിതരണംചെയ്തുകൂടെന്നും എക്സ്-അംബാസഡർ എന്നുവേണം എഴുതാനെന്നും ശാഠ്യമായി. ഇങ്ങനെയുള്ള നിസ്സാരസംഗതികളിൽ അവർ കാണിച്ച നിർബന്ധംമൂലം മിക്ക അംബാസഡറന്മാർക്കും വല്ല വിധത്തിലും തിരികെപ്പോയാൽ മതി എന്ന വിചാരമായി. അതിനും ഒരു നിവൃത്തിയില്ലായിരുന്നു. ഒരു മാസംകൊണ്ടു കമ്യൂണിസ്ററുകാർ ഷാങ്ഹായ്തുറമുഖം കൈവശപ്പെടുത്തിക്കഴിഞ്ഞുവെങ്കിലും പടക്കപ്പലുകൾ കോമിൻടാങ്ങുകാരുടെ കയ്യിലായിരുന്നതിനാൽ അവിടെനിന്നു കപ്പലുകളൊന്നും വിവിദേശങ്ങളിലേയ്ക്കു പോയിരുന്നില്ല. വല്ല വിധത്തിലും ഷാങ്ഹായിൽ ചെന്നുചേന്നാൽ അവിടെ എന്തെങ്കിലും വഴിയുണ്ടാകുമെന്നു വിചാരിച്ചു് അങ്ങോട്ടു ചാടിപ്പുറപ്പെട്ട അഫ്ഘാൺമിനിസ്റ്റർക്കും കുടുംബത്തിനും ഒരു സഹായവുമില്ലാതെ വളരെ കഷ്ടപ്പെട്ടു് ഒട്ടധികം മാസം അവിടെ കഴിച്ചുകൂട്ടേണ്ടിവന്നു.

ഷാങ്ഹായിലേയ്ക്കു പോകുവാൻതന്നെ പ്രത്യേകം അനുവാദങ്ങളും ഏർപ്പാടുകളും ആവശ്യമായിരുന്നു. ഒരാഴ്ചക്കുമുൻപു് അനുവാദത്തിനപേക്ഷിക്കണം. അപേക്ഷ അനുവദിച്ചു കിട്ടിയാൽ വഴിക്കുപദ്രവങ്ങളുണ്ടാകാതിരിപ്പാൻ രക്ഷാഡിപ്പാർട്ടുമെണ്ടുമായി ആലോചിച്ചു പ്രത്യേകം ഏർപ്പാടുചെയ്യണം. ഇങ്ങനെയെല്ലാം ശരിയാക്കി ഷാങ്ഹായിൽ ചെന്നുകഴിഞ്ഞാൽ അവിടെ പോലീസാപ്പീസുകളിൽ റിപ്പോർട്ടുചെയ്യണം. ഇതെ

ല്ലാം അംബാസഡർമാർ നേരിട്ടപെരുമാറ്റംതില്ലെന്നും സിക്രട്ടറിമാർ മുഖാന്തിരം മതിയെന്നും ഒരു വ്യത്യാസംമാത്രമേ അവർ സമ്മതിച്ചിരുന്നുള്ളൂ.

ഇതിലെല്ലാത്തിലും കവിഞ്ഞു വേറൊരു വൈഷമ്യംകൂടിയുണ്ടായി. കോമിൻടാങ്ങുകാർ പരാജിതരായി ഓടിയെങ്കിലും അവരുടെ വിമാനസൈന്യം ഷാങ്ങ്ഹായ്ക്കു് അടുത്തുള്ള ഒരു ദ്വീപിൽ സ്ഥാനമുറപ്പിച്ചിരുന്നു. ആ താവളത്തിൽനിന്നു നാങ്കിങ്ങിലെത്തി നഗരത്തിലെ വിദ്യുച്ഛക്തിയാപ്പീസ്, ജലവിതരണത്തിനുള്ള ഏപ്പാടുകൾ എന്നിവ നശിപ്പിക്കുന്നതിനു തീവണ്ടികളിൽ ബോംബെറിയുന്നതിനും അവർ മുടങ്ങാതെ പരിശ്രമിച്ചുകൊണ്ടിരുന്നു. കാകതാലീയന്യായേന ഒരിക്കൽ 'പവർ ഹൌസി'ൽ ബോംബു വീഴുകയാൽ ഞങ്ങൾക്കു നാങ്കിങ്ങിൽ വെള്ളവും ഏലക്ട്രിസിററിയും കിട്ടാതെയുമായി.

കോമിൻടാങ്ങ്കാർ തങ്ങളുടെ നാവികസൈന്യമുപയോഗിച്ചു കപ്പൽസഞ്ചാരം തടഞ്ഞിരുന്നു. ഈ അക്രമപ്രവൃത്തിക്കു സഹായമായിട്ടു് അമേരിക്കയും നിന്നിരുന്നതുകൊണ്ടു ബ്രിട്ടീഷുകാരും ഈ ആജ്ഞയെ ലംഘിച്ചു ഷാങ്ങ്ഹായിലേയ്ക്കു കപ്പലുകൾ കൊണ്ടുവരുന്നതിനു തുനിഞ്ഞില്ല. അതു നിമിത്തം പുറംദേശങ്ങളിൽനിന്നു വരുന്ന സാമാനങ്ങളുടെ വില കണക്കില്ലാതെ വദ്ധിച്ചു. ഒരു സാധാരണതരം സോപ്പിനു പന്ത്രണ്ടു രൂപയും, ഭക്ഷണപദാത്ഥങ്ങൾക്കുപയോഗിക്കുന്ന എണ്ണയ്ക്കു റാത്തലിനു പതിനഞ്ചു രൂപയും സ്ത്രീകൾ മുഖത്തു തേയ്ക്കുന്ന ക്രീമിൻെറ ചെറിയ ഒരു ഡപ്പിയ്ക്കു് അമ്പതു രൂപയും വിലയായി എന്നു പറഞ്ഞാൽ വിദേശീയർ ഈ കാലത്തു സഹിക്കേണ്ടിവന്ന ക്ലേശങ്ങൾ എത്രതാണ്ടു മനസ്സിലാവുന്നതാണു്. പശുവിൻെറ പാൽ ചൈനയിൽ കിട്ടുന്ന ഒരു സാധനമല്ല. അതിനുപകരം ഞങ്ങൾ ഉപയോഗിക്കാറുള്ളതു് അമേരിക്കായിൽനിന്നു വരുന്ന പാല്പൊടിയാണു്. ഇറക്കുമതി നിന്നതോടുകൂടി അതിൻെറയും വില ക്രമാതീ

തമായി വൎദ്ധിച്ചു എന്നു പറയേണ്ടതില്ലല്ലോ. പാലില്ലാത്ത സ്ഥിതിക്കു തൈർ, വെണ്ണ, നെയ്യ് എന്നിവയുടെ കാര്യമെന്തു പറയാനാണ്. ആകെ ഒരു തടവിൽ പാർക്കുന്ന അനുഭവമാണ് ഞങ്ങൾക്കുണ്ടായതു്.

എഴുത്തുകൾ, പത്രങ്ങൾ എന്നിവ വന്നുചേരാതിരുന്നതാണ് ഇതിലും വലിയ സങ്കടമായി എല്ലാവരും കരുതിയതു്. മാർച്ചുമാസം 23-ാംതീയതിതൊട്ടു് ഒക്ടോബർ അവസാനംവരെയുള്ള ആറു മാസത്തിനിടയിൽ തപാൽ ഞങ്ങൾക്കു കിട്ടിയിരുന്നില്ല. മറുദേശത്തു നടക്കുന്ന സംഗതികൾ റേഡിയോവഴിയല്ലാതെ അറിവാൻ സാധിച്ചിരുന്നില്ല. ഏതുവഴിക്കെന്നറിഞ്ഞുകൂടാതെ നാലെഴുത്തുകളും മൂന്നു പത്രപ്രതികളും ഒരിംഗ്ലീഷുമാസികയും ആഗസ്റ്റൊടുവിൽ വന്നുചേൎന്നു എന്നുള്ളതും പറയേണ്ടതാണ്. എങ്ങനെയോ അകത്തു കടന്ന ഒരു ചെറുകപ്പലിൽ സ്ഥലം പിടിച്ചവയായിരിക്കണം ആ എഴുത്തുകളും പത്രങ്ങളും. അവയിലൊന്നു് ഉള്ളൂരിൻെറ സ്മാരകമായി മാതൃഭൂമിവാരിക പ്രസിദ്ധപ്പെടുത്തിയ വിശേഷാൽപ്രതിയായിരുന്നു. അങ്ങനെ ആഗസ്റ്റ് മൂപ്പതാംതീയതിയാണ് ഉള്ളൂരിൻെറ നിര്യാണംതന്നെ എനിക്കറിയാൻ ഇടയായതു്.

മഹാകവിയും ഞാനുമായി നേരിട്ടു പരിചയമില്ലായിരുന്നുവെങ്കിലും ഉള്ളൂർക്കവിത ബാല്യകാലം മുതൽ ഞാൻ വായിച്ചു ശീലിച്ചിട്ടുള്ളതുകൊണ്ടു് അദ്ദേഹത്തിൻെറ മരണം എന്നെ വല്ലാതെ സങ്കടപ്പെടുത്തി. പണ്ഡിതനും നിരന്തരപരിശ്രമിയും കൈരളിയുടെ ഏകാഗ്രഭക്തനുമായ അദ്ദേഹത്തെ എങ്ങനെ ബഹുമാനിക്കാതിരിക്കും? മലയാളഭാഷയുടെ സേവനം ഒരു വ്രതമായാണ് അദ്ദേഹം ഗണിച്ചിരുന്നതെന്നുള്ളതിനു തൎക്കമില്ല. ഉള്ളൂരിൻെറ കവിതയുടെ ഗുണദോഷങ്ങളെപ്പററിയോ സാഹിത്യചരിത്രത്തിൽ അദ്ദേഹത്തിനുണ്ടായിരുന്ന തെററായ ചില അഭിപ്രായങ്ങളെപ്പററിയോ ഇവിടെ വിചാരിക്കേണ്ട കാര്യമില്ലല്ലോ. രാമ

പാണിവാദൻ കുഞ്ചൻനമ്പ്യാരാണെന്നു സ്ഥാപിക്കുന്നതിനുള്ള അദ്ദേഹത്തിന്റെ പരിശ്രമവും, ഉണ്ണായിവാര്യരും 'ഗിരിജാകല്യാണ'കർത്താവും ഒന്നാണെന്നു തെളിയിക്കുവാനുള്ള യത്നങ്ങളും സാഹിത്യഗവേഷണത്തിൽ അദ്ദേഹം ചെയ്ത വിപഥസഞ്ചാരങ്ങളായിരിക്കാം. ഇതൊക്കെ കണക്കാക്കിയാലും, അദ്ദേഹത്തിന്റെ നാനാമുഖമായ കൈരളീസേവനത്തോടു തുല്യം പറവാൻ മററാരുടേതാണുള്ളതു്? അദ്ദേഹത്തിന്റെ മരണം എന്നെ വല്ലാതെ ദുഃഖിപ്പിച്ചു.

ഉള്ളൂരിന്റെ പുത്രൻ തന്റെ പിതാവിനെപ്പററി മാതൃഭൂമി വാരികയിൽ എഴുതിയിരുന്ന ലേഖനത്തിൽനിന്നാണു് 'സാഹിത്യകുശലൻ' ടി. കെ. കൃഷ്ണമേനോൻ ദിവംഗതനായ കഥയും ഞാനറിഞ്ഞതു്. കൃഷ്ണമേനോൻ അവർകളുമായി ഞാൻ ആദ്യം പരിചയപ്പെട്ടതു് 1919-ൽ ആയിരുന്നു. മേനോൻ ഉള്ളൂരിനെപ്പോലെ ഒരു ഗവേഷണപടുവോ പണ്ഡിതനോ കവിയോ ചരിത്രകാരനോ ആയിരുന്നില്ല. എന്നാൽ അദ്ദേഹവും തികഞ്ഞ ഒരു സാഹിത്യഭക്തനായിരുന്നു. കവികളുടെയും പണ്ഡിതന്മാരുടെയും പുരസ്കർത്താവെന്നുള്ള സ്ഥാനത്തിലാണു് അദ്ദേഹത്തിനു മോഹമുണ്ടായിരുന്നതു്. മഹാകവി കുഞ്ഞിക്കുട്ടൻതമ്പുരാനെക്കൊണ്ടു 'കാദംബരികഥാസാരം', ശുകകോകിലസന്ദേശങ്ങളുടെ തർജ്ജമ മുതലായവയെ രചിച്ചതു് അദ്ദേഹമാണല്ലോ. 'ഇന്ത്യയിലെ മഹാന്മാർ' മുതലായവയുടെ സമ്പാദകത്വവും അദ്ദേഹം വഹിച്ചിരുന്നു. തികഞ്ഞ ഒരു കൈരളീഭക്തനായിരുന്നു കൃഷ്ണമേനോനെന്നുള്ളതിനു സംശയമില്ല. അദ്ദേഹത്തിന്റെ സഹധർമ്മചാരിണി ടി. സി. കല്യാണിഅമ്മയും സാഹിത്യത്തിൽ പ്രവർത്തിച്ചിട്ടുള്ളതിനാൽ, ഈ ദമ്പതിമാർക്കു സാഹിത്യത്തിലുള്ള സ്ഥാനം അന്യോന്യബന്ധമുള്ളതായിരുന്നു എന്നു പറയാം.

ഉദ്യോഗപരമായ ജോലി നാമത്തിനു മാത്രമായിത്തീർന്നിരുന്നു. മററു പ്രവർത്തനങ്ങളും ക്രമേണ സാദ്ധ്യമല്ലെന്നു വന്നതോടു

കൂടി ഈ ജയിൽവാസം ഏതുവിധമാണു് വിനിയോഗിക്കേണ്ടതെന്നുള്ള വിചാരമായി. സാഹിത്യത്തിൽ പരിശ്രമിക്കുകതന്നെ ഉത്തമമെന്നുള്ള വിചാരത്തിൽ ഓരോന്നു ചെയ്യാനാരംഭിച്ചു. 'ആത്മകഥ'യുടെ രണ്ടാംഭാഗത്തിലാണു് ആദ്യം കൈവെച്ചതു്. 'കുമാരസംഭവ'ത്തിൽ ചില സർഗ്ഗങ്ങൾ തർജ്ജമ ചെയ്യാനുദ്യമിച്ചതും ഈയിടയ്ക്കായിരുന്നു. ഇന്ത്യയുടെ ഭാവിയെപ്പററി 'ശാന്തമായ വിപ്ലവം' എന്ന പേരിൽ ഒരു പുസ്തകം എഴുതുവാനും അവസരം കിട്ടി. അതു പിന്നീടു ചാണക്യൻ എന്ന പേരുവെച്ചു പ്രസിദ്ധപ്പെടുത്തുകയാണുണ്ടായതു്. എന്നാൽ ഇവയിലല്ല എൻെറ മനസ്സു ദൃഢമായി പതിഞ്ഞിരുന്നതു്. 'ഭഗവൽഗീത' വായിച്ചു ശരിയായി പഠിക്കണമെന്നു വളരെക്കാലമായുള്ള ആഗ്രഹം സഫലമാക്കുവാൻ ഇതിൽകവിഞ്ഞ സൗകര്യം ഒരുകാലത്തും ലഭിക്കുന്നതല്ലെന്നു തോന്നുകയാൽ അതിലാണു് എൻെറ ശ്രദ്ധ പൂർണ്ണമായി പതിഞ്ഞതു്. ഗീതയുടെ പല വ്യാഖ്യാനങ്ങൾ എൻെറ കൂടെ ഞാൻ കൊണ്ടുവന്നിട്ടുണ്ടായിരുന്നു. ഡാ. രവിവർമ്മയുടെ മലയാളത്തിലുള്ള ലളിതാവ്യാഖ്യാനത്തോടുകൂടെയുള്ള ശ്രീമദ് ഭഗവദ്ഗീത, തിലകിൻെറ ഗീതാരഹസ്യം, അരവിന്ദഘോഷിൻെറ ഗീതാപരമായ ഉപന്യാസങ്ങൾ, രാധാകൃഷ്ണൻെറ ഇംഗ്ലീഷ് തർജ്ജമ മുതലായവ കൈവശമുണ്ടായിരുന്നതുകൊണ്ടു ഗീതാപഠനത്തിൽ ഏർപ്പെടുന്നതിനു വലിയ ബുദ്ധിമുട്ടൊന്നുമുണ്ടായില്ല. കൂടാതെ, ചീനചരിത്രം നിഷ്ക്കർഷമായി പഠിക്കുവാനും വിപുലമായ ചീനാസാഹിത്യത്തിൽ പരിചയം സമ്പാദിക്കുവാനും ഈ ആറു മാസകാലം ഞാൻ വിനിയോഗിച്ചു.

ഇങ്ങനെയെല്ലാം സമയമൊരു വിധത്തിൽ ഉപയോഗപ്രദമായി കഴിക്കുവാൻ എനിക്കു സാധിച്ചുവെങ്കിലും കമ്യൂണിസ്റ്റുകാർ നാങ്കിങ്ങിൽ വന്നശേഷം, എൻെറ ജോലി നിരർത്ഥകമെന്നും അതു് ഏതുവിധത്തിലെങ്കിലും വേഗം അവസാനിപ്പിക്കേണ്ടതാണെന്നും എനിക്കു തോന്നിത്തുടങ്ങി. എങ്ങനെ ഈ ദുർഘ

ടങ്ങളിൽനിന്നു രക്ഷപ്പെട്ടുപോകാൻ സാധിക്കുമെന്നൊരു വിചാരമാണു് ഞങ്ങൾക്കെല്ലാവർക്കും ഉണ്ടായിരുന്നതു്. അമേരിക്കക്കാരുടെ സ്വരത്തിൽ പാരുഷ്യം വർദ്ധിച്ചുവരുന്നതു റേഡിയോമുഖാന്തരം ഞങ്ങൾക്കെല്ലാം കേൾക്കാമായിരുന്നു. ചൈനയും മററു ദേശങ്ങളും തമ്മിലുള്ള വൈരം വർദ്ധിച്ചുവന്നതോടുകൂടി, വിദേശീയക്കു ചൈനയിൽ താമസത്തിനുണ്ടായിരുന്ന വൈഷമ്യങ്ങളും വർദ്ധിച്ചുവന്നു. കമ്മ്യൂണിസ്റ്റുകാരല്ലാത്ത എല്ലാ രാജ്യക്കാരെയും അമേരിക്കയുടെ ബന്ധുക്കളായി ചൈനക്കാർ കണക്കാക്കുമെന്നുള്ളതിന്നു സംശയമില്ലാതായി. അതുകൊണ്ടു തിരികെ പോകുന്നതത്യാവശ്യമാണെന്നു മററു രാജ്യക്കാരായ അംബാസഡർമാർ തീർച്ചയാക്കി.

പക്ഷെ അതിനു സൗകര്യമെവിടെ? മററുരാജ്യങ്ങളിൽനിന്നു വിമാനങ്ങൾ ഷാങ്ഹായിലും നാങ്കിങ്ങിലും വന്നിരുന്നില്ല. സ്വന്തം വിമാനങ്ങൾ വരുത്തി അവയിൽ പോകാമെന്നുദ്ദേശിച്ചു ചില ഏർപ്പാടുകൾ ചെയ്തപ്പോൾ അവ വന്നിറങ്ങുന്നതിനു അനുവാദം തരികയില്ലെന്നു കമ്മ്യൂണിസ്റ്റുകാർ ശഠിച്ചുപറഞ്ഞു. കപ്പലുകളെ കോമിന്റാങ്ങുകാർ തടഞ്ഞിരിക്കയായിരുന്നതിനാൽ ആ വഴിക്കും യാത്ര സാദ്ധ്യമല്ല. വളരെക്കാലമായി നീണ്ടുനിന്ന യുദ്ധംനിമിത്തം തീവണ്ടികൾ മിക്കവാറും നശിച്ചുപോയിരുന്നു. നാങ്കിങ്ങിൽനിന്നു ഷാങ്ഹായിക്കുള്ള മാത്രമെ ട്രെയിൻവഴി സഞ്ചരിക്കുവാൻ സൗകര്യമുണ്ടായിരുന്നുള്ളു. ഷാങ്ഹായിലെത്തിയതുകൊണ്ടു ഫലവുമില്ലല്ലോ. ഇങ്ങനെ സർവ്വസ്വാതന്ത്ര്യങ്ങളും മുടങ്ങിയ ഒരു തടങ്കലിൽത്തന്നെയായി ഞങ്ങളുടെ ജീവിതം.

ആയിടയ്ക്കു് അമേരിക്കക്കാരെ ചൈനായിൽനിന്നു തിരികെ കൊണ്ടുപോകുന്നതിനായി ഒരു പ്രത്യേകകപ്പൽ ഷാങ്ഹായിലെത്തി. ചൈനയിൽനിന്നു വിദേശീയരെല്ലാം പുറത്തുപോകയാണെങ്കിൽ തങ്ങളുടെ നയത്തിനു ശക്തികൂട്ടുമല്ലോ എന്നായിരുന്നു അമേരിക്കൻഗവണ്മെന്റിന്റെ വിചാരം. ആ കപ്പലിൽ

പോകുന്നതു് എനിക്കു സമ്മതമല്ലായിരുന്നു. അമേരിക്കയുടെ കുടക്കീഴിൽ സഞ്ചരിക്കുന്നതിൽ ഭേദം മററു സൗകര്യങ്ങളുണ്ടാകുന്നതുവരെ താമസിക്കതന്നെയാണെന്നു ഞാൻ തീച്ച്യാക്കി. ബമ്മ, ഈജിപ്റ്റ് മുതലായ പൗരസ്ത്യദേശങ്ങളുടെ അംബാസഡർമാക്കും ഈ അഭിപ്രായംതന്നെയായിരുന്നു.

അക്ടോബർമാസത്തിൽ തങ്ങളുടെ രാജ്യാധികാരം നിയമാനസൃതമെന്നു വകവെയ്ക്കാത്ത രാജ്യങ്ങളുടെ അംബാസഡർമാർ നാട്ടുവിട്ടുപോയ്ക്കൊള്ളുന്നതിനു് അനുവദിച്ചുകൊണ്ടു കമ്യൂണിസ്റ്റുകാരുടെ ഉത്തരവുണ്ടായി. അതിനെത്തുടന്നു ഷാങ്ഹായിൽ വന്ന അടുത്ത ഒരു ബ്രിട്ടീഷ് കപ്പലിൽ കയറി ഞങ്ങൾ നാങ്കിങ്ങുവരെ വന്നു. അവിടെയുള്ള ഇൻഡ്യക്കാർ ഞങ്ങളെ വളരെ സന്തോഷത്തോടെ സൽകരിച്ചു. ഞങ്ങൾ ജീവനോടെ ആ കലാപങ്ങൾക്കിടയിൽനിന്നു പുറത്തുപോന്നല്ലോ എന്നുള്ള സന്തോഷംകൊണ്ടായിരുന്നിരിക്കണം. മടങ്ങുംവഴി മൂന്നു ദിവസം റംഗൂണിൽ കാഴ്ചകൾ കാണുവാനും മററുമായി താമസിച്ചശേഷമാണു് ഞങ്ങൾ കല്ക്കട്ടായിൽ എത്തിയതു്.

## ഏഴാമധ്യായം

## കമ്യൂണിസ്റ്റ്കാരുടെ ഇടയിൽ

ഞാൻ നാട്ടിലേക്കു തിരിച്ചുപോരുമ്പോൾ ചൈനയിൽ കമ്യൂണിസ്റ്റ്കാർക്കു രാജ്യമാകമാനം അടക്കിക്കഴിഞ്ഞിരുന്നില്ല. ഏകദേശം പകുതി ഭാഗത്തേ അവർ അധികാരം നടത്തിക്കഴിഞ്ഞിരുന്നുള്ളു. മററു പ്രദേശങ്ങളിൽ കോമിൻടാങ്ങിൻെറ അധികാരം ദിനംപ്രതിയെന്നതുപോലെ ശിഥിലമാകുന്നതു കാണാമെങ്കിലും കമ്യൂണിസ്റ്റ്കാർ ആ മഹാരാജ്യം നിസ്സപത്നമായി ഭരിക്കുന്ന സ്ഥിതി എത്തിക്കഴിഞ്ഞില്ല. ഏഷ്യാഭൂഖണ്ഡത്തിൽ കോമിൻടാങ്ങിൻെറ കൊടി പാറിക്കളിക്കുന്ന കാലത്തോളം കമ്യൂണിസ്റ്റ്കാരുടെ രാജ്യഭരണം സമ്മതിച്ചുകൊടുക്കേണ്ടതില്ലെന്നും ച്യാങ്ങ്കായ്ഷേക് കരപ്രദേശം വിട്ടു ഫോർമോസാത്തുരുത്തിലോ മററോ പോകുകയാണെങ്കിൽ അപ്പോൾ ആലോചിച്ചാൽ മതിയെന്നുമായിരുന്നു നെഹ്റുവിൻെറ നിശ്ചയം. അതുകൊണ്ടു തൽകാലം പബ്ളിക്സർവ്വീസുകമ്മീഷണിൽ I. A. S., I. F. S. ഈ ജോലികൾക്കു ഉദ്യോഗസ്ഥന്മാരെ തിരഞ്ഞെടുക്കുന്നതിനുള്ള ബോർഡിൽ ഒരംഗമായി ഞാൻ നിയമിതനായി. ഇൻഡ്യയിലെ പ്രധാനനഗരങ്ങളിൽ സഞ്ചരിച്ചു പരീക്ഷയിൽ ജയിച്ചവരെ നേരിട്ടുകണ്ടു തിരഞ്ഞെടുക്കയായിരുന്നു അന്നത്തെ പരിപാടി. അതു രസകരമായ ഒന്നായിരുന്നുതാനും. ഇങ്ങനെ ഒന്നുരണ്ടു മാസം കഴിഞ്ഞിട്ടും ചൈനായുമായുള്ള നയബന്ധം പുതുക്കാനുള്ള ഏർപ്പാടുകൾ പൂർണ്ണമായി കാണായ്കയാൽ തൽകാലം വലിയ വൈഷമ്യ

സ്ഥിതിയിലെത്തിയിരുന്ന പാക്കിസ്ഥാനിൽ ഹൈക്കമ്മീഷണറായിപ്പോകാൻ സമ്മതമാണോ എന്നു നെഹ്റു എന്നോടന്വേഷിച്ചു. ആ സംഗതി ആലോചനയിലിരിക്കുമ്പോഴാണു് ചൈനീസ് ഗവൺമെന്റ് എന്റെ നിയമനത്തെ അംഗീകരിച്ചിരിക്കുന്നതായി കമ്പി കിട്ടിയതു്. അതുകൊണ്ടു കറാച്ചിയിലേക്കു പോകുന്നതിനു പകരം പീക്കിങ്ങിലേക്കുതന്നെയാണു് പോകേണ്ടിവന്നതു്.

രണ്ടുദിവസം താമസിച്ചാണു് ആ കമ്പി വന്നിരുന്നതെങ്കിൽ എന്റെ അനന്തരജീവിതത്തിനു ഗണ്യമായ വ്യത്യാസമുണ്ടാകുമെന്നുള്ളതിൽ തർക്കമില്ല. പാക്കിസ്ഥാനുമായുള്ള ഇൻഡ്യയുടെ നയതന്ത്രപരമായ ബന്ധത്തിൽ എന്തെങ്കിലും മാററമുണ്ടാക്കുവാൻ എന്നെക്കൊണ്ടു സാധിക്കുമെന്നു് എനിക്കു വിശ്വാസമില്ലായിരുന്നു. ഇൻഡ്യാ-പാക്കിസ്ഥാനിടപാടുകൾ വെറും രാഷ്ട്രീയമായ ഒരു ബന്ധത്തിൽനിന്നു ജനിച്ചിട്ടുള്ളതല്ലായ്കയാൽ അവ പറഞ്ഞുതീർക്കാവുന്നവയോ താൽപര്യങ്ങൾ അനുസരിച്ചു നിയന്ത്രിക്കപ്പെടാവുന്നവയോ അല്ല. അതുകൊണ്ടു കറാച്ചിയിൽ ഹൈക്കമ്മീഷണറായിപ്പോകയാണെങ്കിൽ ആ ദൗത്യം വിജയത്തിൽ അവസാനിക്കുമെന്നു് എങ്ങനെ വിചാരിക്കാം? എങ്കിലും ചെറുപ്പംമുതലേ ദുർഘടമായ സംഗതികളിൽ ഏർപ്പെടാനാണു് എനിക്കു സന്തോഷം. അതുകൊണ്ടു് ഇൻഡ്യാപാക്കിസ്ഥാൻവഴക്കുകളിലും എന്തെങ്കിലും ചെയ്യാൻ സാധിക്കുമോ എന്നു് ഒരു കൈ നോക്കാമെന്നായിരുന്നു എന്റെ വിചാരം. കറാച്ചിക്കു പോയിട്ടു് എന്റെ പ്രയത്നങ്ങൾ ഫലിച്ചില്ലെങ്കിൽ ഭാവി വേറെവിധത്തിലായിത്തീരേനേ.

ചൈനയിലേക്കു പോകുന്നതു് അതിലും പ്രയാസപ്പെട്ടതും എങ്കിലും പ്രധാനവുമായ ഒരു കാര്യമാണെന്നുള്ളതിൽ ആർക്കും സംശയമുണ്ടായിരുന്നില്ല. പുതിയ ഒരു ലോകംതന്നെയാണു് പീക്കിങ്ങിൽ ജനനമെടുത്തിരിക്കുന്നതു് എന്നായിരുന്നു പരക്കെയുള്ള വിശ്വാസം. അതിൽനിന്നുണ്ടാവാൻപോകുന്നതു നന്മയോ

തിന്മയോ എന്നു പറവാൻ ആൎക്കും ധൈൎയ്യമുണ്ടായിരുന്നില്ല. കമ്മ്യൂണിസ്റ്റ്‌വിരോധികളായ ആളുകൾക്കും ആ ആദ്യകാലങ്ങളിൽ ചൈനായിലെ സംഗതികളെപ്പറ്റി ബന്ധിതമായ ഒരഭിപ്രായമില്ലായിരുന്നു. പുതിയ ചൈനയുടെ നേതാക്കന്മാരെപ്പറ്റി ആൎക്കുംതന്നെ നേരിട്ടറിവുണ്ടായിരുന്നില്ല. മൌസെ ടുങ്, ചൂതേ, ചൗവ്വൻലായി എന്നുള്ള പേരുകൾ കുറേശ്ശയായി പത്രങ്ങളിൽ പൊട്ടിപ്പുറപ്പെട്ടുതുടങ്ങിയിരുന്നതേ ഉള്ളൂ. ഇത്ര വലിയൊരു വിപ്ലവം വിജയകരമായി നയിച്ചു ഇവർ ഏതു മനസ്ഥിതിയുള്ളവരാണ്, അന്തർദ്ദേശീയകാര്യങ്ങളിൽ സമാധാനത്തോടെ പെരുമാറുമോ തങ്ങളുടെ രാജ്യത്തിന്റെ അഭിവൃദ്ധിയും ശക്തിയും മാത്രമാണോ വിചാരിക്കുന്നവരോ അഥവാ തങ്ങളുടെ വമ്പിച്ച വിജയത്താൽ മദോന്മത്തരായി മറ്റുള്ളവരോടു തിരിയണമെന്നു വിചാരിക്കുന്നവരോ എന്നൊന്നും അറിവാൻ ഏഷ്യാ നാട്ടിലെ നേതാക്കന്മാർക്കും ഉൽക്കണ്ഠയുണ്ടായിരുന്നു. ഏതായാലും ചരിത്രത്തിൽ അസാമാന്യപ്രാധാന്യമർഹിക്കുന്ന ഒരു മഹാവിപ്ലവത്തിന്റെ വളർച്ചയെ കാണ്മാനും പഠിക്കുവാനും അവസരം ലഭിക്കുന്നതുതന്നെ വലിയൊരു കാര്യമാണല്ലോ എന്ന വിചാരത്തോടുകൂടിയാണ് ഞാൻ പീക്കിങ്ങിലേക്കു തിരിച്ചത്.

അക്കാലത്തു പീക്കിങ്ങിലേക്കുള്ള യാത്രക്കു വേണ്ടുന്ന സൗകര്യങ്ങളൊന്നുമില്ലായിരുന്നു. തെക്കെ കാന്റോണിൽനിന്നു പീക്കിങ്ങിലേക്കുള്ള തീവണ്ടി പല കൊല്ലങ്ങൾ നീണ്ടുനിന്ന ആഭ്യന്തരയുദ്ധത്തിന്റെ ഫലമായി, ചിലേടത്തു പാതയില്ലാതെയും പലേടത്തും പാലമില്ലാതെയും മുടങ്ങിക്കിടക്കുകയായിരുന്നു. ചൈനാക്കു മുകളിലൂടെ പറക്കുവാൻ വിദേശീയവിമാനങ്ങൾക്കനുവാദമില്ലാതിരുന്നതിനാലും കമ്മ്യൂണിസ്റ്റ്‌കാർ അക്കാലത്ത് ഒരു വിമാനസർവ്വീസ് തുടങ്ങിയിട്ടില്ലാതിരുന്നതിനാലും ആ വഴിക്കു പോകുക സാധ്യമല്ലായിരുന്നു. പിന്നെ നാങ്കിങ്ങിൽനിന്നു കപ്പൽവഴി ടീയൻഷീനിലേക്കു പോകുകയേ നിവൃത്തിയുണ്ടായിരുന്നുള്ളൂ: ടീയൻ

ഷിൻ, ഷാങ്ഹായ്പോലെ ആദ്യം യൂറോപ്യന്മാർ നിർമ്മിച്ച് അഭിവൃദ്ധിപ്പെടുത്തിയ ഒരു തുറമുഖമാണ്. പിന്നീടതു ജപ്പാനികൾ കൈവശമാക്കി ചൈനയിൽ തങ്ങൾക്കുള്ള പ്രധാനസ്ഥാനങ്ങളിലൊന്നായി അഭിവൃദ്ധിപ്പെടുത്തി. യുദ്ധത്തിനുശേഷം അതു തിരികെ ചൈനാക്കാരുടെ കയ്യിൽ വന്നുചേൻറു. പീക്കിങ്ങിൻെറ തുറമുഖമായിരുന്നു അതെന്നു പറയാം.

നാങ്കിങ്ങിൽനിന്നു ടീയൻഷീനിൽ ചെന്നെത്തുന്നതിനായിരുന്നു വൈഷമ്യം. വഴിയിൽ കടൽക്കള്ളന്മാരുടെ ഉപദ്രവമുണ്ടെന്നു പ്രസിദ്ധമാണ്. മൂന്നാംക്ലാസ്സിൽ സഞ്ചരിക്കുന്ന ചൈനക്കാർ പലപ്പോഴും കടൽക്കള്ളന്മാരുടെ ആളുകളായിരിക്കുമെന്നും സൗകര്യം വരുമ്പോൾ അക്രമിച്ചു കപ്പൽ പിടിച്ചടക്കി കൊണ്ടുപോകുമെന്നും പരക്കെ അറിയാം. പക്ഷേ അങ്ങനെ ഉണ്ടാകാതിരിക്കാനുള്ള നടപടികൾ കപ്പൽക്കമ്പനികൾതന്നെ എടുത്തിരുന്നു. മൂന്നാംക്ലാസ്സിനു ചുററും പട്ടാളത്തെ കാവലിട്ടിരുന്നതു കൂടാതെ, ആ ഭാഗത്തുനിന്നു കപ്പലിൽ മററുള്ള സ്ഥലത്തേയ്ക്കു ചൈനാക്കാരെ പോകുവാനനുവദിച്ചിരുന്നുമില്ല. കടൽക്കള്ളന്മാരുടെ ഉപദ്രവം സാരമായി കരുതാനില്ലായിരുന്നിരിക്കാം. എന്നാൽ കോമിൻടാങ്ങു പടക്കപ്പലുകളുടെ കാര്യമങ്ങനെയല്ല. ച്യാങ് കായ്ഷേക്കിൻെറ നാവികസൈന്യം ചൈനാതുറമുഖങ്ങളുമായുള്ള ഗതാഗതത്തെ നിരോധിച്ചു കമ്യൂണിസ്റ്റ്കാരുടെ കച്ചോടത്തെ നശിപ്പിക്കുവാൻ നിരന്തരപരിശ്രമം ചെയ്യുന്നുണ്ടായിരുന്നു. ഇടയ്ക്കിടെ അവർ കപ്പലുകൾ തടയാറുണ്ടായിരുന്നുതാനും. തടയപ്പെട്ടിട്ട് അവരുടെ കല്പന കേട്ടില്ലെങ്കിൽ വെടിവെച്ചു മുക്കാനും അവർ മടിച്ചിരുന്നില്ല. ഒരു കാര്യംകൊണ്ടുമാത്രമാണ് ഇക്കാര്യത്തിൽ സമാധാനമുണ്ടായതു്. ഞങ്ങൾ കയറിയതു് ഒരു ബ്രിട്ടീഷുകപ്പലിലായിരുന്നു. ആ കടലുകളിൽ ബ്രിട്ടീഷുകാരുടെ യുദ്ധക്കപ്പലുകൾ, തങ്ങളുടെ കച്ചോടത്തെ രക്ഷിക്കാനായി സദാ ചുററിസ്സഞ്ചരിക്കുന്നുണ്ടു്. അതിനാൽ കോമിൻടാങ്ങുകാർ

ക്ക ഞങ്ങളെ പിടിച്ചു ഫോർമോസയിലേയ്ക്കു കൊണ്ടുപോകുന്ന തു് അത്ര എളുപ്പമായ ഒരു കാര്യമായിരുന്നില്ല.

നാങ്കിങ്ങിൽനിന്നു് അഞ്ചുദിവസത്തെ യാത്രയാണു് ടീയൻഷീനിലേയ്ക്കു്. ചെറുതും ഇടുങ്ങിയതുമായ ആ കപ്പലിലേതുപോലെ അസുഖകരമായ ഒരു യാത്ര ഞാനനുഭവിച്ചിട്ടില്ല. അതുകൊണ്ടു തുറമുഖമെടുത്തപ്പോൾ എനിക്കു സാമാന്യത്തിലധികം സന്തോഷമുണ്ടായി. അവിടെ ഞങ്ങളെ വലിയ ഉപചാരത്തോടുകൂടിയാണു് കമ്മ്യൂണിസ്റ്റധികാരികൾ സ്വീകരിച്ചതു്. മുൻപു പതിവില്ലാത്തമാതിരി സ്വാഗതപ്രസംഗങ്ങളും ടോസ്റ്റു്കളുമെല്ലാം കപ്പലിൽവെച്ചുതന്നെ നടത്തുന്നതു കമ്മ്യൂണിസ്റ്റ്ഗവണ്മെണ്ടിൻെറ പ്രതിനിധികൾക്കു് ഒരു പ്രത്യേകസമ്പ്രദായമാണു്. അതെല്ലാം മുറപോലെ കഴിഞ്ഞു. പിറേറ ദിവസം ഞങ്ങൾ പീക്കിങ്ങിലേയ്ക്കു പോയി.

പീക്കിങ്ങിലുള്ള എൻെറ താമസത്തെപ്പററി വിസ്തരിച്ചു് ഇംഗ്ലീഷിൽ In Two Chinas എന്നൊരു പുസ്തകം എഴുതിയിട്ടുള്ളതു 'രണ്ടു ചൈനായിൽ' എന്ന പേരിൽ മലയാളത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. അതു് ഈ ആത്മകഥയുടെ ഒരു ഭാഗമായി കരുതേണ്ടതാകയാൽ അതിൽ വിവരിച്ചിട്ടുള്ള സംഗതികൾ പിന്നെയും ഇവിടെ എടുത്തു പറയുന്നില്ല. പോരാത്തതിനു്, ചൈനയിൽ ഞാൻ ചെയ്ത ഒരു ദീർഘയാത്രയെപ്പററിയും മലയാളത്തിൽത്തന്നെ വേറൊരു പുസ്തകവുമുണ്ടു്. അതുകൊണ്ടു് ആ പുസ്തകങ്ങളിൽ സൂചിപ്പിക്കമാത്രം ചെയ്തിട്ടുള്ള ഒന്നുരണ്ടു കാര്യങ്ങളെപ്പററിയേ ഇവിടെ പറയുന്നുള്ളൂ.

ഞാൻ ചൈനയിൽ താമസിച്ച കാലത്തുണ്ടായ ഏററവും പ്രധാനമായ സംഗതികൾ കൊറിയൻയുദ്ധവും ടിബററാക്രമണവുമാണു്. ചൈനായുടെ അഭ്യന്തരകാര്യങ്ങളിലുണ്ടായിക്കൊണ്ടിരുന്ന മൗലികവും, ലോകചരിത്രത്തിൽത്തന്നെ എത്രയും പ്രാധാന്യമേറിയതെന്നു ഗണിക്കാവുന്നതുമായ മാററങ്ങളെപ്പററി പറ

യുന്നതിന്ന് ഈ ആത്മകഥയിൽ പ്രസക്തിയില്ല. കൊറിയൻ യുദ്ധം എന്തുകൊണ്ടു നോക്കിയാലും ചരിത്രകാരന്റെ പ്രത്യേക ഗണനയെ അർഹിക്കുന്ന ഒരു സംഭവമായിരുന്നു. ജയിച്ചു മുൻപോട്ടു ചീനയുടെ അതിർത്തിവരെ തള്ളിക്കേറിവന്ന അമേരിക്കയെ വെല്ലുവിളിക്കാൻ ചീനർ ഒരുമ്പെട്ടതു് അന്ധമായ ഒരു സാഹസമെന്നല്ലാതെ കരുതാൻ നിവൃത്തിയില്ലല്ലോ. അമ്പതുവർഷം മുൻപു രണ്ടായിരം വെള്ളപ്പടയാളികൾ ചീനയുടെ രാജധാനിയായ പീക്കിങ്ങ്തന്നെ പിടിച്ചടക്കി. അതും പോകട്ടെ, രണ്ടു വർഷം മുൻപുവരെ രാജ്യം ഭരിച്ചിരുന്ന ച്യാങ്ങ്കായ്ഷേക്കിന്റെ സൈന്യബലം കടലാസിൽമാത്രമാണെന്നും പ്രസിദ്ധമാണു്. ആ കൂട്ടരുടെ ലോകർക്കു പരക്കെയുള്ള വിശ്വാസം ചീനർക്കു്, മറ്റെന്തെല്ലാം ഗുണങ്ങളും സാധ്യതകളുമുണ്ടെങ്കിലും, യുദ്ധപാടവം തൊട്ടുതെറിച്ചിട്ടില്ലെന്നായിരുന്നു. അവർ എതിർക്കുവാൻ പോകുന്ന അമേരിക്കയോ? രണ്ടു മഹായുദ്ധത്തിൽ ജയിച്ചു സൈനികശക്തി, നാവികബലം, ആകാശസാർവ്വഭൌമത്വം എന്നിവകൊണ്ടു ലോകത്തിൽ ഒന്നാമത്തെ രാഷ്ട്രമെന്നു് അഭിമാനിച്ചിരുന്നവരും! യുദ്ധം തുടങ്ങിയതു കൊറിയയുടെ തെക്കുഭാഗവും (അമേരിക്കൻകക്ഷി) വടക്കുഭാഗവും (കമ്മ്യൂണിസ്റ്റുകാർ) തമ്മിലാണു്. അങ്ങനെ തുടങ്ങിയ അഭ്യന്തരകലഹം കമ്മ്യൂണിസത്തിന്റെ വ്യാപനത്തെ ഉദ്ദേശിച്ചാണെന്നു തീർച്ചയാക്കിയ അമേരിക്കരും മററു പതിനാറു രാജ്യങ്ങളും ഒന്നുചേർന്നു. ഈ യുദ്ധം ചൈനായുടെ അതിർത്തിയിൽത്തന്നെയാണു് നടന്നതെങ്കിലും, അതിൽ അന്യശക്തികളുടെ പ്രവേശനം തങ്ങളെ ബാധിക്കുന്ന ഒന്നാണെന്നു ചൈനാക്കാർ ഉച്ചൈസ്തരം ഘോഷിച്ചുവെങ്കിലും ആ ഭീഷണികളെ ഗൌനിച്ചില്ല. അമേരിക്കയുടെ നേതൃത്വത്തിൽ സംയുക്തരാഷ്ട്രങ്ങളുടെ (United Nations) ഒരു തീർമാനമനുസരിച്ചു 16 പ്രധാനരാജ്യങ്ങളുടെ പടകൾ ഒന്നിച്ചുചേർന്നു മക്കാർത്തർ (Macarthur) എന്ന പ്രഖ്യാതസേനാനിയുടെ

കീഴിൽ തെക്കൻകൊറിയയ്ക്കു സഹായമായി യുദ്ധത്തിൽ പ്രവേശിച്ചു. അപ്പോഴും ചീനർ വാക്കുകൊണ്ടല്ലാതെ സമരത്തിനു പുറപ്പെടാത്തതുകൊണ്ടു് അമേരിക്കർ ആഹ്ലാദഭരിതരായി. ചീനർ പേടിച്ചിരിക്കയാണെന്നു് അവർ കൊട്ടിഘോഷിച്ചുതുടങ്ങി. ചൈനയിൽനിന്നു മുടങ്ങാതെ ഡെല്ലിക്കയച്ചുകൊണ്ടിരുന്ന കമ്പികളിൽ, ചൈന യുദ്ധത്തിൽ പ്രവേശിക്കുമെന്നു നിശ്ചയമാണെന്ന എന്റെ അഭിപ്രായം ഞാൻ ഊന്നി പറഞ്ഞിരുന്നു. എന്റെ സന്ദേശങ്ങളുടെ സാരം ലണ്ടൻ വിദേശകാര്യാലയം വഴി അമേരിക്കരെയും അറിയിക്കാറുണ്ടായിരുന്നു. അമേരിക്കയിലെ പ്രസിഡണ്ടു ട്രൂമാൻതൊട്ടു് ഈ പ്രമാണികൾ എന്റെ അഭിപ്രായങ്ങളെ നിസ്സാരമെന്നു തള്ളുകയാണുണ്ടായതെന്നു ട്രൂമാൻ തന്റെ സ്മരണകളിൽ പറഞ്ഞിട്ടുണ്ടു്. ചൈനാക്കാർ ഒരിക്കലും യുദ്ധത്തിലേർപ്പെടുകയില്ല എന്നായിരുന്നു ജനറൽ മക്കാർതറുടെ ദൃഢമായ അഭിപ്രായം.

അങ്ങനെയിരിക്കെയാണു് ഒക്ടോബർ ആദ്യം ഒരർദ്ധരാത്രിക്കു് എന്നെ ഉടൻ കാണാൻ ആഗ്രഹിക്കുന്നു എന്ന ചൗവൻലായുടെ സന്ദേശം കിട്ടിയതു്. ചരിത്രപ്രസിദ്ധമായ ഈ കൂടിക്കാഴ്ചയെപ്പറ്റി ഞാൻ ‘രണ്ടു ചൈനായിൽ’ എന്ന പുസ്തകത്തിൽ സവിസ്തരം പ്രതിപാദിച്ചിട്ടുണ്ടു്. ചുരുക്കം ഇതായിരുന്നു: “അമേരിക്കരും കൂട്ടരും വടക്കേക്കൊറിയയിൽ പ്രവേശിച്ചാൽ ചൈനയും നേരിട്ടു യുദ്ധത്തിലേർപ്പെടും. എത്ര ആറ്റംബോംബു് അമേരിക്കർക്കുണ്ടായാലും, യുദ്ധമെത്രയ്ക്കു വളർന്നാലും, വടക്കൻകൊറിയയെ കീഴിലാക്കി ഞങ്ങളുടെ അതിർത്തിവരെ എത്താൻ ഞങ്ങൾ സമ്മതിക്കയില്ല.” സന്ദർഭത്തിന്റെ ഗൗരവത്തിനൊത്തവിധമായിരുന്നു ആ സംഭാഷണം. അതു് ഔദ്യോഗികപ്രഖ്യാപനമാകയാൽ യുദ്ധത്തിൽ ചേരുന്നതിനുള്ള എല്ലാ ചടങ്ങുകളും പൂർത്തിയാക്കിയിരിക്കണമെന്നും ചെറിയ ഒരഭ്യന്തരകലഹമായിത്തുടങ്ങിയ ഈ യുദ്ധം എത്ര വലുതായി വളരാൻ പോകുന്നു എന്ന

റിവാൻപോലും വയ്യാത്ത പതനത്തിൽ എത്തിയിരിക്കുന്നു എ ന്നും മനസ്സിലാക്കിയ ഞാൻ അന്നു രാത്രിതന്നെ ചൗവൻലായി യുടെ സംഭാഷണത്തിൽ ഒട്ടും വിട്ടുകളയാതെയും അതെപ്പററിയു ള്ള എൻെറ അഭിപ്രായങ്ങൾ സ്പഷ്ടമായി പ്രകടിപ്പിച്ചും ദീർഘ മായ ഒരു സന്ദേശം പ്രധാനമന്ത്രി നെഹറുവിനു നേരിട്ട് അയ ച്ചു. അദ്ദേഹവും അതിൻെറ പൂർണ്ണഗൗരവം മനസ്സിലാക്കി ചൗ വൻലായുടെ സംഭാഷണത്തിൻെറ ചുരുക്കവും അതേപ്പററിയുള്ള എൻെറ അഭിപ്രായവും സർ ആൻറണി ഈഡനും അമേരിക്കൻ സ്റ്റേററുഡിപ്പാർട്ടുമെൻറിലേയ്ക്കും അയച്ചു കൊടുത്തു. ഈഡൻ ആ അഭിപ്രായങ്ങളെ പൂർണ്ണമായി കൈക്കൊണ്ടു എന്നാണ് എൻെറ അറിവ്. നേരേമറിച്ച് അമേരിക്കർ, ചൗവൻലായി പറഞ്ഞ തിനെയും എൻെറ അഭിപ്രായത്തെയും പുച്ഛിക്കയാണുണ്ടായ തു്. പ്രസിഡണ്ടു ട്രൂമാൻെറ സ്മരണയിൽ അങ്ങനെ ചെയ്തതു തെററായിപ്പോയി എന്നു സൂചിപ്പിച്ചിട്ടുണ്ട്.

ആ അഭിപ്രായം സ്വീകരിച്ച് അമേരിക്കർ വടക്കേ കൊ റിയായിൽ പ്രവേശിക്കാതിരുന്നെങ്കിൽ ലോകചരിത്രത്തിൻെറ ഗതി ഒന്നു മാറിപ്പോയേനേ എന്നുള്ളതിനു സംശയമില്ല. അതു പറഞ്ഞിട്ടു കാര്യമില്ലല്ലോ. ചീനരുടെ പ്രഖ്യാപനം വെറും ഭീ ഷണിയാണെന്നും എൻെറ അഭിപ്രായങ്ങൾ സ്വീകാര്യമല്ലെ ന്നും പറഞ്ഞ് അമേരിക്കർ വടക്കേകൊറിയയിലേയ്ക്കു പ്രവേശി ച്ചു. അധികം താമസിയാതെ ചീനസൈന്യവും യാലൂനദി (Yalu River) തരണംചെയ്ത് അമേരിക്കരുമായി നേരിട്ടു. ഫലം അ വിശ്വസനീയമെന്നേ പറയാവൂ. അമ്പതുവർഷം മുൻപു രണ്ടായി രം വെള്ളപ്പട്ടാളക്കാരാൽ നിശ്ശേഷം പരാജിതരാക്കിയ ചീനർ ഇതാ, അമേരിക്കരോടു നേരിട്ടുനില്ക്കുന്നു. എന്നു മാത്രമല്ല അന്നേ വരെ തോററിട്ടില്ലാത്ത അമേരിക്കൻപട ഇദംപ്രഥമമായി പരാ ജയത്തിൻെറ തിക്തത നൊട്ടിനുണയ്ക്കാനും തുടങ്ങുന്നു! തെക്കേ കൊറിയയുടെ അതിർത്തിയിൽ ചീനരെ തടഞ്ഞുനിർത്തുവാൻ അ

മേരിക്കക്കാർക്കു സാധിച്ചു. പക്ഷേ സർവ്വസൈന്യാധിപൻ മക്കാർത്തർ തിരികെ വിളിക്കപ്പെട്ടു. അനേകസഹസ്രം പടയാളികൾ രണ്ടുവശത്തും കൊല്ലപ്പെട്ടു. അമേരിക്കക്കു പടക്കളത്തിൽ വിജയംവരിക്കാതെ ആദ്യമായി ഒരു സന്ധി ചെയ്യേണ്ടിവന്നു. കമ്മ്യൂണിസ്റ്റ് ചൈനയുടെ വളർന്നുവരുന്ന ശക്തിയും ലോകർക്കു പ്രത്യക്ഷമായി.

ചൈന യുദ്ധത്തിൽ ഏർപ്പെട്ടതുമുതൽ ഇന്ത്യാഗവണ്മെൻറിൻെറ പരിശ്രമം രണ്ടുകക്ഷികളേയും ഒന്നിച്ചുചേർത്തു സന്ധിപറയുന്നതിനായിരുന്നു. അതിനു ചൈനാക്കാരെ പറഞ്ഞു സമ്മതിപ്പിക്കേണ്ട ഭാരമെനിക്കായിരുന്നു. അമേരിക്കർ പറയുന്ന വ്യവസ്ഥകൾ ചൈനാക്കാരെ അറിയിക്കുക, അവരുമായി അതേപ്പററി ചർച്ചകൾ നടത്തുക, അവരുടെ അഭിപ്രായം മനസ്സിലാക്കി ഇന്ത്യാഗവണ്മെൻറിനെ അറിയിക്കുക—ഇതിൻെറയെല്ലാം ചുമതല കാര്യവശാലെനിക്കായിത്തീർന്നു. അതിന് എന്തെല്ലാം വൈഷമ്യമുണ്ടായിരുന്നു എന്നും ഒടുവിൽ രണ്ടു കക്ഷികളേയും എങ്ങനെ അടുപ്പിക്കാൻ സാധിച്ചുവെന്നും 'രണ്ടു ചൈനായിൽ' പറഞ്ഞിട്ടുണ്ട്.

കൊറിയൻയുദ്ധം കൂടാതെ മറെറാരു പ്രധാനകാര്യം ടിബെററിനെസ്സംബന്ധിച്ചതായിരുന്നു. ചൈനായുടെ ഒരു ഭാഗമല്ലെങ്കിലും ചീനാസാമ്രാജ്യത്തിൽ ചേർന്നതാണ് ടിബെററെന്നും ബ്രിട്ടീഷുകാരും അവരെത്തുടർന്ന് ഇന്ത്യയും സമ്മതിച്ചിട്ടുള്ളതാണ്. ബ്രിട്ടീഷുകാർ മാത്രമല്ല, ലോകത്തിലെ സകല രാജ്യക്കാരും അങ്ങനെയാണ് കണക്കാക്കിയിട്ടുള്ളതു്. കോമിൻടാങ്ങിൻെറ കക്ഷിപിടിച്ചിരുന്ന അമേരിക്കക്കു ടിബററു ചൈനയുടെ പൂർണ്ണാധികാരത്തിൻകീഴിലുള്ള ഒരു ദേശമാണെന്നുള്ളതിൽ സംശയമില്ല. കാര്യമങ്ങനെയാണെങ്കിലും ടിബെററിൽ കമ്മ്യൂണിസ്റ്റധികാരം പ്രബലമാകുന്നതു് ഇന്ത്യയുടെ ശക്തിക്കു ബാധകമാകുമെന്ന് ആദ്യംതന്നെ പ്രത്യക്ഷമാണ്. അതുകൊണ്ടു ടിബെററിൻെറ പ്രാ

ദേശികസ്വയംഭരണത്തെ അനുകൂലിച്ചും ചീനർ സൈന്യപ്രവേശം ചെയ്യുന്നതിൽ പ്രതിഷേധിച്ചുമായിരുന്നു ഇന്ത്യയുടെ നില. ഒരിക്കലല്ല പല പ്രാവശ്യം ഇന്ത്യയുടെ ഈ പ്രതിഷേധങ്ങളെ ഞാൻതന്നെ ചീനസർക്കാറിനെ അറിയിച്ചിട്ടുണ്ട്. അതിർത്തിയിൽ ചില സൈന്യസംഘട്ടനങ്ങളുണ്ടായെങ്കിലും ആദ്യം അവർ സന്ധിചെയ്താണ് ടിബററിൽ പ്രവേശിച്ചത്.

നമ്മുടെ സൈന്യം ഇപ്പോൾ സുപ്രസിദ്ധമായിത്തീർന്നിട്ടുള്ള മാക്മോഹനതിർത്തി (Macmohen line) വരെ നിവേശിച്ച് അതിർത്തിയെ പ്രബലപ്പെടുത്തണമെന്നു ചൈന ടിബററിൽ പ്രവേശിക്കുമെന്നു കണ്ടമുതൽ ഞാൻ നിർബന്ധിച്ചുതുടങ്ങി. അത്ര എളുപ്പമുള്ള കാര്യമല്ലായിരുന്നു. അന്നു് (1950-ൽ) ഇന്ത്യയുടെ പട്ടാളം കിടന്നിരുന്നതു മാക്മോഹനതിർത്തിയിൽനിന്നു കുറേ തെക്കോട്ടു മാറിയാണ്. വലിയ പൊക്കമുള്ള മലകളും ഇടതിങ്ങി വളർന്ന കാടുകളും നിറഞ്ഞ ഈ പ്രദേശത്തിൽ സൈന്യനിവേശം ചെയ്യണമെങ്കിൽ ആദ്യം റോഡുകളും മററും നിർമ്മിക്കണം. ചൈനയിൽനിന്നു ഞാൻ ഈ കാര്യത്തിൽ നിർബന്ധിച്ചുകൊണ്ടിരുന്നു. ചൈനാക്കാർ ടിബററിൽ സ്ഥാനമുറപ്പിച്ചാൽ നമ്മുടെ വടക്കുകിഴക്കേ അതിർത്തിയിലെ സ്ഥിതി ദുർബലമാകുമെന്നു ബോധ്യമായതുകൊണ്ടാണ് ഞാനിങ്ങനെ നിർബന്ധിച്ചതു്.

ചൈനയും ഇന്ത്യയുമായി പിന്നീടുണ്ടായ വഴക്കുകളെത്തുടർന്നുള്ള വാദപ്രതിവാദം നിമിത്തമാണ് ഇത്രയും പറഞ്ഞതു്. ചൈനക്കാർ ടിബററിൽ പ്രവേശിച്ചതുമുതല്ക്കേ ഈ പ്രശ്നത്തിന്റെ പ്രാധാന്യം എനിക്കു നല്ലവണ്ണം അറിയാമായിരുന്നു. അതു ചൈനയിൽനിന്നുള്ള കമ്പികൾവഴി ഗവൺമെൻറിനെ ഞാൻ അറിയിക്കുക മാത്രമല്ല ഉണ്ടായുള്ളു; ഇന്ത്യാചരിത്രത്തിലെ ഭൂമിശാസ്ത്രഘടകങ്ങൾ (Geographical factors in Indian history) എന്ന പേരിൽ ഞാൻ എഴുതിയിട്ടുള്ള പുസ്തകത്തിൽ ഈ സംഗതിയെപ്പററി ഊന്നിപ്പറഞ്ഞിട്ടുമുണ്ട്.

ആ ശീതകാലം മുഴുവനും (1950-51) എന്റെ ഭാര്യ രോഗശയ്യയിലായിരുന്നു. അതിശൈത്യംകൊണ്ടുള്ള വാതബാധയാണെന്നാണു് ഡാക്ടർമാർ പറഞ്ഞതു്. എന്തായാലും കിടന്നാൽ ശ്വാസംമുട്ടുമായിരുന്നതുകൊണ്ടു് ഇരുന്നുതന്നെ രാപകൽ കഴിക്കേണ്ടിവന്നു. ഒന്നുരണ്ടുപ്രാവശ്യം ജീവിച്ചുകിട്ടുമോ എന്നുതന്നെ ഡാക്ടർമാർക്കു ശങ്ക തോന്നാതിരുന്നില്ല. ഈ സ്ഥിതിക്കു് അടുത്ത ശീതകാലത്തിൽ എന്തുതന്നെയായാലും പീക്കിങ്ങിൽ താമസിച്ചുകൂടെന്നായി ഡാക്ടർമാരുടെ വിധി. തണുപ്പു മാറിയതോടുകൂടി ദേഹത്തിന്റെ ആരോഗ്യം ഏതാണ്ടു തിരികെ കിട്ടിയെങ്കിലും അടുത്ത നവംബർമാസത്തിനു മുൻപു് എന്നെ ചൈനായിൽനിന്നു തിരികെ വിളിക്കണമെന്നു ഞാൻ നെഹറുവിനോടാവശ്യപ്പെട്ടു.

വസന്താരംഭത്തോടുകൂടി ഭാര്യയുടെ സുഖക്കേടു കുറെയെല്ലാം മാറിക്കിട്ടിയപ്പോളാണു് ചൈനയിൽ പല സ്ഥലങ്ങളിലും ഒന്നു സഞ്ചരിക്കണമെന്നു് എനിക്കു തോന്നിയതു്. ചൈനയിൽ ഈ കാലത്തു നടക്കുന്ന കാര്യങ്ങൾ അറിയാൻമാത്രമല്ലായിരുന്നു ആ യാത്ര. ഇൻഡ്യാചരിത്രവുമായി ചൈനയ്ക്കുള്ള ബന്ധത്തെപ്പറ്റി പല കാര്യങ്ങൾ അന്വേഷിച്ചറിയണമെന്നുള്ള ഉദ്ദേശവും അതിലുണ്ടായിരുന്നു. ആ സംഗതിയെല്ലാം ഞാൻ അന്നുതന്നെ പ്രസിദ്ധപ്പെടുത്തിയ 'ചൈനയിലെ ഒരു യാത്ര' എന്ന പുസ്തകത്തിൽ വിവരിച്ചിട്ടുള്ളതിനാൽ ഇവിടെ വീണ്ടും എടുത്തുപറയുന്നില്ല.

തണുപ്പുകാലം വരുമ്പോഴേയ്ക്കു് എന്നെ തിരികെ വിളിക്കാമെന്നാണു് നെഹ്റുവേററിരുന്നതു്. എന്നാൽ അക്ടോബർമാസത്തിൽ ഞാൻ സംഗതി ഓർമ്മിപ്പിച്ചപ്പോൾ അദ്ദേഹത്തിന്റെ മറുപടി വേറെ ഒരു തരത്തിലായിരുന്നു. തണുപ്പുകാലത്തേയ്ക്കു് ഇൻഡ്യയിലേയ്ക്കു പോരണമെന്നും അതിനുശേഷം ഒരാറുമാസത്തേയ്ക്കെങ്കിലും ഞാൻ പീക്കിങ്ങിലേയ്ക്കു തിരിച്ചുപോകണമെന്നുമാണു് അദ്ദേഹം ആവശ്യപ്പെട്ടതു്. കൊറിയൻസന്ധിയെപ്പ

ററിയുള്ള ആലോചനകൾ മന്ദമായി മുന്നോട്ടുപോയ്ക്കൊണ്ടിരുന്നതേയുള്ളൂ. അതിൽ ഞാൻതന്നെ പങ്കെടുക്കുന്നതു നന്നായിരിക്കുമെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. അങ്ങനെ സമ്മതിച്ചാണ് ഞാൻ അക്ടോബറിൽ ചൈനയിൽനിന്നു മടങ്ങിയതു്.

തിരികെ പോരുംവഴി ഞങ്ങൾ കാൻടോണിൽ ഒരാഴ്ചയോളം താമസിച്ചു. അതിനു കാരണമുണ്ടായി. കാൻടോണിൽനിന്നു് അധികം ദൂരെയല്ലാത്ത ഒരു സ്ഥലത്താണു് സൺയാട്ട്സെൻ ജനിച്ചതു്. അദ്ദേഹത്തിന്റെ ജന്മസ്ഥാനം പോയിക്കാണണമെന്നു് എനിക്കാഗ്രഹമുണ്ടായിരുന്നു. ആ സ്ഥലങ്ങളിൽനിന്നാണു് മറുനാടൻചൈനീസുകാർ മിക്കവാറും കച്ചോടത്തിനും മററും തെക്കുകിഴക്കനേഷ്യാരാജ്യങ്ങളിൽപോയി കുടിയേറിപ്പാർത്തിരുന്നതു്. ആ സ്ഥലങ്ങൾ ചൈനയിലെ മററു ഭാഗങ്ങൾപോലല്ലെന്നു ഞാൻ കേട്ടിട്ടുണ്ടു്. അതും കാണണമെന്നുള്ള ആഗ്രഹം നിമിത്തമാണു് കാൻടോണിൽനിന്നു ഞങ്ങൾ പുതിയ ഒരു യാത്രയ്ക്കു പുറപ്പെട്ടതു്.

മുത്തുനദി (Pearl River) എന്ന പേരുള്ള ആറുവഴിക്കായിരുന്നു ഉൾനാട്ടിലേയ്ക്കുള്ള ഈ സഞ്ചാരം. ആലപ്പുഴനിന്നു കൊച്ചിയ്ക്കുള്ളതുപോലെ ഒരു തീബോട്ടിൽ ഒരു രാത്രി മുഴുവൻ സഞ്ചരിച്ചു. പിറേറന്നാൾ നേരം വെളുത്തപ്പോൾ ഇറങ്ങിയ സ്ഥലം പുഞ്ചവയലുകൾകൊണ്ടും തോട്ടുകൾകൊണ്ടും ശോഭിക്കുന്ന കുട്ടനാട്ടുപോലെയാണു്. ഒന്നാണു് ആ ദേശത്തിനു് ഒരു പ്രത്യേകത: എത്ര ചെറിയ ഗ്രാമമായാലും അവിടെ കല്ലുകൊണ്ടു തീർത്തു കുമ്മായമടിച്ചു്, ഉഷ്ണമേഖലയിൽ ഇംഗ്ലീഷുകാർ പണിയിക്കാറുള്ളതുപോലുള്ള ഒന്നുരണ്ടു ബംഗ്ലാവുകൾ തലയുയർത്തി നില്ക്കുന്നതായി കാണാം. അവ ഒട്ടുംതന്നെ ചീനരീതിയിലല്ലതാനും. ഞങ്ങൾ നോക്കിക്കണ്ടതിൽ ഒരു നാലഞ്ചുകെട്ടിടങ്ങൾ കോടീശ്വരന്മാരായ വണിക്ശ്രേഷ്ഠന്മാരുടെയാണു്. ഈ 'ഓണംകേറാമൂല'യിൽ ഇത്ര വലിയ കെട്ടിടങ്ങളും ഉദ്യാനങ്ങളും വന്നതിന്റെ

കാരണമന്വേഷിച്ചപ്പോൾ അവ മറുനാട്ടിൽ താമസിക്കുന്ന ചീനരുടെ മൂലകുടുംബങ്ങളാണെന്നും (Ancestor worship) പിതൃപൂജയിൽ വിശ്വസിക്കുന്ന അവർ തങ്ങളുടെ ഐശ്വര്യത്തിനനുസരിച്ചു പിതൃക്കളുടെ ആവശ്യത്തിനായെങ്കിലും തറവാട്ടുവീട്ടുകൾ കേമപ്പെടുത്തുക പതിവാണെന്നും അറിഞ്ഞു.

സൺയാട്ടുസെന്നിന്റെ വീടും ചൈനീസ്‌രീതിയിലുള്ള ഒന്നല്ലായിരുന്നു. സൺന്റെ ജ്യേഷ്ഠൻ ഒരു മറുനാടൻചൈനാക്കാരനായി ഹാവ്വായിൽ താമസിച്ചു പണമുണ്ടാക്കിയ ആളാണ്. സൺ അവിടെയാണ് വളന്നതു്. പിന്നെ അദ്ദേഹം കുറെക്കാലം കൃസ്ത്യാനിയുമായിരുന്നു. അതുകൊണ്ടു വീടു പുതുക്കിപ്പണിയിച്ചപ്പോൾ അതു ചൈനക്കാരുടെ രീതിയിലാക്കിയില്ല.

കാൻടോണിലെ ഈ ചെറുയാത്ര കഴിഞ്ഞു ഞങ്ങൾ നേരിട്ടു ഡെല്ലിയിലേക്കു പോന്നു.

ആ ആണ്ടിൽ യുനൈററഡ് നേഷൻസ് പാരീസ്സിലാണ് സമ്മേളിച്ചതു്. അതിൽ പങ്കെടുക്കുന്നതിനു തിരഞ്ഞെടുത്ത പ്രതിനിധിസംഘത്തിന്റെ ഉപനായകനായി നിയമിച്ചതു് എന്നെയാണ്. ചൈനയിലുണ്ടായിക്കൊണ്ടിരുന്ന സംഗതികളെപ്പററി യൂറോപ്പിൽ അന്നു നേരിട്ടറിവൊന്നുമില്ലാതിരുന്നതുകൊണ്ടു പാരിസ്സിലും ലണ്ടണിലും പ്രമാണികളായവരെ കണ്ടു കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കുന്ന ജോലിയും നെഹ്റു എന്നെ ഏല്പിച്ചിരുന്നു. അതുകൊണ്ടു്, യുനൈററഡ് നേഷൻസിന്റെ സമ്മേളനത്തിനാണ് പോയതെങ്കിലും, പാരിസ്സിലും ലണ്ടണിലും, ചൈന, കൊറിയ, ടിബററ് എന്നിവിടങ്ങളിലെ കാര്യങ്ങളെപ്പററിയെല്ലാം അതതു രാജ്യങ്ങളിലെ നേതാക്കന്മാരോടു സംസാരിക്കയായിരുന്നു എന്റെ പ്രധാനജോലി. അന്നു ലണ്ടണിൽ ഹൈക്കമ്മീഷണർ വി. കെ. കൃഷ്ണമേനോനായിരുന്നു. ഞങ്ങൾ തമ്മിൽ ചെറുപ്പംമുതല്ക്കേ പരിചയമുള്ളതിനാൽ അദ്ദേഹമാണ് അന്നത്തെ എന്റെ ലണ്ടൺതാമസത്തിനുവേണ്ട സഹായസഹ

കരണങ്ങൾ ചെയ്തുതന്നതു്. ബ്രിട്ടീഷ്ഗവണ്മെൻറിലെ സുപ്രധാനരായ മന്ത്രിമാരുമായി പരിചയപ്പെടുത്തുന്നതിനും അവരുടെ അടുക്കൽ എന്നെ കൊണ്ടുപോകുന്നതിനും അദ്ദേഹം വേണ്ട ഉത്സാഹം കാണിച്ചു. ലാർഡ് മൗണ്ട്ബാററൻ, ആററ്ലി, ബെ ബെവൻ മുതലായവരുമായുള്ള സംഭാഷണത്തിനും കൃഷ്ണമേനോനാണു് ഏർപ്പാടുചെയ്തതു്. വളരെ സന്തോഷമായിട്ടായിരുന്നു അന്നു കൃഷ്ണമേനോൻ എന്നോടു പെരുമാറിയതു്.

വള്ളത്തോളിന്റെ മഗ്ദലനമറിയം ഇംഗ്ലീഷിൽ വിവർത്തനം ചെയ്തു പ്രസിദ്ധപ്പെടുത്തുവാൻ അക്കാലത്തു് ആലോചന നടന്നിരുന്നു. കൃഷ്ണമേനോന്റെ പുരസ്കർത്തൃത്വത്തിലാണു് അതു് ഒരു പ്രസിദ്ധീകരണശാലക്കാർ ഏറെറടുത്തിരുന്നതു്. കവിതയെപ്പററിയും വള്ളത്തോളിനെപ്പററിയും ഒരു മുഖവുര ഞാൻ ഇംഗ്ലീഷിൽ എഴുതിക്കൊടുക്കണമെന്നു് അവർ ആവശ്യപ്പെടുന്നതായി കൃഷ്ണമേനോൻ എന്നെ അറിയിച്ചു. അപ്രകാരം അവിടെവെച്ചു് അനതിദീർഘമായ ഒരവതാരിക എഴുതിക്കൊടുക്കുകയും ചെയ്തു.

ആറാഴ്ച കഴിഞ്ഞു്, സമ്മേളനം പൂർത്തിയാകുന്നതിനല്പം മുൻപു ഞാൻ തിരികേ പോന്നു. താമസിയാതെ ഭാര്യയെ മൂത്തമകളുടെ കൂടെ ഡെഹറാഡൂണിൽ താമസിപ്പിച്ചിട്ടു ഞാൻ പിക്കിങ്ങിലേക്കു പിന്നെയും തിരിച്ചു. കൊറിയൻസന്ധിയെപ്പററിയുള്ള ആലോചനകൾ നീണ്ടുകിടക്കുകയായിരുന്നു. ഇൻഡ്യയും ചൈനയും തമ്മിലുള്ള ബന്ധം അന്നു സൗഹാർദ്ദത്തിൽ വളർന്നുവന്നുവെങ്കിലും അതിനെ ബാധിക്കുന്ന ചില കാര്യങ്ങൾ—മിക്കവാറും ടിബെററിനെസ്സംബന്ധിച്ചവ—അന്നുതന്നെ വിഷമസന്ധിയിലെത്തിയിരുന്നു. കൂടാതെ, അന്നു് ഇൻഡ്യയിൽ ഭക്ഷ്യപദാർത്ഥങ്ങൾക്കു ഞെരുക്കമായിരുന്നതിനാൽ ചൈനായിൽനിന്നു് അരിയും മൈലോ എന്നുപറയുന്ന ഒരു ധാന്യവും ഇറക്കുമതി ചെയ്യാൻ വേണ്ട ഏർപ്പാടുകൾ ചെയ്യേണ്ടതുമുണ്ടായിരുന്നു. ഇതെല്ലാം മുറയ്ക്കു മുമ്പോട്ടുപോകുമ്പോഴാണു് ശ്രീമതി വിജയലക്ഷ്മിപണ്ഡിററിന്റെ

നേതൃത്വത്തിൽ ഒരു സുഹൃൽസംഘം ഔദ്യോഗികമായി ചൈനയിൽ വരുന്നുണ്ടെന്നു് അറിവുകിട്ടിയതു്. അതിന്നു മുമ്പത്തെ വഷം സുന്ദർലാൽ എന്നൊരു പണ്ഡിതനും കമ്യൂണിസ്റ്റുസഹായികളായ കുറെപ്പേരും ഒരു സംഘമായി ചൈനയിൽ വന്നിരുന്നു. അവരിൽ പ്രധാനരായവർ പ്രസിദ്ധസാഹിത്യകാരനായ മുൽക്‌രാജ് ആനന്ദ്, ധനശാസ്ത്രവിദഗ്ദ്ധൻ പ്രൊഫസർ വി. കെ. ആർ. വി. റാവു, ബ്ലിററ്സ് (Blitz) പത്രാധിപർ കരാഞ്ജിയാ ഇവരായിരുന്നു. അവർ "ഇന്ത്യാ ചൈനാ ഭായി ഭായി" എന്ന പല്ലവി പാടി ചൈനാക്കാരിലും കവിഞ്ഞ ചീനസഹായികളായിട്ടാണു് മിക്കവാറും പെരുമാറിയതു്. അവരിൽ മിക്കവരെയും ഞാൻ നേരിട്ടറിയുമെന്നതിനാൽ വലിയ വൈഷമ്യങ്ങളുണ്ടാവാതെ കഴിക്കുവാൻ അന്നെനിക്കു സാധിച്ചു. അതുപോലെ ഒരു സംഘമല്ല ശ്രീമതി വിജയലക്ഷ്മിയെ അനുഗമിച്ചതു്. പ്രസിദ്ധപണ്ഡിതനും സോഷ്യലിസ്റ്റു നേതാവുമായ ആചാര്യനരേന്ദ്രദേവ്, നവാബ്സൈൻ ഈയാർ ജംഗ് (Navabzein Yar Jung), അന്നു ടൈംസ് ആഫ് ഇൻഡ്യാ പത്രാധിപരായിരുന്ന ഫ്രാങ്കുമോറേസ്, സുപ്രസിദ്ധ ഫിസിക്സ് ശാസ്ത്രജ്ഞനായ പ്രൊഫസർ ഭഗവന്തം, നത്തനകലാവിദഗ്ദ്ധ കുമാരി ശാന്താറാവു എന്നിങ്ങനെ പല തുറകളിലും പ്രാധാന്യമഹിക്കുന്ന ഒരു സംഘമായിരുന്നു അതു്. സുന്ദർലാലുമൊന്നിച്ചു വന്ന സംഘത്തിൽനിന്നു വളരെ വ്യത്യസ്തമായിരുന്നു അതെന്നു പറയേണ്ടതില്ലല്ലോ. സ്ഥാനംകൊണ്ടും സ്ഥിതികൊണ്ടും പാണ്ഡിത്യംകൊണ്ടും മാത്രമല്ല വ്യത്യാസമുണ്ടായിരുന്നതു്. ശ്രീമതി വിജയലക്ഷ്മിയുടെ കൂടെ വന്നിരുന്നവരിൽ പ്രായേണ മിക്കവർക്കും ചൈനയിലെ സംഭവങ്ങളെ നിഷ്പക്ഷമായി കണ്ടറിയണമെന്ന വിചാരമുണ്ടു്. സുന്ദർലാലിന്റെ കൂട്ടുക്കാർ മിക്കവാറും ചീനപക്ഷപാതികളായിരുന്നു എന്നു പറഞ്ഞല്ലോ. തികഞ്ഞ ലോകപരിചയവും രാഷ്ട്രകാര്യജ്ഞാനവും ഉണ്ടായിരുന്ന ഈ പുതിയ സംഘ

ക്കാർ ചൈനയിലെ നല്ല കാര്യങ്ങളെപ്പററി അഭിനന്ദിച്ചുവെങ്കിലും അത്രയ്ക്കു നല്ലതല്ലാത്തവ കണ്ടു മനസ്സിലാക്കുവാനും ശ്രദ്ധിച്ചു.

ചീനഗവണ്മെൻറു ശ്രീമതി വിജയലക്ഷ്മിയെയും കൂട്ടരെയും വളരെ ബഹുമതിയോടെയാണു് സ്വീകരിച്ചതു്. വലിയ സൽക്കാരങ്ങളും ആഘോഷങ്ങളുമെല്ലാമുണ്ടായിരുന്നുതാനും. മോട്സേട്ടുങ്ങും അവരെ സ്വീകരിച്ചു വിജയലക്ഷ്മിയോടും എന്നോടും വളരെ നേരം സംസാരിച്ചു. ആ അവസരത്തിൽ പീക്കിങ്ങിലെ ഒരു സംഘം പ്രദർശിപ്പിച്ച ബാലേനൃത്തം ചൗവൻലായിതന്നെ പ്രത്യേകമായി നിർമ്മിച്ചതായിരുന്നത്രേ. അതുപോലെതന്നെ ഷാങ്ഹായിലും ആഘോഷങ്ങൾ വളരെ കേമമായി. അന്നവിടെ അധികാരം ഭരിച്ചിരുന്നതു പിന്നീടു വിദേശകാര്യമന്ത്രിയായ ചെൻയീയായിരുന്നു. ചെൻയീ ഒരു പ്രസിദ്ധപ്പെട്ട സേനാനായകനും രാഷ്ട്രീയനേതാവുമാണെന്നു മാത്രമല്ല, നല്ലൊരു കവിയും സംഗീതജ്ഞനുംകൂടിയാണു്. ഞങ്ങൾ നടത്തിയ ഒരു നൃത്തോത്സവത്തിനു പകരമായി അദ്ദേഹവും ഒന്നു നടത്തി. അതു് അതിമനോഹരമായിരുന്നു എന്നു സമ്മതിക്കണം.

ഈ സുഹൃൽസംഘം മടങ്ങിപ്പോയതോടുകൂടി എൻെറ ജോലിയും തീർന്നതായാണു് ഞാൻ ഗണിച്ചതു്. താമസിയാതെ ഇൻഡ്യയിലേയ്ക്കു മടങ്ങിക്കൊൾവാനും നെഹ്റുവിൻെറ എഴുത്തു വന്നുചേന്നു. സൽക്കാരങ്ങളും സദ്യകളും പാർട്ടികളുമെല്ലാം വളരെ ഉപചാരപൂർവ്വം നടത്തിയിട്ടാണു് അവിടുന്നെന്നെ അവർ യാത്രയയച്ചതു്. എല്ലാ അമ്പാസഡറന്മാരും വിദേശകാര്യാലയത്തിലെ ഉപമന്ത്രി, മന്ത്രിയായ ചാങ്ങ്ഹാൻ ഫൂ (Chang Han Fu) മുതലായ വലിയ ഉദ്യോഗസ്ഥന്മാരും സ്റ്റേഷനിൽ ഹാജരുണ്ടായിരുന്നു. സ്വിററ്സർലണ്ടിലെ അംബാസഡറായ ഉത്തമസ്നേഹിതൻ ക്ലെമൻറ് റെസ്സോൺക്കോ (അദ്ദേഹം പിന്നീട് ഇൻഡ്യയിലമ്പാസഡറായി നാലുവഷം താമസിച്ചു) എന്നെ

ഷാങ്ഹായ്‌വരെ അനുയാത്രചെയ്തതു വലിയൊരു ബഹുമാനമാ യിട്ടാണു് എനിക്കു തോന്നിയതു്.

ഇങ്ങനെ രണ്ടു വഷത്തിൽ കൂടുതൽ ഞാൻ കമ്യൂണിസ്ററു ചൈനയിൽ കഴിച്ചുകൂട്ടി. അന്നു് ഇന്ത്യയും ചൈനയും തമ്മിൽ സാമാന്യം സൗഹാർദ്ദത്തോടെയാണു് കഴിഞ്ഞതെങ്കിലും തമ്മിൽ പൂർണ്ണമായ വിശ്വാസമുണ്ടായിരുന്നു എന്നു പറഞ്ഞുകൂടാ. അന്യോന്യം കണ്ണിമയ്ക്കാതെ നോക്കിക്കൊണ്ടാണു് ഞങ്ങൾ കഴിഞ്ഞുവന്നതെന്നുവേണം പറയുക. മോട്സേ ടുങ്ങ്, ചൗവൻലായ് മുതലായവർ എന്നോടും ഇൻഡ്യയിൽനിന്നു വരുന്നവരോടും സ്നേഹപൂർവ്വമാണു് പെരുമാറിയിരുന്നതെങ്കിലും, പല കാര്യങ്ങളും തുറന്നു പറയുവാൻ അവർ അനുവദിച്ചിരുന്നെങ്കിലും, അവക്കു് ഇൻഡ്യയുടെ രാഷ്ട്രീയനയത്തിൽ സംശയമുണ്ടെന്നു് എനിക്കു പലതുകൊണ്ടും മനസ്സിലായിരുന്നു. അവരുടെ നയത്തിൽ—വിശേഷിച്ചു ടിബററനതിത്തികളെസ്സംബന്ധിച്ചു്—നമുക്കും തീരെ വിശ്വാസമില്ലായിരുന്നു. രാജ്യതജീവിതത്തിൽ അസാധാരണമായ ഒരു സ്ഥിതിയല്ല ഇതു്. പൂർണ്ണമായ വിശ്വാസം രണ്ടു രാജ്യക്കാർ തമ്മിൽ ഒരു കാലത്തും പതിവില്ല. അന്യോന്യം സൂക്ഷ്മവീക്ഷണം ചെയ്തുകൊണ്ടാണു് വലിയ മൈത്രിയിൽ കഴിയുന്ന രാജ്യക്കാരുടെയും ഡിപ്ലോമാററിക്ജീവിതം. പക്ഷേ അതിൽ കവിഞ്ഞ ഒരു സ്ഥിതിയായിരുന്നു ചൈനയിൽ.

ഒരു കാര്യംകൊണ്ടു ചൈനയിലെ താമസത്തിൽനിന്നു് എനിക്കു ഗുണമാണുണ്ടായതു്. ഡിപ്ലോമാററിക്ജോലിചെയ്യുന്നവക്കു മററു കാര്യങ്ങൾക്കു സമയം ലഭിക്കുന്നതപൂർവ്വമാണു്. നിരന്തരമായ വിരുന്നുസല്ക്കാരങ്ങൾ, കാക്ടെയിൽ പാർട്ടീസ് (cocktail parties). ഇങ്ങനെ ഒരു ധൃതഗതിയിലാണു് മിക്ക സ്ഥലത്തും ഡിപ്ലോമാററിക്കുകളുടെ ജീവിതമെന്നു പ്രസിദ്ധമാണല്ലോ. എന്നാൽ അങ്ങനെ ഒരു വൈഷമ്യം കമ്മ്യൂണിസ്റ്റ്ചൈനായിൽ അന്നില്ലായിരുന്നു. ഗവണ്മെൻറിൻെറ സൽകാരങ്ങൾ ഇട

ക്കിടക്കു പതിവുണ്ട് എന്നുള്ളതു ശരിതന്നെ. പക്ഷേ മിക്ക എംബസ്സികളും കമ്യൂണിസ്റ്റ്രാജ്യങ്ങളിൽനിന്നായതുകൊണ്ട് അവർ അപൂർവ്വമായിട്ടേ മററുള്ളവരെ ക്ഷണിക്കാറുണ്ടായിരുന്നുള്ളു. കമ്യൂണിസ്റ്റല്ലാത്ത രാജ്യങ്ങളിൽനിന്നു് അക്കാലത്തു് ഇൻഡ്യ, ബർമ്മാ, ഇൻഡൊണീഷ്യാ, സ്വിററ്സർലാൻഡ്, സ്വീഡൻ എന്നീ രാജ്യങ്ങളിൽനിന്നു മാത്രമാണ് പ്രതിനിധികളുണ്ടായിരുന്നതു്. അതുകൊണ്ട് എനിക്കു മററു ജോലികൾ വേണ്ട സമയം കിട്ടി. ഞാനതുപയോഗിച്ചതു്, യൂറോപ്യന്മാർ ഏഷ്യായിൽ വന്നശേഷമുള്ള നാന്നൂററിഅമ്പതു വർഷത്തെ വിപുലമായ ഒരു ചരിത്രമെഴുതാനാണ്. 1498-ൽ ആണല്ലോ വാസ്ക്കോഡിഗാമ കോഴിക്കോട്ടു വന്നെത്തതു്. 1947-ൽ ആണ് ഇൻഡ്യക്കു സ്വാതന്ത്ര്യം ലഭിച്ചതു്. അടുത്ത വർഷമാണ് ചീനർ തങ്ങളെ ബന്ധിച്ച പാശ്ചാത്യ ശൃംഖലകൾ പൊട്ടിച്ച് ഒരു മഹാവിപ്ലവം വിജയപൂർവ്വം നടത്തിയതു്. ഈ 450 വർഷമുൾക്കൊള്ളുന്ന കാലഘട്ടത്തിൽ പ്രധാനമായി കാണാനുണ്ടായിരുന്നതു്, ആദ്യകാലം മുതൽക്കേ യൂറോപ്യർ നാവികസാമ്രാജ്യം സ്ഥാപിച്ച് ഏഷ്യയിൽ ആകമാനം കച്ചോടം തങ്ങൾക്കു സ്വന്തമാക്കിയതും ക്രമേണ സർവ്വതോമുഖമായ ഒരധികാരം പത്തൊൻപതാംനൂററാണ്ടിൽ ഏഷ്യാഭൂഖണ്ഡത്തിൽ മുഴുവൻ ചെലുത്തി തങ്ങളുടെ കീഴിൽപ്പെട്ട രാജ്യങ്ങളുടെ രാഷ്ട്രീയവും സാമുദായികവും അർത്ഥപരവുമായ കാര്യങ്ങളെ മാററിമറിച്ച പുതുതായ ഒരു യുഗംതന്നെ സ്ഥാപിച്ചതുമാണ്. മതസംബന്ധമായും വിദ്യാഭ്യാസപരമായും സാമൂഹ്യബന്ധങ്ങളെ സ്പർശിക്കുന്നതായും, എന്നുവേണ്ട, മാനവസമുദായത്തിന്റെ നാനാഭാഗങ്ങളെക്കൂടി ബാധിക്കുന്നതായും മൂലപ്രധാനങ്ങളായ മാററങ്ങളാണ് യൂറോപ്യരുടെ അധികാരം ഇൻഡ്യ മുതലായ ഏഷ്യൻരാജ്യങ്ങളിൽ ഉണ്ടാക്കിവെച്ചതു്. അതു ലോകചരിത്രത്തിൽ ഏററവും വലിയ സംഭവങ്ങളിൽ ഒന്നാണ്. ആ ചരിത്രഘട്ടത്തെ നിഷ്കർഷിച്ചു പഠിച്ചു കൂലംകഷമായി നിരൂപണം ചെയ്യണമെന്നു

വളരെ മുൻപുതന്നെ ആഗ്രഹമുണ്ടായതാണ്. 1925-ൽ പോർട്ടുഗാലിൽ ഞാൻ പോയപ്പോൾ വാസ്ക്കോഡിഗാമ ഇന്ത്യയിലേയ്ക്കു പുറപ്പെട്ട ബെലമെന്ന തുറമുഖം സന്ദർശിക്കയുണ്ടായി. ആ ചെറുതുറമുഖത്തുനിന്നു വലിയ ആകാംക്ഷകളോടുകൂടി പുറപ്പെട്ട മൂന്നു പത്തേമാരികൾ എത്ര വലിയ സംഗതികൾക്കാണ് ബീജാവാപം ചെയ്തതെന്നു ഞാനന്ന് ആ കടല്ക്കരെ നിന്നു ഭാവനകൊണ്ടു ഗണിച്ച് അത്ഭുതപ്പെട്ടു. അന്നാണ് യൂറോപ്യനധികാരം ഏഷ്യാഖണ്ഡം മുഴുവൻ വ്യാപിച്ചതിൻെറ ഒരു പൂർണ്ണചരിത്രം എഴുതണമെന്നെനിക്കു തോന്നിയതു്. എത്ര വിപുലമായ വിഷയം; എത്ര രാജ്യങ്ങളെ ബാധിക്കുന്നതു്. അതേസ്സംബന്ധിക്കുന്ന പ്രമാണങ്ങൾ പോർട്ടുഗാലിൽ കൂടാതെ ഹാളൻഡ്, ഫ്രാൻസ്, ഇംഗ്ലണ്ടു് മുതലായ എത്ര രാജ്യങ്ങളിലെ ആപ്പീസുകളിലാണ് ചിന്നിച്ചിതറിക്കിടക്കുന്നതു്!

ആ ആലോചന പിന്നെ ഒരു കാലത്തും എൻെറ മനസ്സിൽനിന്നു വിട്ടുപോയില്ല. ഫ്രാൻസ്, ഹാളൻഡ്, ഇംഗ്ലണ്ടു് മുതലായ രാജ്യങ്ങളിൽ താമസിക്കുമ്പോളൊക്കെയും കുറേ സമയമെങ്കിലും ഈ കാര്യത്തിനു വിനിയോഗിക്ക പതിവായി. എന്നാൽ എത്ര ആഗ്രഹമുണ്ടായാലും കമ്മ്യൂണിസ്ററുചൈനായിൽ അമ്പാസഡറായി താമസിക്കാൻ അവസരം കിട്ടിയില്ലെങ്കിൽ ഈ ജോലി ഒരുകാലത്തും നടക്കയില്ലായിരുന്നു. നാൻകിങ്ങിൽ ആറു മാസത്തോളം അസ്വതന്ത്രനായി താമസിച്ച കാലം ഞാൻ ചീനചരിത്രം നിഷ്കർഷിച്ചു പഠിക്കുവാൻ നിയോഗിച്ച കാര്യം പറഞ്ഞിട്ടുണ്ടല്ലോ. അതിൽനിന്നു ദൂരപൂർവ്വദേശങ്ങളിൽ യൂറോപ്യന്മാർ നടത്തിയിരുന്ന അധികാരത്തിൻെറ പൂർണ്ണരൂപം മനസ്സിലാക്കുവാൻ സാധിച്ചു.

പീക്കിങ്ങിൽ താമസമാക്കിയപ്പോൾ ഈ മഹാഗ്രന്ഥം എഴുതുവാനുള്ള സൗകര്യമെല്ലാം ഒരുമിച്ചുചേന്നു ലഭിച്ചു. പീക്കിങ്ങിലെ ബ്രിട്ടീഷെംബസ്സിവക ഗ്രന്ഥശാലയിൽ ഈ വിഷയ

ത്തെ വിവരിക്കുന്ന പുസ്തകങ്ങൾ വളരെയുണ്ടായിരുന്നു. അതു പോലെതന്നെ പൈതാ എന്നു പേരായ പീക്കിങ് യൂണിവേഴ്സിററിയിലും മിഷ്യനറിപ്രവൃത്തികൾസംബന്ധിച്ച റിക്കാർഡുകളെല്ലാം അവിടുത്തെ കാത്തോലിക്കാ ഭദ്രാസനപ്പള്ളിയോടു തൊട്ടുള്ള ഗ്രന്ഥശാലയിൽ ഉണ്ടായിരുന്നു. പോരാത്തതിനു്, വേണ്ട സമയവും. ആറു മാസംകൊണ്ടു ഞാൻ, നിരന്തരപരിശ്രമത്തിൻെറ ഫലമായി ആ പുസ്തകം എഴുതിത്തീർത്തു. ഞാനതാദ്യം കാണിച്ചതു്, സുന്ദർലാലിൻെറ സുഹൃൽസംഘത്തിൽ 1951 മേയ് മാസത്തിൽ പീക്കിങ്ങിൽ വന്ന പ്രൊഫസർ വി. കെ. ആർ. വി. റാവുവിനെയാണു്. ആ ശീതകാലത്തിൽ ഇൻഡ്യയിൽ വന്നു ഞാൻ യൂറോപ്പിലേക്കു പോയപ്പോൾ ആ പുസ്തകത്തിൻെറ ടൈപ്പുപ്രതിയും എൻെറ കൈയിലുണ്ടായിരുന്നു. അതു് ഉടൻതന്നെ, എൻെറ പുസ്തകങ്ങൾ ഇംഗ്ലണ്ടിൽ പ്രസിദ്ധപ്പെടുത്താറുള്ള ജാജ്ജ് അല്ലൻ ആൻറു് അൺവിൻ എന്ന കമ്പനിക്കാരെ ഏല്പിക്കയും ചെയ്തു.

ഈ പ്രധാനജോലി കൂടാതെ മലയാളത്തിലും ചിലതൊക്കെ ചെയ്യുകയുണ്ടായി. അന്നെഴുതിയ കവിതകളിൽ പലതും 'സ്വാതന്ത്ര്യസൌരഭം' എന്ന സമുച്ചയത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. കൂടാതെ 'പടിഞ്ഞാറേ മുറി' എന്ന ദീർഘമായ ചൈനീസ് നാടകത്തിൻെറ പദ്യതർജ്ജമയും അക്കാലത്തു പ്രതിദിനം ചെയ്തുപോന്നു. അതും പിന്നീടു പ്രസിദ്ധപ്പെടുത്തുകയുണ്ടായി. 'ചൈനയിലെ ഒരു യാത്ര'യും ഈ കാലത്തുതന്നെ എഴുതിയതാണല്ലോ. ഈ സാഹിത്യപരിശ്രമങ്ങൾ ചൈനയിലെ എൻെറ ജീവിതത്തിനു പ്രത്യേകമായ ഒരു സന്തോഷം നല്കിയെന്നും പറയാം.

## എട്ടാമദ്ധ്യായം

### ഈജിപ്തും പടിഞ്ഞാറനേഷ്യയും

ഭാര്യയുടെ ആരോഗ്യത്തിനു ചേൎന്ന ഒരു ശീതോഷ്ണാവസ്ഥയിൽ നിയമിച്ചുകൊള്ളാമെന്നും എല്ലാംകൊണ്ടും നോക്കിയാൽ ഈജിപ്തിലേയ്ക്കു പോകയായിരിക്കും നല്ലതെന്നും ഞാൻ ചൈനായ്ക്കു തിരികെ പോകുന്നതിനു മുൻപുതന്നെ നെഹറു പറഞ്ഞിരുന്നു. എങ്കിലും ഞാൻ തിരിച്ചെത്തിയപ്പോൾ ഇതിനു ചെറിയൊരു വൈഷമ്യം പുതുതായിട്ടുണ്ടായിക്കണ്ടു. ഈജിപ്തുരാജാവിനെ സൂഡാണിന്റെ രാജാവായി സമ്മതിച്ച വിശ്വാസപത്രിക സമൎപ്പിക്കുന്ന അംബാസഡറന്മാരെമാത്രമേ മേലാൽ സ്വീകരിക്കു എന്നു് ഈജിപ്ത്ഗവണ്മെൻറു് എല്ലാ രാജ്യങ്ങളെയും അറിയിച്ചിരുന്നു. അന്നു സൂഡാണിലെ അധികാരം ബ്രിട്ടീഷുകാൎക്കായിരുന്നതുകൊണ്ടു് അതു ബ്രിട്ടീഷുഗവണ്മെൻറിനു സമ്മതമായിരുന്നില്ലതാനും. സൂഡാണിന്റെ മേൽ നിയമപ്രകാരമുള്ള പ്രഭുത്വം (Sovereignty) ഈജിപ്തിനാണെന്നുള്ളതു നിസ്സംശയമായിരിക്കെ, രാജാവിന്റെ ആ സ്ഥാനം സമ്മതിച്ചുകൊടുത്താൽ ബ്രിട്ടീഷുകാരുടെ അധികാരത്തിനു കുറവൊന്നും വരുന്നതല്ലെന്ന എന്റെ വാദത്തെ നെഹറു സ്വീകരിച്ചു. ആ കാര്യങ്ങളെല്ലാം ആലോചിച്ചു തീൎച്ചപ്പെടുത്തുന്നതിനു് ഒരാറാഴ്ചയോളം വേണ്ടിവന്നു. ആ സമയം ഞാൻ വിദേശകാര്യാലയത്തിൽ സ്പെഷ്യൽ ഡ്യൂട്ടി എന്ന പേരിൽ ഒന്നും ചെയ്യാതെ താമസിക്കയായിരുന്നു. ആ അവസരത്തിൽ ഡെല്ലി ധനശാസ്ത്രവിദ്യാലയത്തിൽ (Delhi

School of Economics) പ്രത്യേകക്ഷണനമനുസരിച്ചു ചില പ്രസംഗങ്ങൾ നടത്തിയവയാണു് പിന്നീടു 'നയതന്ത്രം' (Diplomacy) എന്ന പേരിൽ പ്രസിദ്ധപ്പെടുത്തിയ പുസ്തകം.

രാജ്യകാര്യസംബന്ധമായി ഈജിപ്തിൽ പോകുന്നതിനു ചില പ്രത്യേകസംഗതികളുണ്ടായിരുന്നു. ഈജിപ്തു് (സൂഡാൻ ഉൾപ്പെടെ), സിറിയാ, ലെബനൺ, ജാർഡൺ, ലിബിയാ എന്നീ രാജ്യങ്ങളാണു് എൻ്റെ ജോലിയുടെ പരിധിയിലുൾപ്പെട്ടിരുന്നതു്. ഇവയെല്ലാംതന്നെ മുസ്ലിംരാജ്യങ്ങളാകയാൽ അവിടെ ഇൻഡ്യക്കു വിപരീതമായി പാകിസ്ഥാൻ പ്രബലമായ പ്രചരണങ്ങൾ നടത്തിവന്നിരുന്നു. എന്നല്ല, നമുക്കവിടെ വലിയ പിടിയൊന്നുമില്ലായിരുന്നുതാനും. അവിടെ നമ്മുടെ സ്ഥിതി ഉറപ്പിക്കുക എന്നതായിരുന്നു, നമ്മുടെ നയതന്ത്രത്തിൽ പ്രധാനമായ ഒരു കാര്യം. കൂടാതെ ഞാൻ കയിറോയിലേക്കു പുറപ്പെടുന്നതിനു കുറച്ചു ദിവസം മുൻപു് ഈജിപ്തിലുണ്ടായ ഒരു വിപ്ലവത്തെത്തുടന്നു ഫറൂക്കരാജാവു ബഹിഷ്കൃതനാകയും ജനറൽ നെജീബിൻ്റെ അധ്യക്ഷതയിൽ ഒരു സൈനികസംഘം അവിടെ അധികാരമേറെറടുക്കയുമുണ്ടായി. അതിൽനിന്നുണ്ടാകാവുന്ന സംഭവവികാസങ്ങൾ ഇൻഡ്യയെ നല്ലവണ്ണം ബാധിക്കുമെന്നു ഞാനൂഹിച്ചു. അതുകൊണ്ടെല്ലാം ചൈനയിലെ അംബാസഡറിനുണ്ടായിരുന്നതിൽ കുറഞ്ഞ പ്രാധാന്യമല്ല മധ്യപൂർവ്വരാജ്യങ്ങളിലെ പ്രതിനിധിക്കുള്ളതെന്നു ഞാൻ കണ്ടു.

ഞാൻ പുറപ്പെടുന്നതിനു് ഒരാഴ്ചക്കു മുൻപു ഡെല്ലിസർവ്വകലാശാലയിൽനിന്നു് ഒരെഴുത്തു കിട്ടി. ഡാക്ടർ ആഫ് ലെററർസ് (Doctor of Letters) എന്ന പദവി ബഹുമാനസൂചകമായി എനിക്കു തരുവാൻ ഒരാണ്ടിനു മുൻപു തീർച്ചപ്പെടുത്തിയിട്ടുണ്ടെന്നും അതു് എനിക്കുമാത്രമായുള്ള ഒരു പ്രത്യേകകാൺവൊക്കേഷനിൽവെച്ചു നടത്തുവാൻ നിശ്ചയിച്ചിരിക്കുന്നു എന്നുമുള്ള ഒരറിയിപ്പായിരുന്നു അതു്. രാഷ്ട്രപതി ഡാ. രാജേന്ദ്രപ്രസാദുതന്നെ

ആ കാൺവൊക്കേഷനിൽ ആധ്യക്ഷ്യം വഹിക്കണമെന്നും അതിൽ പറഞ്ഞിരുന്നു. ഇതിനുശേഷം പല യൂണിവേർസിററികളിൽ നിന്നും ഡാക്ടർസ്ഥാനം ലഭിച്ചിട്ടുണ്ടെങ്കിലും അവയിലൊന്നും ഡെല്ലിയൂണിവേർസിററിയിൽനിന്നു പ്രസിഡണ്ടിൻെറ കൈകൊണ്ടു ലഭിച്ചതിലെന്നപോലൊരു ചാരിതാർത്ഥ്യം തോന്നിയിട്ടില്ല. പ്രസിദ്ധചരിത്രകാരനായ വൈസ് ചാൻസലർ ഡാക്ടർ സുരേന്ദ്രനാഥസേൻ എൻെറ സേവനങ്ങളുടെ ചില വശങ്ങളെ ചൂണ്ടിക്കാണിച്ചുകൊണ്ടു ചെയ്ത പ്രസംഗം സ്മരണീയമാണ്. ചൈനയിൽ അമ്പാസഡറായി ചെയ്ത ജോലിക്കാണ് പ്രാധാന്യം കല്പിച്ചതെങ്കിലും ചരിത്രകാരനെന്നും സാഹിത്യകാരനെന്നുമുള്ള നിലയിൽ ചെയ്തിട്ടുള്ള പ്രവൃത്തികളെയും അദ്ദേഹം എടുത്തു പറയാതിരുന്നില്ല. അതിനെത്തുടർന്നു രാഷ്ട്രപതിയും ഒരു പ്രസംഗം ചെയ്തു. സ്ഥാനപത്രികയേററുവാങ്ങിയശേഷം ഞാൻ പറഞ്ഞ മറുപടിയിൽ ഭാരതീയസംസ്കാരത്തിൽ ദ്രാവിഡഭാഷകൾക്കുള്ള സ്ഥാനം ഒരിക്കലും മറന്നുകൂടാവുന്നതല്ലെന്നും ഡെല്ലിയെപ്പോലുള്ള ഒരു സർവ്വകലാശാലയിൽ തമിഴ്, മലയാളം മുതലായവ പഠിക്കാനേർപ്പാടില്ലാത്തതു നമുക്കു വലിയ അപമാനമാണെന്നും ഊന്നിപ്പറഞ്ഞു. ഇതോടുകൂടി കാൺവൊക്കേഷൻ കഴിഞ്ഞു എന്നാണ് എല്ലാവരും വിചാരിച്ചതു്. പക്ഷേ സംഭവിച്ചതു് അങ്ങനെയല്ല. രാഷ്ട്രപതി ഒരു പ്രസംഗത്തിനുകൂടി ആ അവസരം ഉപയോഗിച്ചു. ഉത്തരേൻഡ്യയും ദക്ഷിണേൻഡ്യയും ഒരുപോലെ പ്രാധാന്യമുള്ളതാണെന്നും അല്ലെന്നു വിചാരിക്കുന്നവർക്കു ഹൈന്ദവസംസ്കാരത്തിൻെറ ചരിത്രം അറിവില്ലെന്നുമാണ് അദ്ദേഹം പറഞ്ഞതു്. "ഒന്നുകൊണ്ടിതു മനസ്സിലാക്കാം: ഹിന്ദുക്കളുടെ അവതാരപുരുഷന്മാരെല്ലാം ഉത്തരഭാരതത്തിലാണ് ജനിച്ചതെങ്കിലും ആചാര്യന്മാരെല്ലാം ദാക്ഷിണാത്യരാണ്. രണ്ടും നമ്മുടെ സംസ്കാരത്തിന് അത്യാവശ്യംതന്നെ"—ഇതായിരുന്നു അദ്ദേഹത്തിൻെറ പ്രസംഗത്തിൻെറ സാരം.

രണ്ടുദിവസം കഴിഞ്ഞു ഞാൻ കയ്റോയിലേയ്ക്കു തിരിച്ചു. ഇൻഡ്യയിൽനിന്നുള്ള വിമാനം ആ കാലങ്ങളിൽ കയ്റോയിലെത്താറുള്ളതു് അർദ്ധരാത്രി കഴിഞ്ഞു് ഒരുമണിയോടുകൂടിയാണു്. അങ്ങനെ ഒരസമയത്താണു് എത്തിയതെങ്കിലും ഞങ്ങളെ സ്വീകരിക്കുവാൻ പതിവനുസരിച്ചുള്ള ചടങ്ങുകൾ ചെയ്തിരുന്നു. അന്നു കയ്റോയിൽ കാര്യം നോക്കിയിരുന്നതു (Charge-d' affaires) വി. എ. എം. നായർ എന്നൊരുദ്യോഗസ്ഥനാണു്. അദ്ദേഹവും രണ്ടാംസിക്രട്ടറി വെങ്കിടേശ്വരനും മററുദ്യോഗസ്ഥന്മാരും വിമാനത്താവളത്തിൽ ഹാജരുണ്ടായിരുന്നു.

വി. എ. എം. നായർ ഐ. സി. എസ്സ്. വഴി നയതന്ത്രത്തിൽ പ്രവേശിച്ച ആളാണു്. കാര്യപ്പിടിപ്പും കൃത്യനിഷ്ഠയുമുള്ള അദ്ദേഹം യഥാകാലം അമ്പാസഡർസ്ഥാനം പില്ക്കാലങ്ങളിൽ പല സ്ഥലങ്ങളിലും നോക്കിയിട്ടുണ്ടു്. വെങ്കിടേശ്വരൻ ചേന്നമംഗലത്തുകാരനായ ഒരു ബ്രാഹ്മണനാണു്. ബുദ്ധിഗുണംകൊണ്ടും സൽസ്വഭാവംകൊണ്ടും എത്രയും കുഴങ്ങിയ കാര്യങ്ങളെ തെളിവായി മനസ്സിലാക്കാനുള്ള സാമർത്ഥ്യംകൊണ്ടും വെങ്കിടേശ്വരൻ വിദേശഡിപ്പാർട്ടുമെണ്ടിലെ ഇളമുറക്കാരായ ഉദ്യോഗസ്ഥന്മാരിൽ പ്രമുഖനായ ഒരു യുവാവാണെന്നു പറയാം. ഏതു ഭാഷയും സ്വല്പകാലംകൊണ്ടു പഠിക്കുവാൻ വെങ്കിടേശ്വരനു് ഒരു പ്രത്യേകനൈപുണ്യമുണ്ടെന്നതും എടുത്തു പറയേണ്ട ഒരു കാര്യമാണു്.

അമ്പാസഡർക്കു താമസിക്കാനുള്ള സ്ഥലം ഇൻഡ്യാഗവണ്മെൻറുവക ഒരു കെട്ടിടമായിരുന്നു. നൈൽനദിയുടെ കരയിൽ മനോഹരമായ ഒരുദ്യാനത്തിൽ സ്ഥിതിചെയ്യുന്ന ഈ മോഹനഹർമ്മ്യം ഒരെമ്പസിക്കു യോജിച്ചതുതന്നെ. അതിൻെറ സ്വീകരണമുറിയുടെ അരികിലൂടെയാണു് നൈൽനദി പ്രവഹിക്കുന്നതു്. അവിടെ ഇരുന്നാൽ കാണാം, അനവധി വഞ്ചികൾ സാമാനവും കയററി പായകൾ വിടർത്തി മന്ദഗതിയായി ഒഴുക്കനുസരി

ച്ച് ആ നദിയിലൂടെ പോകുന്നതു്. ഞാൻ ഈജിപ്തിൽ ചെന്നപ്പോൾ, ഈ കെട്ടിടത്തിന്റെ അടിനിലയിൽ (നിരപ്പിൽ താഴ്ന്ന നിലവറകളിൽ) ആണ് ആപ്പീസിലുള്ളവർ ജോലിചെയ്തിരുന്നതു്. താമസിയാതെ വേറെ ഒരു സ്ഥലം വാടകയ്ക്കെടുത്തു ഞാൻ അവരെ അങ്ങോട്ടു മാററി.

ആ സമയത്തു് ഈജിപ്തിലെ കാര്യങ്ങൾ ഏതാണ്ടൊരു കുഴപ്പത്തിലായിരുന്നു. രണ്ടാഴ്ചയ്ക്കു മുൻപു് ഫറൂക്ക രാജ്യഭ്രഷ്ടനാക്കപ്പെട്ടുവെങ്കിലും, അയാളുടെ മകന്റെ പേരിൽ ഒരു റീജൻസിയാണ് രാജാംഗത്തെ പ്രതിനിധാനംചെയ്തിരുന്നതു്. റെവല്യൂഷണറികൗൺസിലിനാണധികാരമെങ്കിലും പഴയ ഒരു പാഷായും രാജ്യസേവനമായ ആലിമെഹറായിരുന്നു പ്രധാനമന്ത്രി. മററു മന്ത്രിമാരും പേരിനു സ്ഥാനം വഹിച്ചിരുന്നു. റെവല്യൂഷണറി കൗൺസിലിലെ കാര്യവും കാണുന്നപോലൊന്നുമല്ലെന്നു നേരത്തേ മനസ്സിലായി. കൗൺസിലിന്റെ പ്രസിഡണ്ടു ജനറൽ നെജീബായിരുന്നുവെങ്കിലും, സാക്ഷാൽ നായകൻ അന്നാരും പേരുപോലും കേട്ടിട്ടില്ലായിരുന്ന അബ്ദുൾ ഗമാൽ നാസ്സർ എന്ന യുവാവായിരുന്നത്രേ. ഇങ്ങനെയെല്ലാമൊരു സ്ഥിതിയായിരുന്നു അവിടെ.

റീജൻസി കൗൺസിലിന്റെ സന്നിധിയിൽ എന്റെ വിശ്വാസപത്രം സമർപ്പിച്ചശേഷം മററമ്പാസഡറന്മാരെയും ഈജിപ്ഷ്യൻജീവിതത്തിലെ പ്രമാണികളായ വ്യക്തികളെയും കണ്ടു പരിചയമാകുന്നതായിരുന്നു എന്റെ ആദ്യത്തെ കടമ. അമ്പാസഡറന്മാരുമായി പരിചയമാകുന്നതു് ഒരുത്തർക്കും ഒഴിച്ചുകൂടാത്ത ഒരു ചടങ്ങാണെങ്കിലും ഇക്കാര്യത്തിൽ എനിക്കു് ഒരു സഹായമുണ്ടായി. ബ്രിട്ടീഷമ്പാസഡറായ സർ റെയിഫ് സ്റ്റീഫൻസൺ നാങ്കിങ്ങിൽ വളരെക്കാലമംബാസഡറായി ജോലിനോക്കീട്ടുണ്ടു്; അവിടെവെച്ചു ഞാൻ അദ്ദേഹത്തെ അറിഞ്ഞിട്ടുമുണ്ടു്. എന്നുമാത്രമല്ല, ഞങ്ങൾ തമ്മിൽ വലിയ വിശ്വാസവും സ്നേഹ

വുമായിരുന്നുതാനും. നേരത്തേ കണ്ടു സംസാരിച്ചപ്പോൾ അദ്ദേഹം പറഞ്ഞു: "അമ്പാസഡർമാരിൽ പ്രാധാന്യമുള്ളവരായി രണ്ടുപേരേ ഉള്ളു: അമേരിക്കനമ്പാസഡർ കാഫ്രി, ഫ്രെഞ്ചമ്പാസഡർ ക്കുവ് ഡി മൂർവിൽ (പിന്നീടു ഫ്രാൻസിൽ വിദേശകാര്യമന്ത്രി). ഇവരുടെ രണ്ടുപേരുടേയും സ്നേഹം സമ്പാദിക്കുന്നതു് ഉപകാരപ്രദമായിരിക്കും. അറബിലീഗിലെ മന്ത്രിമാരെയും അറിഞ്ഞിരിക്കണം. മററുള്ളവർക്കു് ഇവിടെ വലിയ പ്രാധാന്യമൊന്നുമില്ല." ഈ അഭിപ്രായം ശരിയാണെന്നു് എനിക്കും തോന്നി. പാരീസ്സുമുതലായി പ്രധാനമായ പല എംബസികളിലും ജോലിചെയ്തു പേരു സമ്പാദിച്ച ഒരു മഹാരഥനാണു് കാഫ്രി. ആദ്യസംഭാഷണത്തിൽനിന്നുതന്നെ മനസ്സിലായി, അദ്ദേഹത്തിനു് ഇംഗ്ലീഷുകാരോടു തീരെ ഇഷ്ടമില്ലെന്നും അവരുടെ നയത്തിൽ വിശ്വാസമില്ലെന്നും. ഐറിഷ്‌വംശജനായ അദ്ദേഹത്തിനു് അങ്ങനെയൊരഭിപ്രായഗതി ഉണ്ടായതിൽ ആശ്ചര്യപ്പെടാനില്ലല്ലോ. റെവല്യൂഷണറികൗൺസിലുമായി അടുത്ത ബന്ധത്തിലാണു് അദ്ദേഹം കഴിയുന്നതെന്നും മററീജിപ്‌ഷ്യൻപ്രമാണികളുമായി അദ്ദേഹത്തിനു നല്ല സമ്പക്കമുണ്ടെന്നും ഞാൻ അദ്ദേഹത്തിൽനിന്നുതന്നെ മനസ്സിലാക്കി. ക്കുവ് ഡി മൂർവിൽ (Couve de Mourville) വേറെതരത്തിലൊരു മനുഷ്യനാണു്. ഫ്രാൻസിലെ നയതന്ത്രവിദഗ്ദ്ധന്മാരിലൊരാളായിരുന്നു അദ്ദേഹം. അധികം സംസാരിക്കയാവട്ടെ സ്നേഹം ഭാവിക്കയാകട്ടെ ഒന്നും അദ്ദേഹത്തിനു പതിവില്ല. പല മാസമായി പരിചയപ്പെട്ടശേഷമാണു് ഞങ്ങൾ സ്നേഹിതരായിത്തീന്നതു്.

അറബിരാജ്യങ്ങളിലെ അമ്പാസഡർമാർക്കു് ഒരു പ്രത്യേകസ്ഥാനമാണു് ഈജിപ്തിലുണ്ടായിരുന്നതു്. ആരബ്‌ലീഗ് എന്ന സംഘടനയിൽ അവരെല്ലാവരും അംഗങ്ങളാണെന്നതുകൊണ്ടുമാത്രമല്ല അതു്. പല രാജ്യങ്ങളായി പിരിഞ്ഞാണെങ്കിലും അറബികൾ, ഒരു ജാതിയാണെന്നും മററു രാജ്യങ്ങളോടുള്ള പെ

ത്മാറത്തിൽ ഐകമത്യത്തോടുകൂടി നില്ക്കണമെന്നുമായിരുന്നു പൊതുവായുള്ള തീർമാനം. അറബിരാജ്യങ്ങളുടെ നാട്ടകാ്, അവരുടെ ജന്മഭൂമികളിൽനിന്നു ഭാഗിച്ചെടുത്ത ഒരു സംസ്ഥാനം യഹൂദർക്കായി യുണൈറ്റഡ് നേഷൻസ് കൊടുത്തിട്ടുള്ള കാര്യം പ്രസിദ്ധമാണല്ലോ. തങ്ങളുടെ തറവാട്ടുപുരയുടെ മുകളിൽവെച്ച ഒരു തീക്കൊള്ളിപോലെയാണ് എല്ലാ അറബികളും ഇസ്രായിൽ രാജ്യത്തെ കണക്കാക്കിയിട്ടുള്ളതു്. ആ രാജ്യമുള്ളതായിത്തന്നെ ആരും ഗണിക്കരുതെന്നും അതിനോടാരും കച്ചോടം ചെയ്തുപോകരുതെന്നുമായിരുന്നു അവരുടെ നിശ്ചയം. ഈ സഖ്യം നിലനിന്നിരുന്നതുകൊണ്ടും അന്യോന്യമാലോചിക്കാതെ വിദേശനയങ്ങളിൽ ഏർപ്പെടരുതെന്നു തീരുമാനിച്ചിരുന്നതുകൊണ്ടും അവരെല്ലാവരും ഒരു കുടുംബമെന്ന ഭാവനയിലാണ് കഴിഞ്ഞുവന്നതു്. ഒരു കുടുംബത്തിലെന്നപോലെ വഴക്കും അന്തഃഛിദ്രവും അവരുടെ ഇടയിലുമുണ്ടായിരുന്നു എന്നു കാണാൻ പ്രയാസമില്ല. പ്രത്യേകിച്ചും ബ്രിട്ടീഷുമച്ചമ്പിമാരെന്നഭിമാനിച്ചിരുന്ന (അക്കാലത്തെ) ഇറാക്കഗവണ്മെൻറും ജോർഡാൻഗവണ്മെൻറും ഈജിപ്റ്റിൻെറ ആലോചനകൾക്കെതിരായിട്ടാണ് നിന്നിരുന്നതു്. അറബി അമ്പാസഡർമാർ വലിയ മേനിയും മേന്മയും നടിക്കുന്ന പ്രഭുക്കന്മാരായിരുന്നെങ്കിലും വിദ്യാഭ്യാസംകൊണ്ടും ബുദ്ധിസാമർത്ഥ്യംകൊണ്ടും അവരിൽ ഒരാളുമാത്രമേ മുന്തിനിന്നിരുന്നുള്ളൂ. അതു ലെബനണിലെ അമ്പാസഡർക്കു പകരംനോക്കിയിരുന്ന നാഡിം ഡിമിയിഷ്ക്കേ എന്ന ഒരു യുവാവാണ്. മുപ്പത്തിയഞ്ചുവയസ്സിൽ കൂടുതൽ പ്രായമില്ലായിരുന്ന ഡിമിയിഷ്കേ ഈജിപ്റ്റിലെ റെവല്യൂഷണറിക്കമ്മിററിയിലെ അംഗമായി, അവർ മിക്കവാറും ഒരേ പ്രായക്കാരായതുകൊണ്ടു വളരെ സ്നേഹത്തോടെയാണ് കഴിഞ്ഞുവന്നിരുന്നതു്.

അംബാസഡർമാരെ എല്ലാവരെയും ചെന്നു കണ്ടു പരിചയമാകണമെന്നാണ് നിയമം. അതു പല മാസങ്ങൾകൊണ്ടുമാ

ത്രമേ സാധിക്കുകയുള്ളൂ. അതിനു മുമ്പു പല അവസരങ്ങളിലും കണ്ടു വർത്തമാനങ്ങൾ പറഞ്ഞിട്ടുണ്ടാവാമെങ്കിലും നേരിട്ടു വീട്ടിൽ ചെന്നു കാണാതെ അവർ ഇങ്ങോട്ടു വരികയോ അങ്ങോട്ടു ക്ഷണിക്കുയോ പതിവില്ല. ഈ നടപടിക്കു 'കാൾ' (Call) ചെയ്യുക എന്നാണ് പറയുക. എൻെറ 'കാളുകൾ' തുടങ്ങി ഒരു പത്തു ദിവസത്തിനകം ഉപരാഷ്ട്രപതി ഡാ. രാധാകൃഷ്ണൻ എൻെറ അതിഥിയായി കയറോയിൽ വന്നു. ഡാ. രാധാകൃഷ്ണനും ഞാനും ചിരന്തനസ്നേഹിതരാണെന്നുതന്നെ പറയാം. അദ്ദേഹം കല്ക്കട്ടായിൽ പ്രഥസരായിരുന്ന കാലംമുതല്ക്കേ അറിയാൻ തുടങ്ങിയിട്ടുണ്ട്. ആക്സ്ഫോർഡിൽ പ്രഥസരായതുമുതലാണ് നല്ലവണ്ണമറിഞ്ഞുതുടങ്ങിയതെന്നു പറയാം. രാധാകൃഷ്ണനെപ്പററി ഇവിടെ ഒന്നും പറയേണ്ടതായിട്ടില്ല. ഹിന്ദുബൗദ്ധദർശനങ്ങളിൽ ഒന്നുപോലെ അഗാധവിജ്ഞാനമുള്ള ഒരു പണ്ഡിതൻ, സുസമ്മതനായ ഒരു സ്വാതന്ത്ര്യചിന്തകൻ, സമുദായകാര്യങ്ങളിൽ ഒരുല്പതിഷ്ണു, ലോകകാര്യങ്ങളെ സമദൃഷ്ടിയോടെ വീക്ഷണംചെയ്യുന്ന ഒരു യോഗി, ആരോടും സ്പർദ്ധയും മത്സരവുമില്ലാത്ത ഒരാത്മാരാമൻ—ഇങ്ങനെ ഒരസാമാന്യപുരുഷനാണ് ഡാ. രാധാകൃഷ്ണൻ. ഈജിപ്തിലേക്കു പോകുന്നതിനു മുമ്പു ഞാൻ അദ്ദേഹത്തെ അങ്ങോട്ടു ക്ഷണിച്ചിട്ടുണ്ടായിരുന്നു. അവിടെ ചെന്നു രണ്ടാഴ്ച കഴിയുന്നതിനു മുമ്പു കമ്പി കിട്ടി, അദ്ദേഹം ഉടൻതന്നെ യൂറോപ്പിലേക്കു പോകുന്നുണ്ടെന്നും യാത്രാമദ്ധ്യേ മൂന്നു ദിവസം കെയിറോയിൽ താമസിക്കാൻ സന്തോഷമാണെന്നും. ആ സന്ദേശം സന്തോഷപ്രദമായിരുന്നെങ്കിലും എത്രമാത്രം വൈഷമ്യമാണ് എനിക്കുണ്ടായതെന്നു പറയാൻ പ്രയാസം. ജോലിയിൽ ചേർന്നിട്ടു 15 ദിവസം കഴിഞ്ഞിട്ടില്ലാത്ത എനിക്കു ഗവണ്മെൻറിൽ പ്രമാണികളായവരെയോ പൊതുജനങ്ങളുടെ നേതാക്കന്മാരെയോ പണ്ഡിതന്മാരെയോ, ആരെയുംതന്നെ, പരിചയപ്പെടാൻ വേണ്ട സമയം കിട്ടിയിരുന്നില്ല. ഡാക്ടർ രാധാകൃഷ്ണനെ പിന്നെ അവരുമാ

യി ഞാനെങ്ങനെ പരിചയപ്പെടുത്താനാണ്? എന്റെ 'കാളകൾ' തീന്നിട്ടില്ലാത്ത സ്ഥിതിക്ക് എന്റെ വിരുന്നിൽ പങ്കെടുക്കുന്നതിനു മററംബാസഡർമാർ വരുമോ? ഈ സ്ഥിതിയിൽ ഞാൻ റെയ്ഫ്സ്റ്റിഫൺസനെ ചെന്നു കണ്ടു. എന്റെ വിഷമസ്ഥിതി മനസ്സിലാക്കിയ അദ്ദേഹം, വിരുന്നിന്റെ ക്ഷണനം പ്രധാനരായ അംബാസഡന്മാരെക്കൊണ്ടു സ്വീകരിപ്പിക്കുന്നതിനു താൻതന്നെ ഏപ്പാടു ചെയ്തുകൊള്ളാമെന്നും തന്റെ ആളുകൾമുഖാന്തരം മററുള്ളവരെയും സ്വീകരണത്തിലും മററും വേണ്ടപോലെ പങ്കെടുപ്പിക്കുന്നതിനു് ഉത്സാഹിപ്പിക്കാമെന്നുമേററു. പിന്നെ ഗവണ്മെൻറ്നേതാക്കന്മാരെപ്പററിയായി എന്റെ ഉൽക്കണ്ഠ. അക്കാലത്തു് ഈജിപ്തും ഇൻഡ്യയും തമ്മിൽ ഇന്നത്തെപ്പോലുള്ള മൈത്രിയിലല്ല കഴിഞ്ഞുവന്നിരുന്നതു്. അതുകൊണ്ടു തങ്ങളുടെ ക്ഷണനം കൂടാതെ ഉപരാഷ്ട്രപതിയെ ഏതുവിധമാണു് അവർ സ്വീകരിക്കാൻപോകുന്നതെന്നു മുൻകൂട്ടിയറിയാൻ വയ്യായിരുന്നു. അദ്ദേഹത്തെ വേണ്ടപോലെ ബഹുമാനിക്കാതിരുന്നാൽ അതു് ഇൻഡ്യയ്ക്കു് അപമാനവും എനിക്കു തേജോഭംഗവുമായിട്ടാണല്ലോ തീരുക. ഞാൻ വെറുതെയിരുന്നില്ല. ആയിടയ്ക്കുതന്നെ വിദേശകാര്യമന്ത്രിയായി ചേന്ന മുഹമ്മദ്ഫൌസിയെ ചെന്നു കണ്ടു. സ്ഥാനവും സ്ഥിതിയുമനുസരിച്ചു രാധാകൃഷ്ണനെ സ്വീകരിച്ചുകൊള്ളാമെന്നു് അദ്ദേഹമേററു. ജനറൽ നെജീബിനെക്കണ്ടു കാര്യങ്ങൾ നേരിട്ടു പറയണമെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. അതനുസരിച്ചു നേരിട്ടു കണ്ടു സംസാരിച്ചപ്പോൾ നെജീബിനും വൈസ്പ്രെസിഡണ്ട് വരുന്നതിൽ വളരെ സന്തോഷമാണെന്നു കണ്ടു. ഏതായാലും ഡാ. രാധാകൃഷ്ണൻ എയറോപ്ലെയിനിൽനിന്നിറങ്ങിയപ്പോൾ ഉചിതമായി സൽകരിക്കുന്നതിനു ഗവണ്മെൻറിന്റെ പ്രതിനിധികൾ അവിടെ ഹാജരുണ്ടായിരുന്നു. പക്ഷേ മറെറാരു കുഴപ്പം: യാത്രക്കാക്ക് ഈജിപ്തിൽ ഇറങ്ങാൻ അത്യാവശ്യമായ കുത്തിവെപ്പു (Inocu-

lation) സർട്ടിഫിക്കററ് ഡാ. രാധാകൃഷ്ണൻ കൊണ്ടുവന്നിരുന്നില്ല. അതില്ലാതെ ആരെയും വിമാനത്താവളത്തിൽനിന്നു പുറത്തേയ്ക്കു വിടുകയുമില്ല. ഈ സ്ഥിതിയിൽ എന്താണു് ചെയ്യേണ്ടതെന്നറിയാതെ ഞാനല്പം കുഴങ്ങി. ഒടുവിൽ പ്രസിഡണ്ട് നെജീബിനുതന്നെ ടെലിഫോൺ ചെയ്തുനോക്കാൻ തീർച്ചയാക്കി. രാത്രിയിൽ ഒരുമണി കഴിഞ്ഞിരുന്നു. പ്രസിഡണ്ട് ഉറങ്ങുകയാണെന്നും അപ്പോൾ ഒന്നും സാധിക്കയില്ലെന്നും തവണക്കാരൻ പറഞ്ഞു. എങ്കിലും ഇതു് അത്യാവശ്യകാര്യമാണെന്നും ഇൻഡ്യൻ വൈസ് പ്രസിഡണ്ടിനെസ്സംബന്ധിക്കുന്നതാണെന്നും പറഞ്ഞപ്പോൾ ജനറൽ നെജീബിനെ വിളിച്ചുണർത്താമെന്നു് അയാൾ സമ്മതിച്ചു. അധികം താമസിയാതെ പ്രസിഡണ്ടിന്റെ നിദ്രാലസമായ ശബ്ദം ഞാൻ കേട്ടു. കാര്യം പറഞ്ഞ ഉടനെ, അദ്ദേഹം എയ്റോഡ്രോം ആഫീസറോടു ഡാക്ടർ രാധാകൃഷ്ണനെ സകല നിയമങ്ങളിൽനിന്നും ഒഴിവാക്കി ടെലിഫോണിൽത്തന്നെ ഉത്തരവിടുകയും ചെയ്തു.

ഡാ. രാധാകൃഷ്ണൻ എന്റെ അതിഥിയായി മൂന്നുദിവസം കയിറോയിൽ താമസിച്ചു. അദ്ദേഹത്തെ സല്ക്കരിച്ചു ഞാൻ കൊടുത്ത വിരുന്നുകളിൽ ഈജിപ്തിലെ പ്രമുഖന്മാരായ പൗരന്മാരും രാഷ്ട്രീയനേതാക്കന്മാരും കൂടാതെ വിദേശീയരായ അംബാസഡർമാർ വണിക്പ്രമുഖന്മാർ മുതലായവരും പങ്കെടുത്തു. ഒരുദിവസം വൈകുന്നേരം ഡാ. രാധാകൃഷ്ണൻ ഇന്ത്യക്കാരായ എംബസിയുദ്യോഗസ്ഥന്മാരുടെയും പ്രത്യേകിച്ചു് അവരുടെ ഭാര്യമാരുടെയും അപേക്ഷപ്രകാരം ഗീതയെസ്സംബന്ധിച്ചു് ഒരു ചെറുപ്രസംഗം നടത്തുകയുമുണ്ടായി.

തിരികെ പോകുന്നതിനു മുൻപു ഡാക്ടർ രാധാകൃഷ്ണനും ജനറൽ നെജീബുമായി ഒരു കൂടിക്കാഴ്ച ഞാൻ ഏർപ്പാടുചെയ്തു. അന്യദേശത്തുനിന്നു വരുന്ന പ്രമാണികളായ നേതാക്ക



ജനറൽ നെജീബും ശ്രീ. രാധാകൃഷ്ണനും ശ്രീ. പണിക്കരും കൂടി.

ന്മാരെ പ്രസിഡൻറ്, പ്രധാനമന്ത്രി മുതലായവർ കാണുമ്പോൾ അമ്പാസഡർമാർ കൂടെയുണ്ടായിരിക്കണമെന്നു് ഒരു നിയമമുണ്ടു്. അതനുസരിച്ചു ഞങ്ങൾ രണ്ടുപേരുംകൂടിയാണു് ജനറൽ നെജീബിനെ കാണാൻ പോയതു്. സംഭാഷണം വളരെ സന്തോഷഭാവത്തിലായിരുന്നു. ഒടുവിൽ പോരാൻനേരത്തു ഡാക്ടർ രാധാകൃഷ്ണൻ ശാന്തസ്വരത്തിലെങ്കിലും അതിഗംഭീരമായ ഭാവത്തിൽ ഇങ്ങനെ പറഞ്ഞു: ''ഒന്നു ശ്രദ്ധിക്കണം, ജനറൽ: നിങ്ങളും നിങ്ങളുടെ കൂട്ടുകാരും ഇന്നു യോഗ്യന്മാരാണു്, വിനയവാന്മാരാണു്. നിങ്ങൾക്കു പൂർണ്ണാധികാരമുണ്ടു് എല്ലാ വിഷയത്തിലും. അധികാരം മത്തുപിടിപ്പിക്കുന്ന ഒരു കാര്യമാണു്. അതു തലയിൽ കയറാതെ സൂക്ഷിക്കയാണെങ്കിൽ നിങ്ങൾക്കും രാജ്യത്തിനും ഗുണമായിരിക്കും; അല്ലെങ്കിൽ രണ്ടിനും നാശം.'' ഉപദേശരൂപത്തിൽ പറഞ്ഞ ഈ വാക്കുകൾ അശ്രുപൂർണ്ണമായ നേത്രത്തോടെയാണു് ജനറൽ നെജീബ് കേട്ടതു്. അത്രയ്ക്കു ഗാംഭീര്യമുണ്ടായിരുന്നു ഡാക്ടർ രാധാകൃഷ്ണൻെറ വാക്കിനു്. പിന്നീടൊരു ദിവസം കണ്ടപ്പോൾ ഇങ്ങനെ ഒരവസരം തനിക്കു ലഭിച്ചതു് ഒരു മഹാഭാഗ്യമായി താൻ ഗണിക്കുന്നുവെന്നാണു് നെജീബ് പറഞ്ഞതു്.

രാധാകൃഷ്ണനുമായി അടുത്തു കഴിച്ചുകൂട്ടിയ ആ മൂന്നു ദിവസങ്ങൾ ഞങ്ങൾക്കു് ഒരുത്സവംപോലെയായിരുന്നു. വണ്ടിയിൽ സഞ്ചരിക്കുമ്പോഴും ഉണ്ണാനിരിക്കുമ്പോഴും വെറുതെയിരിക്കുമ്പോഴും ഭജനകീർത്തനങ്ങൾ, ഉപനിഷദ്വാക്യങ്ങൾ, ഭക്തിപരമായ ശ്ലോകങ്ങൾ എന്നിവ ചൊല്ലുന്ന ഒരു ശീലം ഡാ. രാധാകൃഷ്ണനുണ്ടു്. ഉണ്ണുന്നതിനിടയ്ക്കു്, ''ഭജ ഗോവിന്ദം ഭജ ഗോവിന്ദം ഗോവിന്ദം ഭജ മൂഢമതേ'' എന്നു ചൊല്ലി. ''എന്താ?'' എന്നു് അടുത്തിരിക്കുന്ന ആളോടു ചോദിക്കുന്നതു കേട്ടാൽ അദ്ദേഹത്തിൻെറ മനസ്സു നിത്യകർമ്മങ്ങളിൽ പ്രവർത്തിക്കുമ്പോഴും ഭഗവാനിൽത്തന്നെയാണെന്നു് ആർക്കും മനസ്സിലാക്കാം.

രാധാകൃഷ്ണൻ പോയിട്ടു രണ്ടു ദിവസം കഴിഞ്ഞശേഷം കാക്കാ കാലേല്ക്കർ കയറോയിൽ വന്നു. മഹാത്മാഗാന്ധിയുടെ ഏററവും പ്രിയപ്പെട്ട അന്തേവാസികളിൽ ഒരാളായിരുന്ന ഇദ്ദേഹത്തെ അല്പമായിട്ടേ മുമ്പെനിക്കു പരിചയമുണ്ടായിരുന്നുള്ളു. ഭാരതീയ സംസ്കാരം മറുനാട്ടിൽ താമസിക്കുന്ന ഇന്ത്യാക്കാരുടെ ഇടയിൽ പ്രചരിപ്പിക്കുന്നതിനായി അദ്ദേഹം ആഫ്രിക്കയിൽ സഞ്ചരിക്കുകയായിരുന്നു. കെനിയായിലേയ്ക്കു പോവാൻ ചില തടസ്സങ്ങൾ അവിടത്തേ ഗവണ്മെൻറ് പുറപ്പെടുവിച്ചതുനിമിത്തം അനുവാദം കിട്ടുമോ എന്നു തീർച്ചയാകുന്നതുവരെ അദ്ദേഹം കയിറോയിൽ താമസിക്കുന്നതു നന്നായിരിക്കുമെന്നു് ഇന്ത്യാഗവണ്മെൻറ് തീർച്ചയാക്കുകയാൽ എൻെറ കൂടെ താമസിക്കുന്നതിനു ഞാൻ അദ്ദേഹത്തെ ക്ഷണിച്ചതാണു്. കാക്കാ കാലേല്ക്കർ അസാമാന്യനായ ഒരു വ്യക്തിയാണെന്നുതന്നെ പറയാം. ജനനംകൊണ്ടു മഹാരാഷ്ട്രീയനെങ്കിലും, മറാട്ടിയിൽ എഴുതി പേരെടുത്ത ഒരു പണ്ഡിതനാണെങ്കിലും, കാക്കാസാഹേബിനു ഗുജറാത്തിസാഹിത്യത്തിലായിരുന്നു മികച്ച സ്ഥാനം. സംസ്കൃതത്തിലും അഗാധമായ പാണ്ഡിത്യമുണ്ടു്. ഭാരതീയസംസ്കാരത്തിൻെറ മാഹാത്മ്യത്തിൽ അഭംഗുരമായ വിശ്വാസമുണ്ടെങ്കിലും അതു സാർവ്വലൗകികമായിത്തീരണമെങ്കിൽ നമ്മുടെ ആചാരങ്ങളിൽ പല മാററങ്ങൾ വരുത്താനുണ്ടെന്നാണു് അദ്ദേഹത്തിൻെറ വിശ്വാസം. പതിനഞ്ചു ദിവസം അദ്ദേഹം എൻെറ കൂടെ താമസിച്ചു. ആ ദിവസങ്ങൾ സാഹിത്യചർച്ചചെയ്തും ഹിന്ദുസംസ്കാരത്തിൻെറ ഗുണദോഷങ്ങളെപ്പററി വിചാരണചെയ്തും സന്തോഷകരമായി കഴിച്ചുകൂട്ടി.

ഈജിപ്റ്റിലെ അംബാസഡർ എന്നാണു് അന്നെൻെറ സ്ഥാനപ്പേരെങ്കിലും മററു നാട്ടുരാജ്യങ്ങളിൽക്കൂടി ഞാൻ സ്ഥാനപതിയായിരുന്നു എന്നു മുൻപു പറഞ്ഞിട്ടുണ്ടല്ലോ. ജാർഡൻ, സിറിയാ, ലെബനൺ, ലിബിയാ എന്നീ രാജ്യങ്ങളാണു് എൻെറ ഉദ്യോഗപരിധിയിൽ ഉൾപ്പെടുത്തിയിരുന്നതു്. അവിടെയെല്ലാം

പോയി എൻെറ വിശ്വാസപത്രം സമപ്പിക്കേണ്ടതും അവിടുത്തെ നേതാക്കന്മാരുമായി പരിചയപ്പെടേണ്ടതും ആ ദേശങ്ങളിലെ പ്രശ്നങ്ങൾ മനസ്സിലാക്കേണ്ടതും എൻെറ ആദ്യകടമകളിൽ ഒന്നാണു്. അതുകൊണ്ടു കയിറോയിലെ പ്രാരംഭജോലികൾ ഒന്നൊതുങ്ങിയപ്പോൾ മററു രാജ്യങ്ങളിൽ ചെന്നു് ഉദ്യോഗമേററെടുക്കാനായി ഒരു ദീർഘമായ യാത്രയ്ക്കു ഞാൻ ഒരുമ്പെട്ടു. എന്നോടൊന്നിച്ചു ഭാര്യയും മകൾ രാധയുംകൂടാതെ വെങ്കിടേശ്വരനും എൻെറ അറബിസിക്രട്ടറിയായ സയ്യദ് എന്നൊരു പാലസ്തീനയൻയുവാവുമുണ്ടായിരുന്നു. സയ്യദിൻെറ ജോലി ഉയന്നതല്ലെങ്കിലും അയാൾ എല്ലാംകൊണ്ടും അസാമാന്യനായ ഒരു യുവാവായിരുന്നു എന്നു പറയാം. പാലസ്തീനിലെ ഏററവും പ്രധാനമായ ഒരു കുടുംബത്തിലെ ഏകസന്താനമായ സയ്യദ് ഫ്രാൻസ്, ഇംഗ്ലണ്ടു് മുതലായ സ്ഥലങ്ങളിൽ വിദ്യാഭ്യാസം കഴിച്ചു തൻെറ നാട്ടിലെ രാഷ്ട്രീയകാര്യങ്ങളിൽ ഇടപെട്ടുതുടങ്ങിയപ്പോഴാണു് ഇസ്രേൽ—ആരബ് യുദ്ധമുണ്ടായതു്. തന്നിമിത്തം സർവ്വസ്വവുമുപേക്ഷിച്ചു് ഒരു ശരണാത്ഥിയായി മററു വളരെലക്ഷം ജനങ്ങളെപ്പോലെ അയാളും ഈജിപ്തിൽ വന്നുചേന്നു. പാലസ്തീനിൽനിന്നു വരുന്ന ആളുകൾക്കു് ഈജിപ്തിൽ ജോലി കിട്ടുക വലിയ പ്രയാസമായിരുന്നതിനാൽ ഒട്ടുകാലം സയ്യദ് വളരെ വിഷമിച്ചു. തൻെറ അടുത്ത ബന്ധുക്കാർ ജോർഡൻ, സിറിയാ മുതലായ സ്ഥലങ്ങളിൽ വലിയ അധികാരത്തിലിരിക്കുന്നുണ്ടെങ്കിലും അവരെ ആശ്രയിക്കുന്നതിനു് അയാളുടെ അഭിമാനം അനുവദിച്ചില്ല. കൂടാതെ, ശരണാത്ഥികളെ ആ രാജ്യങ്ങളിൽ പ്രവേശിപ്പിച്ചിരുന്നുമില്ല. അതുകൊണ്ടാണു് ഇൻഡ്യനെംബസിയിൽ ദ്വിഭാഷി എന്ന ചെറിയ ഉദ്യോഗം അയാൾ സ്വീകരിച്ചതു്.

സൽസ്വഭാവത്തെയും വിദ്യാഭ്യാസത്തെയും ആഭിജാത്യത്തെയും ഗണിച്ചു് അയാളോടു് ആദ്യംമുതൽതന്നെ എനിക്കു സന്തോഷമായിരുന്നു. അധികം താമസിയാതെ സാരമായ ഒരു സ

ഹായവും എനിക്കയാളെക്കൊണ്ടുണ്ടായി. ഇസ്ലാമികരാജ്യങ്ങളിൽ വളരെ സ്വാധീനശക്തിയുള്ള മതാധ്യക്ഷനും പ്രസിദ്ധനുമായ പാലസ്റ്റൈനിലെ മഹാചാര്യൻ(Grand Mufti of Palestine) പാക്കിസ്ഥാനു സഹായമായി അക്കാലത്തു പ്രചരണം നടത്തിയിരുന്നു. ഈജിപ്തിലെ ഗവണ്മെൻറ് അദ്ദേഹത്തിൻെറ അഭിപ്രായങ്ങൾക്കനുകൂലമല്ലെങ്കിലും പൊതുജനങ്ങളിൽ വലിയൊരു വിഭാഗം അദ്ദേഹത്തോടു യോജിച്ചാണെന്നു് എനിക്കാദ്യമേ അറിയാം. അക്കാര്യത്തെപ്പററി ഞാൻ സയ്യദിനോടു പറഞ്ഞപ്പോൾ അതു നിഷ്പ്രയാസം മാററിത്തരാമെന്നു് അയാൾ ഏററു. ഗ്രാൻഡ് മുഫ്ത്തി തൻെറ സ്വന്തം മാതുലനാണെന്നും അദ്ദേഹത്തിനു പാക്കിസ്ഥാനോടു പ്രത്യേകം പ്രീതിയൊന്നുമില്ലെന്നും ഞാൻ ഒരിക്കൽ അദ്ദേഹത്തെ അങ്ങോട്ടു ചെന്നു് ഔപചാരികമായി സന്ദർശിക്കുന്നപക്ഷം അദ്ദേഹം ഇൻഡ്യയ്ക്കു സഹായമായി നില്ക്കുന്ന കാര്യം താനേററുകൊള്ളാമെന്നുമാണു് അയാൾ പറഞ്ഞതു്. അങ്ങനെ ചെന്നു കാണുവാനതിനു മുൻപു് ആർക്കും സമ്മതമല്ലായിരുന്നുവത്രേ. പാക്കിസ്ഥാനനുകൂലമായി നില്ക്കുന്നവരെ വിരോധികളായി ഗണിക്കുന്ന ഒരു മനോഭാവക്കാരായിരുന്നു എംബസ്സിയിലെ ഉദ്യോഗസ്ഥന്മാർ. അതുകൊണ്ടു് അവരെ നമ്മുടെ വശത്തോടു ചേർക്കുവാൻ ആരും ശ്രമിച്ചില്ല. സെയിദിൻെറ അഭിപ്രായം അറിഞ്ഞപ്പോൾ, ഉടൻതന്നെ ഒരു സന്ദർശനത്തിനു വേണ്ട ഏർപ്പാടുകൾ ചെയ്തുകൊള്ളുന്നതിനു ഞാൻ സമ്മതിച്ചു. രണ്ടു ദിവസത്തിനകം സമയം തീർച്ചയാക്കി അറിവും കിട്ടി.

ഒരു രാജ്യാധികാരിക്കു യോജിച്ച പ്രതാപത്തിലാണു് ഗ്രാൻഡ് മുഫ്ത്തി അൽ അമീൻ ഹുസൈനി താമസിച്ചതു്. അറബിപാലസ്തീനിൻെറ പ്രസിഡൻെറന്നൊരു സ്ഥാനം അദ്ദേഹം വഹിച്ചിരുന്നു. അതനുസരിച്ചു രാജോചിതമായ ആചാരങ്ങളായിരുന്നു അദ്ദേഹത്തിൻെറ വാസസ്ഥലത്തിൽ. സയ്യദും ഞാനും കൂടി അവിടെ ചെന്നപ്പോൾ വളരെ ഉപചാരപൂർവ്വമാണു് എ

ന്നെ അദ്ദേഹം സ്വീകരിച്ചതു്. ധന്യവാദങ്ങൾക്കെല്ലാം ശേഷം അദ്ദേഹംതന്നെ പറഞ്ഞു: "ഇൻഡ്യയിലെ നേതാക്കന്മാർക്കു് എന്നെപ്പററി ചില തെററിദ്ധാരണകളുണ്ടെന്നു് എനിക്കറിയാം. അതിനൊന്നും അവകാശമില്ല. ഞാൻ പാക്കിസ്ഥാനിൽ പോയിരുന്നപ്പോൾ അവർ കാശ്മീർകാര്യത്തിൽ ഒരഭിപ്രായം പറയണമെന്നു് എന്നെ നിർബ്ബന്ധിച്ചു. ആ സംഗതിയിൽ എനിക്കു നിഷ്പക്ഷനിലയാണെന്നു ഞാൻ പല പ്രാവശ്യം പറഞ്ഞുവെങ്കിലും അവർ നിർബ്ബന്ധിക്കയാൽ ആ വഴക്കിലെ ന്യായാന്യായങ്ങളെ ബാധിക്കാത്ത ഒരു പ്രസ്താവന ഞാൻ എഴുതി. പക്ഷേ അവർ അതു മാററിയാണു് പ്രസിദ്ധപ്പെടുത്തിയതു്. എൻെറ നിഷേധപ്രസ്താവന അവർ പ്രസിദ്ധപ്പെടുത്തിയുമില്ല."

അതേപ്പററി ഞങ്ങൾക്കു വഴക്കില്ലെന്നും ഇൻഡ്യയും അറബികളുമായുള്ള സ്നേഹഭാവം പുലത്തുന്നതിനു് അദ്ദേഹംകൂടി സഹായിക്കണമെന്നും ഞാൻ പറഞ്ഞു. അതാണു് തൻെറയും ഉദ്ദേശമെന്നും പാക്കിസ്ഥാൻ ബ്രിട്ടീഷുകാരെ വിട്ടുമാറുകയില്ലെന്നും അവരെ ആശ്രയിച്ചുതന്നെ നില്ക്കുമെന്നും താൻ മനസ്സിലാക്കിക്കഴിഞ്ഞിരിക്കുന്നുവെന്നുമാണു് മുഫ്തി പറഞ്ഞതു്. രണ്ടു ദിവസം കഴിഞ്ഞു ഗ്രാൻഡ് മുഫ്തി പ്രതിസന്ദർശനത്തിനായി എൻെറ വീട്ടിൽ വന്നു. വളരെ ആഡംബരത്തോടുകൂടി വന്ന അദ്ദേഹത്തെ ഞാൻ ഉപചാരപൂർവ്വം സ്വീകരിച്ചു. ഈ സന്ദർശനങ്ങൾക്കുശേഷം ഇൻഡ്യനെംബസ്സിയും പാലസ്റ്റൈൻ മുഫ്തിയുമായി വലിയ സ്നേഹത്തിലാണു് കഴിഞ്ഞതു്.

പ്രധാനമായ ഈ മാററത്തിനു കാരണക്കാരൻ സയ്യദാണെന്നു് എനിക്കു മനസ്സിലാക്കാൻ പ്രയാസമുണ്ടായില്ല. വേറെയും ചില സംഗതികൾകൊണ്ടു് അയാൾക്കു മററു് അറബിദേശങ്ങളിൽ വലിയ സ്വാധീനശക്തിയുണ്ടെന്നു മനസ്സിലാക്കിയപ്പോൾ ഞാൻ അയാളെ എൻെറ അറബിസിക്രട്ടറിയായി നിയമിച്ചു. അതിനുശേഷമാണു് യാത്രയാരംഭിച്ചതു്.

# ഒമ്പതാമധ്യായം

യഹൂദന്മാർ, ക്രിസ്ത്യർ, മുസ്ലൽമാൻമാർ—ഈ മൂന്നു മതക്കാരും പുണ്യഭൂമി എന്നു ഗണിച്ചുവരുന്ന പാലസ്തീൻരാജ്യത്തിൽ സഞ്ചരിക്കണമെന്നു് എനിക്കു ചെറുപ്പകാലംമുതൽതന്നെ ആഗ്രഹമുണ്ടായിരുന്നു. യഹൂദജാതിയുടെ ജന്മസ്ഥാനമെന്നുമാത്രമല്ല, അവരുടെ ചരിത്രമെല്ലാംതന്നെ പാലസ്തീനെസ്സംബന്ധിക്കുന്നതാണല്ലോ. അവിടമാണു് യഹോവാ തങ്ങളുടെ രാജ്യമായി വിട്ടുകൊടുത്തതെന്നത്രേ അവർ വിശ്വസിക്കുന്നതു്. അവരുടെ മതത്തെയും ആചാരത്തെയും സംബന്ധിക്കുന്ന എല്ലാ സംഗതികളും പാലസ്തീനെ ആശ്രയിച്ചാണു് ഇരിക്കുന്നതു്. ആ അവകാശത്തെ അടിസ്ഥാനമാക്കിയാണല്ലോ ഇപ്പോൾ ഈ രാജ്യത്തുണ്ടായിക്കൊണ്ടിരിക്കുന്ന കലഹങ്ങൾ.

ക്രിസ്ത്യാനികൾക്കാണെങ്കിൽ പാലസ്തീൻ ലോകത്തിൽവെച്ചു് എല്ലാംകൊണ്ടും ഏററവും പരിപാവനമായ സ്ഥലമാണെന്നുള്ളതിനു സംശയമില്ല. ക്രിസ്തുവിൻെറ അവതാരംമുതൽ കുരിശേററവരെയും സ്വർഗ്ഗാരോഹണംവരെയുമുള്ള പ്രധാനസംഭവങ്ങളെല്ലാം ഈ പ്രദേശത്തിലായിരുന്നു. ഗലീലിതൊട്ടു യെറുശേലംവരെയുള്ള ഭൂഭാഗം ക്രിസ്തുവിൻെറ പാദസ്പർശംകൊണ്ടു പുണ്യമേറിയതെന്നുമാത്രമല്ല, അദ്ദേഹത്തിൻെറ അത്ഭുതകർമ്മങ്ങൾകൊണ്ടും ഒടുവിലത്തെ പരിപീഡനംകൊണ്ടും പ്രത്യേകം മാഹാത്മ്യമുള്ള ഒന്നാണെന്നുമത്രേ അവരുടെ വിശ്വാസം. ക്രിസ്തുവിൻെറ ജീവിതത്തെസ്സംബന്ധിക്കുന്ന സ്ഥലങ്ങളെല്ലാം യെറുശേലമിനെ

ചുററിയാണു്. അദ്ദേഹത്തിൻെറ അവതാരം ആ പട്ടണത്തിൽനിന്നു പത്തു മൈയിലകലെ സ്ഥിതിചെയ്യുന്ന ബതെൽഹേം എന്ന ഗ്രാമത്തിലായിരുന്നു. യോഹന്നാൻ യേശുവിനെ ജ്ഞാനസ്നാനം ചെയ്യിച്ചതു് അവിടെനിന്നു് അകന്നല്ലാത്ത ജോർഡ്ഡാൻ നദിയിലാണു്. യഹൂദന്മാരുടെ പ്രധാനക്ഷേത്രത്തിലാണു് കന്യാമറിയം അദ്ദേഹത്തിൻെറ മതകർമ്മങ്ങൾ ചെയ്തതു്. അവസാനരംഗവും യെറുശേലമിൽവെച്ചുതന്നെയായിരുന്നു. കുരിശും വഹിച്ചു ഗോൾഗോത്തയിലേയ്ക്കുള്ള യാത്ര, കുരിശേററം, സ്വർഗ്ഗാരോഹണം—ഈ രംഗങ്ങൾ നടന്ന ഭാഗമാണല്ലോ ഏററവും പാവനമായി ഗണിക്കേണ്ടതു്. അതും യെറുശേലമിലാണു്.

പാലസ്തീനിലെ ഓരോ പ്രദേശവും ക്രിസ്തുവിൻെറ കാല്പാടുകൊണ്ടു പരിപാവനമെന്നുതന്നെ പറയാം. ബഥനിയെന്ന ചെറിയ ഗ്രാമത്തിൽവെച്ചാണു് ലാസറസ്സിനെ മരണത്തിൽനിന്നു് എഴുന്നേല്പിച്ചതു്. അവിടെ സമീപമുള്ള ശീമോൻെറ ഗൃഹത്തിൽവെച്ചുണ്ടായ സൽകാരസമയത്താണു് മഗ്ദലനമറിയം ഭഗവൽപാദങ്ങളെ ശുശ്രൂഷിച്ചു പുണ്യം നേടിയതു്. ജെറിക്കോയുടെ സമീപമുള്ള മണല്ക്കാട്ടിൽവെച്ചാണു് യേശു നാല്പതു ദിവസത്തെ ഉപവാസം അനുഷ്ഠിച്ചതു്. യേശു വളൎന്ന നസറേത്തു്, താബോർമല, ഗലീലിതടാകം മുതലായവയെപ്പററി പ്രത്യേകം പറയേണ്ടതില്ലല്ലോ. കഴിഞ്ഞ ആയിരത്തിത്തൊള്ളായിരത്തിനുമേൽ വർഷങ്ങളായി ഈ സ്ഥലങ്ങളെ ക്രൈസ്തവമതക്കാരെല്ലാവരും ഒരുപോലെ പരിശുദ്ധമായ തീർത്ഥങ്ങളായിട്ടാണു് ഗണിച്ചുവരുന്നതു്.

ഇത്രയില്ലെങ്കിലും മുസ്സൽമാൻമാൎക്കും പാലസ്തീൻ ഒരു പുണ്യസ്ഥലമാണു്. ഇവിടെവെച്ചാണത്രേ മഹമ്മദ്നബി സ്വർഗ്ഗാരോഹണം ചെയ്തതു്. സോളമൺ പണിചെയ്ത ക്ഷേത്രത്തിൽ സ്ഥിതിചെയ്യുന്നതും എബ്രഹാം മകനെ ബലികഴിക്കുന്നതിനായി കിടത്തി എന്നു വിശ്വസിക്കുന്നതുമായ പാറയുടെ അടിയി

ലുള്ള ഗുഹയിൽനിന്നു് അദ്ദേഹം പ്രാർത്ഥിക്കയുമുണ്ടായത്രേ. കൂടാതെ, മക്കാ, മദീനാ എന്നീ സ്ഥലങ്ങൾ കഴിഞ്ഞാൽ മുസ്സൽമാൻമാർക്കു് ഏററവും പ്രധാനമായ സ്ഥലം യെറുശേലമാണു്.

ഇങ്ങനെ ലോകത്തിലെ ജനങ്ങളിൽ ഗണ്യമായ ഒരു വിഭാഗം ഭക്തിപുരസ്സരം ആദരിച്ചുവരുന്ന പാലസ്തീൻ കാണാൻ ആർക്കും ആഗ്രഹമുണ്ടാകുന്നതാണല്ലോ. കൂടാതെ അപ്പോഴത്തെ അന്താരാഷ്ട്രീയപ്രശ്നങ്ങളിലും പാലസ്തീൻ പ്രത്യേകമായ പ്രാധാന്യം അർഹിക്കുന്നുണ്ടു്. യഹൂദന്മാരും അറബികളും തമ്മിൽ ഈ രാജ്യത്തെപ്പററിയുണ്ടായ അവകാശത്തർക്കം ഒരു യുദ്ധമായിട്ടാണല്ലോ പരിണമിച്ചതു്. ആ അവകാശം കേട്ടു തീർച്ചയാക്കിയ സംയുക്തരാഷ്ട്രസംഘം പാലസ്തീൻ രണ്ടായി ഭാഗിക്കണമെന്നാണു് തീർച്ചയാക്കിയതു്. 1947-ൽ ന്യൂയാർക്കിൽവെച്ചുകൂടിയ സമ്മേളനത്തിൽ ഈ പ്രശ്നം ആലോചനക്കെടുത്തപ്പോൾ ഇൻഡ്യാഗവണ്മെൻറിൻെറ പ്രാതിനിധ്യം വഹിച്ച സംഘത്തിൽ ഞാനും ഒരംഗമായിരുന്നു. ഞങ്ങളുടെ അഭിപ്രായത്തിനു വിപരീതമായിട്ടാണു് ഭാഗം നടത്തുവാൻ ആ സമ്മേളനം തീർച്ചയാക്കിയതു്. പാലസ്തീൻപ്രശ്നത്തിൽ ഏതാണ്ടൊരു പങ്കു് എനിക്കുമുണ്ടായിരുന്നു എന്നു് അതുകൊണ്ടു പറയാം. തീർമാനം കഴിഞ്ഞുണ്ടായ യുദ്ധത്തിൻഫലമായി യെറുശേലംതന്നെ രണ്ടായി വിഭജിക്കപ്പെട്ടു. എട്ടു ലക്ഷത്തിൽപ്പരം ആളുകൾക്കു വീട്ടും കുടിയുമില്ലാതെ ശരണാർത്ഥികളായി പല നാട്ടുകളിൽ അലഞ്ഞു നടക്കേണ്ടിവന്നു. ആ സംഗതികളെല്ലാം കണ്ടറിയേണ്ടതു് എൻെറ ചുമതലകളിലൊന്നായിരുന്നതിനാൽ പാലസ്തീനിൽ സഞ്ചരിക്കുന്നതു് എൻെറ അമ്പാസഡർജോലിയുടെ ചുമതലകളിൽ ഒന്നായും വന്നുചേർന്നു. ഇങ്ങനെയാണു് പ്രധാനമായ ഈ യാത്രയ്ക്കു് ഒരുങ്ങി പുറപ്പെട്ടതു്.

ഒക്ടോബർ 21-ാംതിയ്യതിയാണു് ഞങ്ങൾ കയിറോയിൽനിന്നു ജോർഡാൻരാജ്യത്തിൻെറ തലസ്ഥാനമായ അമ്മാനിലേ

ക്കു വിമാനം കയറിയതു്. അക്ടോബർ, നവമ്പർ എന്നീ രണ്ടു മാസങ്ങളിലെ ശീതോഷ്ണാവസ്ഥ ഈ പ്രദേശങ്ങളിൽ ഏററവും സുഖപ്രദമാണെന്നറിയാം. മിക്കവാറും മണലരണ്യമായ ഈ രാജ്യങ്ങളിൽ ഉഷ്ണകാലത്തു സഹിക്കവയ്യാത്ത ചൂടാണു്; അതു പോലെതന്നെ, മഞ്ഞുകാലമായാൽ തണുപ്പും. സുഖകരമായ സമയം ആലോചിച്ചുവേണമല്ലോ യാത്രപുറപ്പെടാൻ.

കയിറോയിൽനിന്നു യെറുശേലമിലേക്കു രണ്ടു മണിക്കൂറും അവിടെനിന്നു് അമ്മാനിലേക്കു് ഒരു മുക്കാൽമണിക്കൂറുംമാത്രമാണു് വിമാനത്തിൽ ഇരിക്കേണ്ടതു്. അമ്മാനിൽ എത്തി അവിടത്തെ രാജാവിനുവേണ്ടി റീജൻസിസംഘത്തിനു് എന്റെ അധികാരപത്രം കൊടുത്തു് അവിടത്തെ ഗവണ്മെൻറുമായി ബന്ധപ്പെട്ടശേഷം യെറുശേലം മുതലായ സ്ഥലങ്ങളിലേക്കു പോകണമെന്നായിരുന്നു എന്റെ ഉദ്ദേശം. പാലസ്തീനിലെ പുണ്യസ്ഥലങ്ങൾ മിക്കവയും ഇപ്പോൾ ജാർഡൻഗവണ്മെൻറിന്റെ കീഴിലാണു്. 1948-ലെ യുദ്ധശേഷം ജാർഡൻനദിക്കും യറുശേലമിനും ഇടയ്ക്കുള്ള സ്ഥലം ഈ രാജ്യക്കാർ പിടിച്ചടക്കി കയ്യിൽ വെച്ചിരിക്കയാണു്. ജോർഡൻ, സിറിയ, ലെബനൻ, ലിബിയ എന്ന നാലു രാജ്യങ്ങളിലേക്കു നിയമിതനായ മിനിസ്റ്റർ എന്ന സ്ഥാനംകൂടെ കയിറോയിലെ അംബാസഡർസ്ഥാനത്തോടു ചേർത്തു ഞാൻ വഹിച്ചിരുന്നതിനാൽ, അപ്രകാരം അമ്മാനിൽ ആദ്യം ചെന്നു ജോർഡാൻരാജാവിനു പകരം ഭരിക്കുന്ന റീജൻസിസംഘത്തെ കാണേണ്ടതു് എന്റെ കടമയായിരുന്നു. ആ രാജ്യത്തേയും അതിന്റെ രാജധാനിയേയുംപററി ചുരുക്കമായ ഒരു വിവരണം ഇവിടെ ആവശ്യമാണു്.

1919-ൽ ആദ്യത്തെ ലോകമഹായുദ്ധം അവസാനിച്ചപ്പോൾ പാലസ്തീനെ ബ്രിട്ടീഷുകാർ രണ്ടായിട്ടു ഭാഗിച്ചു്, ജാർഡൻനദിയുടെ കിഴക്കുവശത്തു മിക്കവാറും മരുഭൂമിയായ ഒരു പ്രദേശം അമീർ അബ്ദുള്ള എന്ന രാജാവിന്റെ കീഴിൽ ഒരു പ്ര

ത്യേകരാജ്യമാക്കി. ഇൻഡ്യയിലെ ചെറിയ നാട്ടുരാജ്യങ്ങളിൽ ഒന്നിന്റെ സ്ഥാനംമാത്രമേ അതിനുണ്ടായിരുന്നുള്ളൂ. അഞ്ചു ലക്ഷം ജനങ്ങളും കഷ്ടിച്ച് ഒരു കോടി രൂപാ വരവുമുണ്ടായിരുന്ന ട്രാൻസ് ജാർഡാൻ(Trans Jordan)രാജ്യത്തിനു്, മററു പ്രാധാന്യമൊന്നുമില്ലായിരുന്നെങ്കിലും ബ്രിട്ടീഷുസാമ്രാജ്യതന്ത്രശൃംഖലയുടെ ഒരു കണ്ണി എന്ന നിലയിൽ ഒരു പ്രത്യേകസ്ഥാനമുണ്ടായിരുന്നു എന്നു പറയാം. പേർസ്യൻഉൾക്കടൽതൊട്ടു സിറിയൻ കടൽവരെയുള്ള മുസ്ലിംമാൻരാജ്യങ്ങളെ ഒന്നടക്കി ഭരിക്കണമെന്നായിരുന്നു ബ്രിട്ടന്റെ ആഗ്രഹം. പക്ഷേ ഫ്രഞ്ചുകാർ സിറിയയിൽ പ്രവേശിച്ചു ഭരണം നടത്തി ആ ദുർമ്മോഹത്തിനു വിഘ്നം വരുത്തിയപ്പോൾ സിറിയായോടു തൊട്ടുകിടക്കുന്ന ഈ മരുപ്രദേശത്തെ ഒരു രാജ്യമായി പ്രഖ്യാപനംചെയ്തു് അബ്ദുള്ളയെ ബ്രിട്ടീഷുകാർ അവിടെ വാഴിച്ചു. ദരിദ്രനും ദുർബലനുമായ രാജാവിനു നാടു ഭരിച്ചുകൊണ്ടുപോകുവാൻപോലും ബ്രിട്ടീഷുകാരുടെ ധനസഹായം ആവശ്യമായി വന്നു. ഒരു കാലത്തു സിറിയയെ കീഴാക്കി വലിയൊരു രാജാവായി വാഴാമെന്നു മോഹിച്ചിരുന്ന അബ്ദുള്ളായുടെ ശക്തി മുഴുവൻ 'ആരബ്യ് ലീജിയൺ' എന്നു പേരായ ഒരു സൈന്യവിഭാഗത്തെയാണു് അവലംബിച്ചിരുന്നതു്. അറബികളെ ചേർത്തുകൂട്ടി ബ്രിട്ടീഷ്സേനാധിപന്മാരുടെ നേതൃത്വത്തിലും ബ്രിട്ടീഷ്ഗവമെന്റിന്റെ ചിലവിന്മേലും പരിശീലിപ്പിച്ചു വളർത്തിക്കൊണ്ടുവന്ന ഈ സേനാവിഭാഗം ചെറുതെങ്കിലും പ്രബലമായ ഒന്നാണു്. കഴിഞ്ഞ മഹായുദ്ധത്തിൽ ആ സൈന്യത്തെക്കൊണ്ടു ബ്രിട്ടീഷുകാർക്കു ഗണനീയമായ സഹായം ലഭിക്കയുമുണ്ടായി. ആ 'ലീജിയ'ന്റെ മേൽ ഗ്ലബ് പാഷാ എന്നറിയപ്പെട്ട ഒരിംഗ്ലീഷുകാരനാണു് സർവ്വാധികാരവും വഹിച്ചിരുന്നതു്. ഗ്ലബ് പൊക്കം കുറഞ്ഞു്, അല്പമൊന്നു തടിച്ചു മുഖം ചുവന്ന ഒരിംഗ്ലീഷുകാരനായിരുന്നു. അബ്ദുള്ളായുടെ മകനാണു് രാജ്യമെങ്കിലും രാജാധികാരം തന്റെ കയ്യിലാണു് എന്നു

ള്ളതു് അയാൾ മറച്ചുവെയ്ക്കാൻപോലും ശ്രമിച്ചില്ല. ജോർഡനിലെ നഗരവാസികളായ ജനങ്ങൾക്കു് അയാളോടു വളരെ അതൃപ്തിയായിരുന്നുവെങ്കിലും മണലരണ്യത്തിൽ താമസിച്ചിരുന്ന ബഡുവിൻവർഗ്ഗക്കാർക്കു് അയാളിൽ വലിയ വിശ്വാസവും ഭക്തിയുമായിരുന്നു. ആരബു് ലീജിയണിൽ ബഡുവിൻകാർക്കു പ്രവേശമുണ്ടായിരുന്നുള്ളുതാനും.

47-48-ൽ യഹൂദന്മാരുമായുണ്ടായ യുദ്ധത്തിൽ ഈ ആരബു് ലീജിയൺ ജോർഡൻനദി കടന്നു യെരുശേലംവരെയുള്ള പാലസ്തീൻ കൈവശമാക്കി. ആ ഒരു കയ്യേററംകൊണ്ടു് അബ്ദുള്ള ലോകത്തിലെ ഏററവും പ്രസിദ്ധമായ പട്ടണത്തെ സ്വന്തമാക്കി എന്നുമാത്രമല്ല, തന്റെ ജനസംഖ്യ അഞ്ചു ലക്ഷത്തിൽ നിന്നു പത്തു ലക്ഷമാക്കി വർദ്ധിപ്പിച്ചുതാനും. തീർത്ഥസ്ഥലങ്ങൾ മിക്കവാറും ഇപ്പോൾ ജോർഡാൻരാജ്യത്തിലാണു്.

ഇങ്ങനെ വലുതായ ലാഭമുണ്ടായിയെങ്കിലും കപടബുദ്ധിയായ അബ്ദുള്ളായ്ക്കും അയാളുടെ രാജ്യത്തിനും അതുകൊണ്ടു ഗുണമല്ല വന്നുചേർന്നതു്. പാലസ്തീൻകാർ സ്വാതന്ത്ര്യത്തിൽ വിശ്വസിക്കുന്നവരാണു്; അതിനുവേണ്ടി എന്തും ചെയ്യാൻ സന്നദ്ധരമാണു്. ബ്രിട്ടീഷ്മച്ചമ്പിയായ ഒരു സാമന്തരാജാവിന്റെ പ്രജകളായി ജീവിക്കുന്നതിനു് അവർക്കു സമ്മതമില്ല. അതുകൊണ്ടു് ആദ്യമായുണ്ടായ ഫലം അബ്ദുള്ളായുടെ മരണംതന്നെയായിരുന്നു. 1951-ൽ ഈ രാജാവു യെരുശേലമിൽ വന്നു് അവിടത്തെ പ്രധാനമായ മുസ്ലിംപള്ളിയിൽ പ്രാർത്ഥനയ്ക്കായി പ്രവേശിച്ചപ്പോൾ, ആ പുണ്യസ്ഥലത്തുവെച്ചുതന്നെ, ചില പാലസ്തീൻസ്വാതന്ത്ര്യവാദികളാൽ വധിക്കപ്പെട്ടു. ജാർഡൻ സിറിയയുമായി ഒന്നിച്ചുചേർന്നു സ്വതന്ത്രരാജ്യമായിത്തീരണമെന്നത്രേ അവരുടെ വാദം.

ജാർഡന്റെ തലസ്ഥാനമായ അമ്മാൻ ഒരു നഗരമെന്ന പേരിനെ അർഹിക്കുന്നില്ല. ചെറിയ ഒരു ഗ്രാമത്തിൽ കവിഞ്ഞു

ള്ള സ്ഥാനം അന്നതിനുണ്ടായിരുന്നില്ല. പക്ഷേ അതു് ഒരു കാലത്തു റോമൻസാമ്രാജ്യത്തിലെ സാമാന്യം പ്രധാനമായ ഒരു പട്ടണമായിരുന്നു എന്നുള്ളതിനു തെളിവുകൾ അവിടെത്തന്നെ കാണാനുമുണ്ടു്. ഞാൻ അവിടെ ആദ്യം ചെന്നപ്പോൾത്തന്നെ അതിനെ ഒരു സ്വതന്ത്രരാജ്യത്തിനു ചേരുന്ന തലസ്ഥാനമായി മാററുന്നതിനു വേണ്ട പണികൾ നടന്നുവരുന്നുണ്ടായിരുന്നു. പട്ടണം ചെറുതാണെങ്കിലും അവിടെയുമുണ്ടായിരുന്നു സിന്ധുദേശക്കാരനായ ഒരു ഹിന്ദുകച്ചോടക്കാരൻ. അയാൾ അബ്ദുള്ളായോടു് ഒന്നിച്ചുതന്നെ അവിടെ വന്നതായിരുന്നുപോലും. എന്തായാലും അബ്ദുള്ളായ്ക്കു് അയാളോടു സ്നേഹമുണ്ടായിരുന്നതിനാൽ അയാളുടെ കച്ചോടം അഭിവൃദ്ധി പ്രാപിച്ചു സാമാന്യം ധനികനായി. രാജാവിന്റെ മരണശേഷം കാര്യം അല്പം വൈഷമ്യത്തിലാണെന്നാണു് എന്നോടു പറഞ്ഞതു്.

അമ്മാനിൽനിന്നു ഞങ്ങൾ യെരുശേലത്തിലേയ്ക്കു റോഡുവഴിയാണു് പോന്നതു്. വഴിയിലുള്ള പ്രദേശങ്ങൾ കാണണമെന്നും ജാർഡൻനദി തരണംചെയ്യണമെന്നുമുള്ള ആഗ്രഹംമൂലമാണു് അങ്ങനെ ചെയ്തതു്. വഴിക്കു് അഗതികളായ പാലസ്തീൻകാരെ—നാടുവിട്ട ശരണാർത്ഥികളായി വന്നവരെ—കുടിയേററി പാർപ്പിക്കുന്നതിനു ജാർഡൻഗവണ്മെൻറു് ചെയ്യുന്ന ചില ഏർപ്പാടുകൾ കണ്ടിട്ടു പോകണമെന്നു വിദേശകാര്യമന്ത്രി എന്നോടു പ്രത്യേകം അപേക്ഷിച്ചിരുന്നു. അതും കഴിച്ചിട്ടു പോകണമെന്നും ഒരു വിചാരമുണ്ടായിരുന്നു.

ജോർഡൻനദി വിശേഷപ്പെട്ട ഒന്നാണു്. സമുദ്രനിരപ്പിൽനിന്നു വളരെ താഴ്ന്ന ഒരു ഭൂവിഭാഗത്തിലൂടെയാണു് അതൊഴുകുന്നതെന്നു പറഞ്ഞാൽ ആശ്ചര്യം തോന്നും. കരപ്രദേശം കടൽനിരപ്പിൽനിന്നു പൊങ്ങിയാണല്ലോ കാണാറു്. ജാർഡൻ അങ്ങനെയല്ല; അതൊരു വിശേഷമാണുതാനും. നദിയെക്കടന്നു ജെറിക്കോയിൽ ചെന്നെത്തി. അതു ചരിത്രപ്രസിദ്ധമായ ഒരു

സ്ഥലമാണ്. യഹൂദചരിത്രം വിശ്വസിക്കയാണെങ്കിൽ ജെറിക്കോയിലെ വലിയ കോട്ടകൾ—മനുഷ്യർക്ക ദുർഘർഷമായിരുന്നവ—ആർക്കേൻജൻ ഗാബ്രിയേലിൻെറ കാഹളശബ്ദം കേട്ട് ഇടിഞ്ഞു വീണുപോയത്രേ. അങ്ങനെയാണത്രേ യഹൂദർക്ക കീഴടങ്ങിയതു്.

## യെരുശലം

ജെറിക്കോയിൽനിന്നു യെരുശലമിലേയ്ക്കുള്ള കയററം മനോഹരമായ ഒന്നാണ്. ജോർഡൻതടത്തിൽനിന്ന് 2000 അടിയിൽ കവിഞ്ഞ പൊക്കത്തിൽ കുന്നുകളുടെ മേൽ സ്ഥിതിചെയ്യുന്ന ആ നഗരത്തിലെ പള്ളികളുടെയും പ്രാസാദങ്ങളുടെയും ശൃംഗങ്ങൾ ദൂരേനിന്നുതന്നെ കാണാറാകും. ക്രമേണ കെട്ടിടങ്ങൾ തെളിഞ്ഞുതുടങ്ങുന്നതോടുകൂടി മുസ്സൽമാൻ മസ്ജിദുകളുടെയും ക്രിസ്ത്യാനിപ്പള്ളികളുടെയും ശൃംഗങ്ങൾ വേർതിരിച്ചു കാണാം. എന്നുമാത്രമല്ല, വാസ്തുവിദ്യാവൈവിധ്യമനുസരിച്ചു യൂറോപ്യൻജാതിക്കാരുടെ വക കെട്ടിടങ്ങൾ മനസ്സിലാക്കുന്നതിനും പ്രയാസമില്ല. വഴിക്കരികിൽ പല പൂമൊട്ടുകൾ കൂട്ടിച്ചേർത്തതുപോലെയുള്ള ശിഖരങ്ങൾ കാണുന്നതു റഷ്യക്കാരുടെ വക പള്ളിയാണെന്നു ചോദിക്കാതെ ആർക്കും മനസ്സിലാക്കാം. അതുപോലെതന്നെ ദൂരത്തിൽ സ്തംഭംപോലെ ഉയൎന്ന്, മററുള്ളവരെ കൂസലില്ലാത്ത വിധം തലപൊക്കി, നില്ക്കുന്നതു ലൂതറൻകാരുടെ പള്ളിയാണെന്നു യൂറോപ്യൻസംസ്കാരത്തിൽ അല്പമെങ്കിലും ജ്ഞാനമുള്ളവർക്ക കണ്ടറിയാൻ സാധിക്കും. യെരുശലം അടുത്തുവരുന്നതോടുകൂടി, അതിൻെറ ലോകോത്തരമായ പ്രാധാന്യത്തെ നിനച്ചു തല കുമ്പിടാത്തവർ ആരാണ്?

ക്രൈസ്തവമതത്തിൻെറ ഉത്ഭവസ്ഥാനമാണെന്നുമാത്രം പറഞ്ഞാൽ യെരുശലമിൻെറ മാഹാത്മ്യത്തിൽ ഒരംശമേ തെളിയുകയുള്ളു. ക്രിസ്തുവിൻെറ ഉപദേശങ്ങളും പല അത്ഭുതകർമ്മങ്ങളും

മററു സ്ഥലങ്ങളിൽവെച്ചായിരുന്നുവെങ്കിലും, ക്രൈസ്തവസിദ്ധാന്തത്തിൻെറ അടിസ്ഥാനമായ കുരിശേററവും സ്വർഗ്ഗാരോഹണവും യെരുശേലമിൽവെച്ചാണല്ലോ ഉണ്ടായതു്. ലോകത്തിൽ ഏററവും പ്രധാനമായ സംഭവങ്ങളിൽ ഒന്നെന്നു സർവ്വസമ്മതമായ ആ ഒരൊററ കാര്യംകൊണ്ടുതന്നെ യെരുശേലമിൻെറ ലോകോത്തരമായ മാഹാത്മ്യം സിദ്ധമായി. പിന്നീടു്, ക്രിസ്തുമതത്തിൻെറ എല്ലാ ശാഖകൾക്കും ഒരുപോലെ ആദരണീയമായ ഈ നഗരത്തിൽ വിശ്വാസികളുടെ ഭക്തിക്കു ലക്ഷ്യമായി പള്ളികളും ആശ്രമങ്ങളും വിദ്യാലയങ്ങളും തുടരെത്തുടരെ ഉണ്ടായിക്കൊണ്ടിരിക്കുന്നതുകൊണ്ടു്, ആദ്യകാലത്തെന്നപോലെ ഇന്നും അവർക്കു ലോകത്തിലെ ഏററവും പുണ്യമായ ഭൂമിയാണു് യെരുശേലമെന്നു നിസ്സംശയം പറയാം.

യഹൂദന്മാർക്കും അതുപോലെതന്നെ. സോളമൺരാജാവു പണിയിച്ചതും പിന്നീടു പല പ്രാവശ്യം നശിപ്പിക്കപ്പെട്ടതുമായ ക്ഷേത്രമാണു് യഹൂദരുടെ അനന്യമായ പുണ്യസ്ഥലം. അവരുടെ ചരിത്രം, മതം, ഭാവി—എല്ലാം ഇതൊന്നിനെ അവലംബിച്ചു നില്ക്കുന്നു. യെഹോവാ ആവശ്യപ്പെട്ടതനുസരിച്ചു തൻെറ മകനെത്തന്നെ ബലികഴിക്കാൻ ഏബ്രഹാം കിടത്തിയ വലിയ പാറയുടെ ചുററുമായിട്ടാണു് സോളമൺ തൻെറ ക്ഷേത്രം പണിയിച്ചതു്. ആ സ്ഥലം തിരികെ കൈവന്നെങ്കിൽമാത്രമേ തങ്ങളുടെ ദീർഘകാലപ്രവാസം അവസാനിക്കയുള്ളു എന്നത്രേ യഹൂദന്മാരുടെ വിശ്വാസം. പക്ഷേ എന്തു ചെയ്യാം? ആ ക്ഷേത്രമിരുന്നിടത്താണു് മുസ്ലിമാൻമാർക്കു്, മക്കായും മദീനായുമൊഴിച്ചാൽ, ഏററവും പ്രധാനമെന്നു ഗണിക്കപ്പെടുന്ന പള്ളി. ക്രിസ്ത്വാബ്ദം ൭-ാംശതകത്തിലാണു് ഖാലിഫാ ഉമാർ യെരുശേലം പിടിച്ചടക്കിയതു്. ക്രൈസ്തവർക്കും യഹൂദർക്കും ഇത്ര പരിപാവനമായ നഗരി ഇസ്ലാമിനു കീഴടങ്ങിയിട്ടു് ഇപ്പോൾ 1300 വർഷമായി. ഇതിനിടയിൽ എത്ര പ്രാവശ്യമാണു് ക്രൈസ്തവരാജ്യക്കാർ ഇ

വിടെനിന്നു മുസ്സൽമാൻമാരെ തുരത്താനായി പ്രയത്നിച്ചതു്! ക്രൂസേഡ് എന്നു പറയാറുള്ള 'കരിശ്ശുയുദ്ധങ്ങൾ' മിക്കവാറും മുടങ്ങാതെ, ഈ യെരുശലേം കൈക്കലാക്കുന്നതിനായി, ഇരുന്നൂറു വർഷത്തോളം നടത്തിനോക്കി. യൂറോപ്പിലെ എല്ലാ രാജ്യങ്ങളും കൂടിച്ചേർന്നു്, അളവില്ലാത്ത പണവും സംഖ്യയില്ലാത്ത ഭടജീവിതവും ചെലവാക്കി, നടത്തിയ സമരപരമ്പര വ്യർത്ഥമായിട്ടാണു് തീർന്നതു്.

ഒടുവിൽ യെരുശലേം കൈവശമാക്കാൻ നോക്കിയതു യഹൂദന്മാരാണു്. നാലുവർഷംമുൻപു് അവരും പാലസ്തീനിലെ മുസ്സൽമാൻമാരുമായുണ്ടായ യുദ്ധത്തിൽ വിജയം യഹൂദന്മാർക്കായിരുന്നുവെങ്കിലും, ദൈവകോപംകൊണ്ടുതന്നെയായിരിക്കാം, അവരുടെ മതത്തിനു പ്രധാനമായ സ്ഥലങ്ങളെല്ലാം മുസ്സൽമാൻമാരുടെ കൈയിൽത്തന്നെ ശേഷിച്ചു. ഇന്നു യെരുശലേം രണ്ടായി ഭാഗിച്ചിരിക്കയാണു്. വലിയ കെട്ടിടങ്ങളും ഷാപ്പുകളും ഹോട്ടലുകളുമുള്ള പുതിയ പട്ടണം യഹൂദന്മാരുടെ ഭാഗത്തിൽപ്പെട്ടു. എല്ലാ മതക്കാരുടെയും, വിശേഷിച്ചു യഹൂദന്മാരുടെയും ക്രിസ്ത്യരുടെയും പുണ്യസ്ഥലങ്ങളുൾപ്പെടുന്ന പഴയ പട്ടണം ജാർഡാൻരാജാവായ അബ്ദുള്ളയും കൈക്കലാക്കി. ലോകത്തിൽ ശാന്തി പ്രചരിപ്പിക്കാൻ ജീവിതം ബലികഴിച്ച യേശുക്രിസ്തുവിന്റെ നഗരം ഇങ്ങനെ യുദ്ധക്കളമായിട്ടു മാറിയിരിക്കയാണു്!

ചെന്നെത്തുന്ന വഴിക്കുതന്നെ യുദ്ധത്തിന്റെ ലക്ഷണങ്ങൾ കാണാം. തെരുവുകളിൽ അടുത്തടുത്തു തോക്കു പിടിച്ചു നില്ക്കുന്ന പട്ടാളക്കാരുള്ളതുമാത്രമല്ല ഇതിനു ലക്ഷ്യം. വഴിക്കുതന്നെ ചില സ്ഥലങ്ങൾ മുള്ളുകമ്പിയിട്ടു തിരിച്ചിരിക്കുന്നതുകൊണ്ടു് ആ ഭാഗം വിരോധികളുടെ കീഴിലാണെന്നു മനസ്സിലാക്കാം. ഞങ്ങൾ അറബികളുടെ കീഴിലുള്ള ഭാഗത്താണു് താമസിച്ചതു്. യെരുശലേമിലെ പുതിയ ഹോട്ടലുകളും പരിഷ്കൃതരീതിയിലുള്ള മററു താമസസ്ഥലങ്ങളും യഹൂദന്മാരുടെ കൈവശമായിരുന്നതി

നാൽ ഞങ്ങൾ പാൎപ്പാക്കിയിരുന്ന സ്ഥലത്തിനു വലിയ മേന്മ യൊന്നുമില്ലായിരുന്നു. എങ്കിലും ഞങ്ങളുടെ സുഖസൗകര്യങ്ങൾ അന്വേഷിക്കുന്നതിനു് ആ ഹോട്ടലിലെ അധികാരികൾ സദാ ജാഗരൂകരാണെന്നതിനാൽ അതു ചെറുതായിപ്പോയി എന്നു സങ്കടപ്പെടാനില്ലായിരുന്നു.

ഞങ്ങൾ ഹോട്ടലിലെത്തി ഉച്ചഭക്ഷണം കഴിച്ചുതീരുംമുൻപുതന്നെ ഞങ്ങൾക്കു സ്വാഗതംപറയാനായും ഞങ്ങളെ നഗരത്തിലെ കാഴ്ചകൾ കാണിക്കുവാനായും ഡിസ്ട്രിക്ട് കമ്മീഷണറും പോലീസധികാരികളും അവിടെ ഹാജരായി. സന്ധ്യയാകുന്നതിനുമുൻപു് ഉമാറിൻെറ പള്ളിയും യേശുവിനെ കുഴിച്ചിട്ട പുണ്യക്ഷേത്രവും കാണേണമെന്നാണു് അവർ ഉപദേശിച്ചതു്. അതിൻപ്രകാരം ഞങ്ങൾ മുൻപറഞ്ഞ ഉദ്യോഗസ്ഥന്മാരുടെ അകമ്പടിയോടുകൂടി പുറപ്പെട്ടു.

യെരുശലേം 'പഴയപട്ടണം' ആകപ്പാടെ 160 ഏക്കർ മാത്രം വിസ്തൃതിയുള്ള ഒരു ചെറിയ സ്ഥലമാണു്. കല്ലുകൊണ്ടു കെട്ടിയ ഒരു മഹാദുൎഗ്ഗം ഈ സ്ഥലത്തെ വലയംചെയ്യുന്നു. അതിന്നാകെ ആറു വാതിലുകളാണുള്ളതു്. ഈ കോട്ട ഒടുവിൽ പണിയിച്ചതു ഹെരോസ് എന്ന യഹൂദരാജാവെന്നത്രേ പറയുന്നതു്. കോട്ടയ്ക്കു ചുററുമുള്ള തെരുവുകൾ സാമാന്യം വിസ്താരമുള്ളവയും സിമിൻറിട്ടു ബലപ്പെടുത്തിയിട്ടുള്ളവയുമാണെങ്കിലും കോട്ടയ്ക്കകത്തുള്ള വഴികൾ ഇടുങ്ങിയവയും സമനിരപ്പില്ലാത്തവയുമാണു്. രണ്ടു കുന്നുകളുടെ മുകളിലായി സ്ഥിതിചെയ്യുന്നതുകൊണ്ടു 'പഴയപട്ടണ'ത്തിനകത്തുള്ള തെരുവുകൾ പ്രായേണ കയറുവാനും ഇറങ്ങുവാനുമുള്ള പടികൾ മാത്രമാണെന്നാനും.

ഉമാറിൻെറ പള്ളിയിരിക്കുന്ന സ്ഥലം ഇങ്ങനെയല്ല. പട്ടണത്തിൻെറ അഞ്ചിലൊരു ഭാഗമുൾപ്പെടുന്ന ആ പള്ളിവളപ്പു മിക്കവാറും നിരപ്പിലാണെന്നു പറയാം. ആ വളപ്പിനകത്തു കടന്നുകഴിഞ്ഞാൽ ആ സ്ഥലത്തിൻെറ വിശാലതയിൽ നാം വിസ്മ

യിക്കാതിരിക്കയില്ല. അത്ര വിസ്താരമുള്ള ഒരു മൈതാനത്തിൻെറ നടുക്കാണു് ഈ പള്ളി സ്ഥിതിചെയ്യുന്നതു്.

ശില്പവൈചിത്ര്യംകൊണ്ടു പ്രസിദ്ധിയുള്ള പല ക്ഷേത്രങ്ങളും കെട്ടിടങ്ങളും ലോകത്തിലുണ്ടു്. ഇൻഡ്യയിലെ താജമഹാൾ, ചൈനയിലെ സ്വർഗ്ഗക്ഷേത്രം (ടെമ്പിൾ ആഫ് ഹെവൻ), കംബോജത്തിലെ ആംകർവാട്ടു് എന്നിവ അമാനുഷികഭംഗിയുള്ളവയെന്നു് ആരും സമ്മതിക്കും. അവയ്ക്കു കിടനില്ക്കുന്ന ഒരു ശില്പസൗന്ദര്യമാണു് ഉമാറിൻെറ പള്ളിക്കുള്ളതു്. ആദ്യത്തെ മുസ്സൽമാൻഖലീഫകളുടെ കാലത്തു്, പല രാജ്യത്തിലുമുള്ള ശില്പാചാര്യന്മാരെ വരുത്തിപ്പണിയിച്ചതാണത്രെ അതു്. പിന്നീടു ക്രുസേഡുകാരുടെകാലത്തു് അതൊരു ക്രിസ്ത്യാനിപ്പള്ളിയായി മാററി. എങ്കിലും അധികംകാലം ആ മതക്കാരുടെ കൈവശത്തിലിരിക്കാൻ അതിനിടവന്നില്ല. സലാദീൻ എന്ന പ്രസിദ്ധനായ ചക്രവത്തി യൂറോപ്യരെ പാലസ്തീൻമുതലായ രാജ്യങ്ങളിൽനിന്നു തുരത്തി മുസ്ലീംസാമ്രാജ്യം പുനസ്ഥാപിച്ചപ്പോൾ അതു പിന്നെയും മുഹമ്മദീയപള്ളിയായിത്തീന്നു.

ഈ പള്ളിയുടെ നടുവിലാണു് യഹൂദന്മാർക്കു വളരെ പ്രധാനമായ ബലിക്കല്ലു സ്ഥിതിചെയ്യുന്നതു്. ആ കല്ലിന്മേൽവെച്ചു കുരുതിചെയ്യുമ്പോൾ വീഴുന്ന രക്തം അതിൻെറ നടുവിലുണ്ടാക്കിയിട്ടുള്ള ഒരു ദ്വാരത്തിലൂടെ അടിയിലുള്ള ഒരു ഗുഹയിലേക്കു് ഒലിച്ചുപോകും. ആ ഗുഹ ഒരു തീത്ഥസ്ഥലമായിട്ടാണു് ഗണിക്കപ്പെട്ടുവരുന്നതു്. എന്തുകൊണ്ടെന്നാൽ എബ്രഹാംതൊട്ടു മുഹമ്മദ്നബിവരെയുള്ള ദൈവദൂതന്മാർ അവിടെനിന്നു പ്രാത്ഥിച്ചിട്ടുണ്ടത്രേ. മുഹമ്മദ് പ്രാത്ഥിച്ചശേഷം നിവന്നുനിന്നപ്പോൾ അദ്ദേഹത്തിൻെറ ഉഷ്ണീഷം ആ പാറയിൽ മുട്ടിയെന്നും അതുകൊണ്ടു പാറയൊന്നു് അമങ്ങിപ്പോയെന്നും മുഹമ്മദീയർ വിശ്വസിക്കുന്നു. അങ്ങനെ അമങ്ങിയതായ ഭാഗം എൻെറക്കൂടെയുണ്ടായിരുന്ന മൗലവി എനിക്കു ചൂണ്ടിക്കാണിച്ചുതരികയുമുണ്ടായി.

പള്ളിയുടെ ഒരുഭാഗത്തു് അന്റോണിയസിന്റെ ശൃംഗം (Tower of Antonious) എന്നു പറയുന്ന ഒരു കെട്ടിടമുണ്ടു്. അതിലുള്ള ഒരു മുറിയിൽവെച്ചാണു് പോൺടിയസ്പൈലററ് (Pontius Pilate) എന്ന റോമൻമജിസ്ട്രേട്ട യേശുക്രിസ്തുവിനു ശിക്ഷ വിധിച്ചതു്. ചുററുമുള്ള ഭിത്തിയുടെ വേറെ ഒരു ഭാഗമാണു് നിലവിളിക്കാനുള്ള ഭിത്തി (Waiting Wall) എന്നു പേരായ സ്ഥലം. എല്ലാ വെള്ളിയാഴ്ചയും യഹൂദന്മാർ അവിടെ വന്നു ക്ഷേത്രം തങ്ങൾക്കു നഷ്ടപ്പെട്ടുപോയ ദുസ്ഥിതിയെപ്പററി വിലപിക്കാറുള്ളതുകൊണ്ടാണു് അതിനു് ആ പേർ വന്നുചേൎന്നതു്. അവിടെനിന്നകന്നല്ലാതെ ക്ഷേത്രവളപ്പിനകത്താണു് ഇന്ത്യാക്കാർക്കു് എന്നും ആദരണീയമായ ഒരു ശവകുടീരം. അവിടെയാണു് മേലാനാമുഹമ്മദാലിയെ അടക്കംചെയ്തിട്ടുള്ളതു്. ഭാരതീയമുസ്ലീംജനതയുടെ സാക്ഷാൽ ഉദ്ധാരകനായ ആ മഹാശയൻ ഇംഗ്ലണ്ടിൽവെച്ചാണു് പരലോകംപ്രാപിച്ചതെങ്കിലും അദ്ദേഹത്തിന്റെ മൃതശരീരം ഇവിടെ കൊണ്ടുവന്നാണു് അടക്കംചെയ്തതു്.

യെരുശേലമിലെ പള്ളികളുടെ കഥ എന്തുപറയാനാണു്! അവയിൽ ഏററവും പ്രധാനമായതിൽ കണ്ട ഒരു കാഴ്ച എന്നെ ആശ്ചൎയ്യഭരിതനാക്കി. ക്രിസ്തു ഉയിൎത്തെഴുന്നേററ സ്ഥലത്തു പണിയിച്ചിട്ടുള്ള പള്ളിയുടെ പ്രവേശനദ്വാരത്തിൽ ഊരിയ വാളും പിടിച്ചു് ഒരു മുസ്ലീമുദ്യോഗസ്ഥൻ ചില അനുചരന്മാരോടുകൂടി ഇരിക്കുന്നുണ്ടായിരുന്നു. പലവിധത്തിലുള്ള ക്രിസ്ത്യൻമതവിഭാഗക്കാർതമ്മിൽ വഴക്കുണ്ടാകാതെ സമാധാനം പരിപാലിക്കേണ്ടതു് ആ മുസ്ലീമുദ്യോഗസ്ഥന്റെ ചുമതലയാണു്. ഗ്രീക്കു് ആർത്തഡോക്സ്, റോമൻകാത്തലിക്കു്, അർമീനിയൻ കാസ്ലിക്കു്, ആന്തിയോഖ്യാ, പ്രോട്ടസ്റ്റന്റ്വിഭാഗങ്ങൾ—ഇങ്ങനെ പലതായിട്ടാണല്ലോ ക്രിസ്ത്യാനിമതം. അവക്കെല്ലാം ഇവിടെ പ്രാൎത്ഥിക്കയും വേണം. നിന്നുപ്രാൎത്ഥിക്കാനുള്ള സ്ഥലം വളരെ ചെറുതാണു്. അതുകൊണ്ടു പണ്ടുതന്നെ വഴക്കുകളുണ്ടായിരുന്നുവത്രേ. ഇപ്പോൾ

ആ സ്ഥലം അളന്നുതിരിച്ചിരിക്കയാണു്. ഗ്രീക്ക് ആർത്തഡോക്സ് കാർക്കാണു് കൂടുതൽ ഭാഗമെന്നാണു് എന്റെ ഓർമ്മ. അതു കഴിഞ്ഞാൽ റോമൻകത്തോലിക്കർക്കും. തിരിച്ചടയാളപ്പെടുത്തിയിരിക്കുന്ന വരയിൽനിന്നു് ഒരിഞ്ചുപോലും കവച്ചുവെച്ചാൽ വെട്ടും കുത്തുമായിട്ടേ പരിണമിക്കൂ. അതിനിടവരാതെ നോക്കാനാണു് ഈ മുസ്ലിംമാനുദ്യോഗസ്ഥൻ നിയമിതനായിരിക്കുന്നതു്.

ഞങ്ങൾ പ്രധാനമായ എല്ലാ സ്ഥലവും നടന്നു കണ്ടു. നസറേത്തിൽ പോയി യേശുവിന്റെ ജന്മസ്ഥലത്തു സ്ഥിതിചെയ്യുന്ന പള്ളി (Church of Nativity), യെരുശലേമിൽ ആലിവു കുന്നു് (Mount of olives), യേശു കുരിശും ചുമന്നു കൽപടികൾ കയറിയ പാത മുതലായ പുണ്യസ്ഥലങ്ങൾ വെറുമൊരു യാത്രക്കാരന്റെ നിലയിലോ ഒരു ചരിത്രാന്വേഷകന്റെ നിലയിലോ അല്ല, ഒരു തീർത്ഥാടകന്റെ നിലയിൽ ഭക്തിപുരസ്സരം ദർശിച്ചു എന്നുതന്നെ പറയാം. പാത്രിയാർക്കീസ്, ആർച്ച് ബിഷോപ്പ് മുതലായ സ്ഥാനങ്ങൾ വഹിക്കുന്ന പ്രതിനിധികൾ യെരുശലേമിൽ എല്ലാ ക്രിസ്ത്യാനിമതാധ്യക്ഷന്മാർക്കും ഉണ്ടു്. എന്റെ നാലഞ്ചു ദിവസത്തെ താമസത്തിനിടയിൽ അവരിൽ ചിലരുമായി പരിചയപ്പെടാൻ എനിക്കു സാധിച്ചു. റോമൻകത്തോലിക്ക ബിഷോപ്പന്മാർ, പ്രോട്ടസ്റ്റൻറ് വൈദികന്മാർ എന്നിവരെ എല്ലാടത്തും കാണാൻ സാധിക്കുന്നതാകയാൽ അവരുമായുള്ള ബന്ധം പുലർത്താനല്ല ഞാനീഅവസരത്തെ ഉപയോഗിച്ചതു്. അർമ്മീനയൻസഭയുടെ പ്രധാനനായ ഒരു ആർച്ച് ബിഷോപ്പ് അവിടെ സ്ഥിരതാമസമുണ്ടായിരുന്നു. അദ്ദേഹവുമായി പരിചയമാകയാണെങ്കിൽ പല പ്രധാനകാര്യങ്ങൾ മനസ്സിലാക്കുവാൻ സാധിക്കുമെന്നു ഞാൻ വിചാരിച്ചു. അർമ്മീനിയൻജനത മിക്കവാറും തുർക്കിയിലും റഷ്യയിലുമാണല്ലോ അധിവസിക്കുന്നതു്. ആ രാജ്യങ്ങളിൽ അർമ്മീനയൻസഭയുടെ സ്ഥിതി എന്താണു്, അവിടങ്ങളിൽ എത്രമാത്രം മതസ്വാതന്ത്ര്യമുണ്ടു്—ഇതെ

ല്ലാം അന്വേഷിച്ചറിയേണ്ടതാണെന്നു് എനിക്കു തോന്നി. ഔപചാരികമായി ഞാൻ അദ്ദേഹത്തെ ചെന്നു കണ്ടു കുശലപ്രശ്നം ചെയ്തു. പിറേറ ദിവസം അദ്ദേഹം എന്നെ തിരിച്ചു കാണാൻ വന്നതു വലിയ ആഡംബരത്തോടുകൂടിയാണു്. ഒരംബാസഡർ അർമ്മീനിയൻ ആർച്ചു് ബിഷപ്പിനെ ചെന്നു കാണുന്നതു് ആദ്യമായിരിക്കണം! ഏതായാലും അദ്ദേഹം വലിയൊരു ബഹുമതിയായി അതിനെ ഗണിച്ചു എന്നതു തീർച്ചതന്നെ. അദ്ദേഹത്തെ ബഹുമാനപുരസ്സരം സൽകരിച്ചശേഷം ഇൻഡ്യയും ആർമീനിയുമായി പുരാതനമായുണ്ടായിരുന്ന സൗഹാർദ്ദത്തെ സൂചിപ്പിച്ചു ഞാൻ ചിലതെല്ലാം പറഞ്ഞു. മദ്രാസിൽ അർമ്മീനിയരുടെ പേരുള്ള ഒരു രാജപാതതന്നെ ഉണ്ടെന്നും, മുൻകാലത്തിൽ അർമ്മീനിയർക്കു ഇൻഡ്യയിൽ എന്തു സ്ഥാനമുണ്ടായിരുന്നു എന്നു് അതിൽനിന്നു മനസ്സിലാക്കാമെന്നും മററുമാണു് ഞാൻ പറഞ്ഞതു്. ആർച്ചു് ബിഷപ്പും ഒട്ടും കുറച്ചില്ല: അവരുടെ പുരാതനഗ്രന്ഥങ്ങളിൽത്തന്നെ ഇൻഡ്യയെപ്പററി പലതുമുണ്ടെന്നും അങ്ങനെ ആദ്യകാലം മുതൽതന്നെ ഇൻഡ്യയെന്നുവെച്ചാൽ അർമ്മീനിയന്മാർക്കു വലിയ ബഹുമാനമാണെന്നും മററും അദ്ദേഹവും പറഞ്ഞു. ഇങ്ങനെ കുറച്ചുനേരം കഴിഞ്ഞശേഷമാണു് ഞാൻ തുർക്കിയിലും റഷ്യയിലും ഇപ്പോൾ സഭയുടെ സ്ഥിതി എങ്ങനെയാണെന്നു ചോദിക്കാൻ ഒരുമ്പെട്ടതു്. തുർക്കി എന്ന വാക്കു കേട്ടപ്പോൾത്തന്നെ ആ വൈദികൻെറ മുഖം രോഷാകുലമായി. ''തുർക്കികൾ ക്രൂരന്മാരാണു്, അപരിഷ്കൃതന്മാരാണു്; അവരുടെ രാജ്യത്തു മററു മതക്കാർക്കു മാനമായി താമസിക്കാൻ എത്ര പ്രയാസമാണെന്നു നിങ്ങൾക്കു വിചാരിക്കപോലും വയ്യാ. അഞ്ഞൂറു വർഷമായി ഞങ്ങളുടെ ആളുകൾ അവരുടെ കൈയിൽനിന്നനുഭവിക്കുന്ന കഷ്ടതകൾക്കു തുല്യമായി ചരിത്രത്തിൽ വേറെ ഒന്നുമില്ലെന്നു പറയാം.'' എന്നെല്ലാം വളരെ കോപതാപങ്ങളോടെയാണു് അദ്ദേഹം പറഞ്ഞതു്. സുൽത്താൻ അബ്ദുൾഹമീദിൻെറ കാലത്തുണ്ടായ അർമ്മീനിയൻ കൂട്ടക്കൊല(Armenian massacres)യെ

പ്പുററിയും മററും ചരിത്രത്തിൽ ഞാൻ വായിച്ചിട്ടുണ്ടു്. അതെല്ലാം പഴയകാലത്തെ കഥകളായിട്ടേ വിചാരിച്ചിരുന്നുള്ളു. എന്നാൽ അങ്ങനെയല്ല, അബ്ദുർഹമീദിൻെറ കാലമാണു് ഇപ്പോഴത്തേതിലും നല്ലതെന്നായിരുന്നു ആർച്ച് ബിഷപ്പിൻെറ അഭിപ്രായം. അക്കാലത്തു് എഴെട്ടു വർഷം കൂടുമ്പോൾ ഒരിക്കൽ വലിയ ഉപദ്രവങ്ങളും സങ്കടങ്ങളുമുണ്ടാകാറുണ്ടെങ്കിലും സാധാരണയായി മററു പ്രജകളെക്കവിഞ്ഞു് അവരെ ആരും ഉപദ്രവിച്ചിരുന്നില്ല. ഇപ്പോഴാകട്ടെ, കൂട്ടക്കൊലകൾ അപൂർവ്വമാണെങ്കിലും, നിത്യേനയുള്ള പെരുമാററം തീരെ അസഹ്യമെന്ന നിലയിലായിത്തീർന്നിട്ടുണ്ടത്രേ. റഷ്യയിലെങ്ങനെയാണെന്നു ഞാൻ ചോദിച്ചപ്പോൾ, ഒരു മടിയും കൂടാതെ അദ്ദേഹം പറഞ്ഞു: "അവിടെ ഞങ്ങൾക്കു സ്വന്തം രാജ്യമുണ്ടു്, ഗവണ്മെൻറുണ്ടു്; അർമ്മീനിയാ റിപ്പബ്ളിക്ക് സോവിയററുനാട്ടിലെ പ്രധാനരാജ്യങ്ങളിൽ ഒന്നാണു്. എന്നു മാത്രമല്ല റഷ്യയിലെ കേന്ദ്രഗവണ്മെൻറിലും പട്ടാളത്തിലും പാർട്ടിയിലും ഞങ്ങളുടെ ആളുകൾക്കു നല്ല ഒരു പങ്കുമുണ്ടു്. ഒന്നാം ഡെപ്യൂട്ടി പ്രൈമിനിസ്റ്ററായ മിക്കോയാൻ അർമ്മീനയനാണെന്നു് അറിയാമല്ലോ."

"അതേ, റഷ്യയിൽ അർമ്മീനയർക്കു സ്വാതന്ത്ര്യമുണ്ടെന്നു് എനിക്കറിയാം. പക്ഷേ മതാദ്ധ്യക്ഷന്മാർക്കു സ്വാതന്ത്ര്യമുണ്ടോ? സഭയുടെ (Church) കാര്യമെങ്ങനെയാണു്?" ഞാൻ ചോദിച്ചു.

"സഭയുടെ കാര്യത്തിൽ വളരെ തെററിദ്ധാരണയുണ്ടു്. കമ്മ്യൂണിസ്ററുകാർ നാസ്തികന്മാരാണെന്നുള്ളതു ശരിതന്നെ. പക്ഷേ അവർ മതസംബന്ധികളായ കാര്യങ്ങളിൽ കൈ കടത്താറില്ല. സഭയുടെ കാര്യം സഭയ്ക്കെന്നാണു് അവരുടെ നയം."

ആർച്ചുബിഷപ്പിനെപ്പോലെ ഒരു സഭ (Church)യിൽ അധികാരമുള്ള ഒരാളിൽനിന്നു് ആദ്യമായിട്ടാണു് ഞാൻ ഇങ്ങനെ ഒരഭിപ്രായം കേട്ടതു്. എനിക്കു് അതു് ആശ്ചര്യം തോന്നിച്ചുവെങ്കിലും ആലോചിച്ചപ്പോൾ അദ്ദേഹം പറഞ്ഞതു ശരി

യായിരിക്കാമെന്ന വിചാരമുണ്ടായി. കമ്മ്യൂണിസ്റ്റ്കാർ മതസിദ്ധാന്തങ്ങളെപ്പററിയും പൗരോഹിത്യത്തെപ്പററിയും എന്തുതന്നെ വിശ്വസിച്ചാലും ജാതീയത (Nationality) പുലത്തുന്നതിനു ശ്രദ്ധിച്ചിരുന്നു എന്നുള്ളതു തീച്ചയാണ്. സോവിയററുനാട്ടിൽ അനവധി രാജ്യങ്ങളും സമുദായങ്ങളുമുണ്ടല്ലോ. യുക്കാറാനിയൻകാർ, ജാർജിയാക്കാർ, കാസാക്കുകാർ—ഇങ്ങനെയുള്ളവരുടെയെല്ലാം ജാതിപ്രത്യേകത തുടർന്നുകൊണ്ടുപോകുന്നതായിരുന്നു അവരുടെ നയം. ആ സ്ഥിതിക്കു് അർമീനയൻകാരെയും അപ്രകാരം ഒരു പ്രത്യേകരാജ്യവും സമുദായവുമായി വളത്തുവാൻ നിശ്ചയിച്ചെങ്കിൽ അതവരുടെ പൊതുനയത്തിനു യോജിച്ച ഒരു കാര്യംതന്നെ. അർമീനയക്കു പ്രത്യേകമൊരു സഭയുള്ളതുകൊണ്ടു് ആ സഭയ്ക്കും അവിടെ സ്ഥാനമില്ലാതെ വരികയില്ലല്ലോ. എന്തായാലും ആർച്ച്ബിഷപ്പിൽനിന്നു് ഇത്രയുമൊക്കെ മനസ്സിലാക്കാൻ സാധിച്ചതിൽ ഞാൻ സന്തോഷിച്ചു.

യെരുശലേം വിട്ടു നേരെ സിറിയയുടെ തലസ്ഥാനമായ ഡെമാസ്കസ്സിലേക്കാണു് ഞങ്ങൾ പോന്നതു്. ലോകത്തിലെ ഏററവും പഴയ പട്ടണങ്ങളിൽ ഒന്നാണെന്നനുമാനിക്കുന്ന ഒരു സ്ഥലമാണു് ഡെമാസ്കസ്സ്. യഹൂദന്മാരുടെ കാലത്തുതന്നെ അതിനു പ്രാധാന്യം ലഭിച്ചിരുന്നു. പുണ്യാളനായ പൗലോസ് അവിടന്നു് ഒളിച്ചുപോന്ന കഥ പ്രസിദ്ധമാണല്ലോ. ആ വീടും ജനാലയും ഇപ്പോഴും ആളുകൾ ചൂണ്ടിക്കാണിക്കാറുണ്ടത്രേ. അത്ര പുരാതനമെങ്കിലും മുസ്സൽമാൻമാരുടെ കാലത്താണു് ആ പട്ടണത്തിനു ലോകോത്തരമായ പ്രശസ്തി ലഭിച്ചതു്. മുഹമ്മദുനബിയെത്തുടന്നുള്ള ആദ്യഖാലിഫുമാരുടെ തലസ്ഥാനം ഡെമാസ്കസ്സായിരുന്നു. ആ രാജധാനിയിൽനിന്നാണു് സ്പെയിൻതൊട്ടു് അഫ്ഘാനിസ്ഥാൻവരെയുള്ള മഹാസാമ്രാജ്യത്തെ അവർ ഭരിച്ചതു്. അക്കാലത്തുണ്ടായിരുന്ന മേന്മ ഡെമാസ്കസ്സിനു് ഇപ്പോൾ ഇല്ലെങ്കിലും, അമ്പതുലക്ഷം ആളുകൾമാത്രമുള്ള ഒരു ചെറിയ രാജ്യ

ത്തിൻെറ തലസ്ഥാനം എന്ന സ്ഥിതിയേ ഉള്ളൂവെങ്കിലും, അതു വളരെ മനോഹരമായ ഒരു നഗരംതന്നെയാണ്. ഖാലിഫ് ഉമാറിൻെറ പള്ളി, മുകൾ അടച്ചുകെട്ടിയ വലിയ ബസാർ, ലോകത്തിലെ ഏററവും പഴയ രാജപാതയായ 'നേർവഴി എന്നറിയപ്പെടുന്ന തെരുവ്' (The street called Straight) —ഇങ്ങനെ പുരാതനങ്ങളായ പല കാഴ്ചകൾ അവിടെയുണ്ട്. കൂടാതെ, പുതിയ ഒരു നഗരത്തിനു വേണ്ട ഏർപ്പാടുകൾകൊണ്ടും കെട്ടിടങ്ങൾകൊണ്ടും ആ നഗരമലംകൃതമായിരുന്നുതാനും.

അക്കാലത്തു സിറിയ ജനറൽ ഷിഷാക്കലി എന്നൊരു സൈന്യാധിപൻെറ ഭരണത്തിൻകീഴിലായിരുന്നു. 1946-ൽ സ്വാതന്ത്ര്യം ലഭിച്ചശേഷം സിറിയയിലെ ഗവൺമെൻറിൻെറ കഥ എത്രയും വിചിത്രമായി എന്നേ പറയാവൂ. പ്രജാധിപത്യഗവൺമെൻറിൽനിന്നു പട്ടാളക്കാർ ബലം പ്രയോഗിച്ച് ആദ്യമേരാജ്യം കൈയേറെറടുത്തു. അതിനുശേഷം പ്രസിഡൻറ്മാർ മാറി മാറി വെടിയേററു മരിക്കയോ ലഹളയും മൂത്തിരുമ്പോൾ രാജ്യം വിട്ട് ഓടിപ്പോവുകയോ ആയിരുന്നു പതിവ്. ഇതിനു കാരണം ഇറാക്കും ഈജിപ്തും തമ്മിലുള്ള മത്സരമാണ്. അറബികളുടെ ഏകീകരണത്തിന് അടിസ്ഥാനമിടേണ്ടതു് ഈ രണ്ടിലൊന്നു വഴിയാണെന്നത്രേ ജനങ്ങളുടെ ബോധം. സിറിയയിലെ ജനങ്ങൾ ഈ സംഗതിയിൽ ഭിന്നാഭിപ്രായക്കാരാണ്. ഏകദേശം പകുതിയോളം ആളുകൾ ഇറാക്കിനോടു ചേർന്നു 'Fertile Crescent' എന്നു പറയാറുള്ള രാജ്യം നിർമ്മിക്കണമെന്നാഗ്രഹിക്കുന്നു. മറെറാരു കക്ഷി ഈജിപ്തിനോടു ചേരണമെന്നു വിചാരിക്കുന്നു. ചരിത്രദൃഷ്ട്യാ നോക്കിയാൽ രണ്ടു വാദത്തിനും സാധുതയുണ്ടുതാനും. കക്ഷികളുടെ ബലംപോലെയാണ് ഭരണാധികൃതരുടെ ജീവൻെറ വില. പ്രസിഡൻറ് ഇറാക്കുകക്ഷിയോടു ചായുന്നു എന്നു തോന്നിയാൽ ഈജിപ്തുകക്ഷിക്കാർ അയാളെ കൊല്ലുവാ

നുള്ള ശ്രമം തുടങ്ങും; ഈജിപ്തിനോടു ചേരുന്നു എന്നു കണ്ടാൽ ഇറാക്കുകാരും. ഇങ്ങനെ ഒരു പദവിയാണു് ജനറൽ ഷിഷാക്കലി അലങ്കരിച്ചിരുന്നതു്.

ഷിഷാക്കലിയെ കണ്ടു് അധികാരപത്രം സമർപ്പിച്ചശേഷം ആദ്യം ചെയ്യേണ്ടതായി എനിക്കു തോന്നിയതു ജേക്കോബൈററ്സഭയുടെ അധ്യക്ഷനായ അന്തിയോഖ്യയിലെ പാത്രിയർക്കീസ്ബാവയെ ചെന്നു കാണണമെന്നാണു്. മതാധ്യക്ഷന്മാരുമായി പരിചയപ്പെടുക എന്നതു് എന്റെ ഔദ്യോഗികകർത്തവ്യങ്ങളിലൊന്നത്രേ. കൂടാതെ, പാത്രിയർക്കീസ്ബാവയെ ചെന്നു കാണുന്നതിനു വേറെയും കാരണമുണ്ടായിരുന്നു. കേരളത്തിലെ ക്രിസ്ത്യാനികളിൽ ഒരു പ്രധാനഭാഗം അന്തിയോഖ്യസിംഹാസനത്തിന്റെ കീഴിലാണല്ലോ. അവർ ബാവാകക്ഷിയെന്നും മെത്രാൻകക്ഷിയെന്നും പിരിഞ്ഞുനിന്നു കലഹംതുടങ്ങിയിട്ടു മൂന്നുനാലു തലമുറ കഴിഞ്ഞുവെങ്കിലും രണ്ടുകൂട്ടരും പാത്രിയർക്കീസ് സിംഹാസനത്തിന്റെ അപ്പോസ്തോലിക്കാസ്ഥാനത്തെ ഒരുപോലെ ബഹുമാനിക്കുന്നു. കേരളത്തിലെ യാക്കോബായസഭയിൽ പാത്രിയർക്കീസിനുണ്ടെന്നു് ഒരു കക്ഷിക്കാർ വാദിക്കുന്ന അധികാരത്തെപ്പററി മാത്രമാണല്ലോ തർക്കം. ഏതായാലും കേരളീയക്രിസ്ത്യാനികളെസ്സംബന്ധിച്ചേടത്തോളം പാത്രിയർക്കീസിനു് അത്യുന്നതമായ ഒരു സ്ഥാനമാണുള്ളതെന്നതിനു തർക്കമില്ല. അതുകൊണ്ടു വിശേഷിച്ചും അദ്ദേഹവുമായി പരിചയപ്പെടേണ്ടതാണെന്നു ഞാൻ തീർച്ചയാക്കി.

അന്തിയോഖ്യാസിംഹാസനം പണ്ടു തുർക്കിയിലുള്ള അന്തിയോഖ്യാനഗരത്തിലായിരുന്നതെങ്കിലും ഇപ്പോൾ പാത്രിയർക്കീസിന്റെ അരമനയും താമസവും സിറിയയിൽ ഹോംസ് എന്ന പട്ടണത്തിലാണു്. ഡെമാസ്ക്കസ്സിൽനിന്നു് ഒരെണ്പതുമയിലകലെ അതു സ്ഥിതിചെയ്യുന്നു. പാത്രിയർക്കീസിന്റെ ഒരു പ്രതിനിധി ഡെമാസ്ക്കസ്സിൽ താമസമുണ്ടു്. അതുകൊണ്ടു യാത്രയ്ക്കുവേണ്ട ഏ

ട്ടുപാടുകൾ ചെയ്യാൻ വൈഷമ്യമൊന്നുമുണ്ടാകയില്ല. എന്റെ കൂടെ ഭാര്യയും മകൾ രാധയും കൂടാതെ കിദുവായി എന്നൊരുദ്യോഗസ്ഥനുമുണ്ടായിരുന്നു. യാത്രയ്ക്കു മൂന്നു മണിക്കൂറിൽ കൂടുതൽ വേണ്ടിവന്നില്ല. ഹോംസ് പട്ടണത്തിൽ പ്രവേശിച്ചപ്പോൾ പാത്രിയർക്കീസിന്റെ ചില ആളുകൾ ഞങ്ങൾക്കു സ്വാഗതം പറയാൻ വന്നുനിന്നിരുന്നു. മോട്ടറിന്മേൽ പാറിയിരുന്ന ഇൻഡ്യൻ പതാകകണ്ടായിരിക്കാം, ഏതായാലും ഞങ്ങളെ തിരിച്ചറിവാൻ അവർക്കു ബുദ്ധിമുട്ടുണ്ടായില്ല. ബഹുമാനപുരസ്സരം സൽക്കരിച്ച് അവർ ഞങ്ങളെ അരമനയിലേയ്ക്കു കൂട്ടിക്കൊണ്ടുപോയി.

പാത്രിയർക്കീസ് ബാവാ ഓർത്തോഡോക്സ് സുറിയാനിസഭയുടെ അധ്യക്ഷനാണെങ്കിലും അദ്ദേഹത്തിന്റെ അരമനയും പള്ളിയുമൊന്നും സ്ഥാനത്തിനു ചേർന്നതായിരുന്നെന്നു പറഞ്ഞുകൂടാ. വത്തിക്കാൻ, കാന്റർബറി എന്നിവയുമായി തട്ടിച്ചുനോക്കേണ്ടതേ ഇല്ല; നമ്മുടെ കേരളത്തിലെ ഭദ്രാസനപ്പള്ളികളോടും അരമനകളോടും താരതമ്യപ്പെടുത്തുവാൻ തക്ക യോഗ്യതപോലും ഹോംസിലെ കെട്ടിടങ്ങൾക്കില്ലായിരുന്നു. കുറച്ചൊരാശാഭംഗം തോന്നാതിരുന്നില്ലെങ്കിലും അന്തിയോഖ്യാസിംഹാസനത്തിന്റെ പുരാതനത്വമോർത്തും അതു വളരെക്കാലമായി മുസ്സൽമാന്മാർ ഭരിക്കുന്ന ഒരു രാജ്യത്തിൽ വലിയ അവകാശങ്ങളും അധികാരങ്ങളും കൂടാതെ കഴിയുകയാണല്ലോ എന്നോർത്തും ഒട്ടൊന്ന് ആശ്വസിക്കതന്നെ വേണ്ടിവന്നു. സിംഹാസനമുറിയിലാണ് ബാവാ ഞങ്ങളെ സ്വീകരിച്ചത്. വലിയ ആഡംബരമൊന്നുമില്ലെങ്കിലും ബാവാ അവർകൾ ഇരുന്ന ആസനത്തിൽ വിലങ്ങനെയുള്ള രണ്ടു താക്കോലുകളുടെ ചിഹ്നം, പത്രോസ് പുണ്യവാളന്റെ പ്രതിനിധിയാണ് അദ്ദേഹമെന്നു പ്രഖ്യാപനം ചെയ്തിരുന്നു.

അന്നത്തെ (1952-ൽ സിംഹാസനം അലങ്കരിച്ചിരുന്ന) ബാവായ്ക്ക് അറുപതിൽ കൂടുതൽ വയസ്സുണ്ടായിരുന്നു. പല ഭാഷകളിൽ ജ്ഞാനവും ക്രിസ്തീയമതസിദ്ധാന്തങ്ങളിൽ അഗാധമായ

പാണ്ഡിത്യവുമുള്ള ആ മഹാനുഭാവൻ ഒന്നര മണിക്കൂർ നേരത്തോളം എന്നോടു പല കാര്യങ്ങളെപ്പററിയും വിശേഷിച്ചു മലങ്കരസഭയെപ്പററിയും പലതും പറഞ്ഞു. ഒന്നാണു് ഞാൻ പ്രധാനമായി മനസ്സിലാക്കിയതു്: അന്തിയോഖ്യാസഭയ്ക്കു കേരളത്തിലുണ്ടായ കഷ്ടങ്ങൾക്കെല്ലാം ഉത്തരവാദികൾ ബ്രിട്ടീഷുകാരാണു് എന്നതിൽ അദ്ദേഹത്തിനു സംശയമില്ല. "ഒരു ശതവർഷകാലത്തിൽ മൂന്നു പ്രാവശ്യം പാവനമായ ഈ സഭയെ ആ ചെകുത്താൻെറ മക്കൾ ഭിന്നിപ്പിച്ചിട്ടുണ്ടു്. അവർ നശിക്കട്ടെ"—ഈ ശാപം സംസാരത്തിന്നിടയിൽ മൂന്നു പ്രാവശ്യം അദ്ദേഹം ഉരുവിട്ടു. അപ്പോസ്തോലൻെറ പ്രതിനിധി ഒരു ജാതിക്കാരെ ഒന്നടക്കം ഇങ്ങനെ ശപിക്കുന്നതു ശരിയാണോ എന്നു ഞാൻ വിനയപുരസ്സരം ചോദിക്കാതിരുന്നില്ല. അദ്ദേഹം അതിനു മറുപടി പറഞ്ഞതിങ്ങനെയാണു്: "ഇംഗ്ലീഷുകാർ!, അവർ ദൈവദ്രോഹികളാണു്. ഈ അപ്പോസ്തോലികസഭയെ എങ്ങനെയൊക്കെയാണു് ദ്രോഹിച്ചിട്ടുള്ളതെന്നു നിങ്ങൾക്കറിഞ്ഞുകൂടാ. ദൈവത്തിൻെറ കൈ അവരുടെ മേൽ പതിച്ചുതുടങ്ങിയിരിക്കുന്നു. അവർ നശിക്കും." ഇംഗ്ലീഷുകാരുടെ ഉപദ്രവത്തെപ്പററി പലതും പറഞ്ഞ കൂട്ടത്തിൽ ഒന്നു് എനിക്കു കുറെ വിശേഷമായി തോന്നി; സഭയെസ്സംബന്ധിച്ച ചില കാര്യങ്ങളെപ്പററി ബ്രിട്ടീഷുഗവൺമെൻറിനു് എഴുതിയയച്ചാൽ മന്ത്രിമാരല്ല ചില ഡെപ്യൂട്ടി സിക്രട്ടറിമാരാണത്രേ അതിനു മറുപടിയയയ്ക്കാറു്. അതു് അന്തിയോഖ്യാസിംഹാസനത്തെ കരുതിക്കൂട്ടി അപമാനിക്കാനാണെന്നായിരുന്നു പാത്രിയാർക്കീസവർകളുടെ അഭിപ്രായം. അതേപ്പററി അദ്ദേഹം പറഞ്ഞതിങ്ങനെയാണു്: "ഈ സിംഹാസനമാണു് പത്രോസ് (St. Peter) ആദ്യം സ്ഥാപിച്ചതെന്നു സർവ്വസമ്മതമത്രേ. അതിനുശേഷമാണു് റോമാ. അതുകൊണ്ടു് അന്തിയോഖ്യായ്ക്കു റോമായെക്കാളേറെ ശ്രേഷ്ഠത്വമുണ്ടെന്നിരിക്കെ മാർപ്പാപ്പായ്ക്കൊപ്പം അന്തിയോഖ്യാപാത്രിയർക്കീസിനെയും കരുതാ

ത്തു് അവരുടെ ധിക്കാരമാണെന്നല്ലേ പറയേണ്ടതു്? ദൈവം അവരോടു ചോദിച്ചുകൊള്ളും. അവർ ശപിക്കപ്പെട്ടവർ!''

സിറിയയിലെ ഗവണ്മെൻറിനോടും ബാവാക്കു സന്തോഷമില്ലായിരുന്നു: ''തുൎക്കിച്ചക്രവൎത്തികളുടെ കാലത്തു സഭയെ അവർ ബഹുമാനിച്ചിരുന്നു. മുസ്സൽമാൻരാജ്യമാണെങ്കിലും അവർ ഞങ്ങളുടെ കാര്യങ്ങളിൽ കൈ കടത്തിയിരുന്നില്ല. ഈ അറബികളാവട്ടെ എന്തു പറയാനാണു്?''

ബാവാക്കു് ഒരു സംശയം തോന്നി, എൻെറ കൂടെയുള്ള സിക്രട്ടറിയുടെ മുഖത്തു് അദ്ദേഹം ഒന്നുരണ്ടു പ്രാവശ്യം സൂക്ഷിച്ചു നോക്കുന്നതു ഞാൻ കണ്ടു. അദ്ദേഹം ചോദിച്ചു: ''നിങ്ങളുടെ സിക്രട്ടറിയുടെ പേരെന്താണു്?''

''കിദപായി'' ഞാൻ മറുപടി പറഞ്ഞു.

''കിദപായി, കിദപായി'' എന്നു രണ്ടു പ്രാവശ്യം പറഞ്ഞ ശേഷം ബാവാ അവർകൾ സിറിയാഗവണ്മെൻറു് മതകാര്യങ്ങളിൽ കാണിക്കുന്ന അസഹിഷ്ണുതയെപ്പററി പിന്നെയും ഓരോന്നു്, വലിയ കോപഭാവം കൂടാതെ, മിതമായ സ്വരത്തിൽ പറഞ്ഞു. സിക്രട്ടറിയുടെ കാര്യത്തിൽ അദ്ദേഹത്തിനു തീരെ ബോധ്യം വന്നില്ലെന്നു് ഇടക്കിടെയുള്ള നോട്ടംകൊണ്ടു് അറിയാമായിരുന്നു.

''എന്താണു് മിസ്റ്റർ കിദപായിയുടെ ആദ്യത്തെ പേരു്?'' അദ്ദേഹം പിന്നെയും ചോദിച്ചു.

കിദപായി സമൎത്ഥനായിരുന്നു. അയാൾ ഒരു സങ്കോചവും കൂടാതെ പറഞ്ഞു: '''വിറാസത്തു്'' എന്നാണു് എൻെറ സ്വന്തം പേരു്. കിദപായി കുടുംബനാമമാണു്.''

ഇതിൽ ഒരു കള്ളമുണ്ടു്: വിറാസത്തു് എന്നുവെച്ചാൽ അറബിയിൽ വിശ്വസിക്കുന്നവൻ എന്നാണു് അൎത്ഥം. അതു മുസ്സൽമാന്മാൎക്കും ക്രിസ്ത്യാനികൾക്കും ആൎക്കുമാകാവുന്ന പേരാണു്. വാസ്തവത്തിൽ കിദപായിയുടെ മുഴുവൻപേർ വിറാസതു്-എ-ആ

ലി—ആലിയിൽ വിശ്വസിക്കുന്നവൻ—എന്നാണ്. അതു മുഴുവൻ പറകയാണെങ്കിൽ അയാൾ മുസ്സൽമാനാണെന്ന് ആർക്കും മനസ്സിലാവും. അതു മറച്ചുവെയ്ക്കാനാണ് കിദ്വായി 'വിറാസത്' എന്നുമാത്രം പറഞ്ഞതു്. എന്നിട്ടും ബാവാ അവർകളുടെ സംശയം നീങ്ങിയില്ല. അപ്പോൾ ഞാൻ പറഞ്ഞു: "അവിടന്നു സംശയിക്കേണ്ടതില്ല. ശ്രീ: കിദ്വായിയിൽ എനിക്കു പൂർണ്ണമായ വിശ്വാസമുണ്ട്. അദ്ദേഹം ഇൻഡ്യാഗവണ്മെൻറിൽ വലിയൊരുദ്യോഗം ഭരിക്കുന്ന ആളാണ്."

ഇതുകൊണ്ട് അദ്ദേഹം സമാധാനപ്പെട്ടോ എന്നറിഞ്ഞുകൂടാ. കുറച്ചു നേരംകൂടി പല കാര്യങ്ങളെപ്പററിയും സംസാരിച്ചശേഷം അവിടത്തെ ഭണ്ഡാരം തുറന്നു കേരളക്രിസ്ത്യാനികൾ ആ സിംഹാസനത്തിനു കാഴ്ചവെച്ചിട്ടുള്ള വിലപിടിച്ച കുരിശുകളും ആഭരണങ്ങളുമെല്ലാം എടുത്തു ഞങ്ങളെ കാണിച്ചു. അതിനുശേഷം കേമമായ ഒരു സദ്യയുമുണ്ടായി. ഇങ്ങനെ വളരെ സന്തോഷത്തോടെയാണ് ഞങ്ങൾ പിരിഞ്ഞതു്. പുറപ്പെടുന്നതിനുമുൻപു കിദ്വായി ഉൾപ്പെടെ എല്ലാവർക്കും വെവ്വേറെ ആശീർവ്വാദം തന്നു ഞങ്ങളെ യാത്രയാക്കി എന്നതും പ്രസ്താവ്യമാണ്.

പത്തുപന്ത്രണ്ടു മാസം കഴിഞ്ഞു ഞാൻ ഒരിക്കൽക്കൂടി അദ്ദേഹത്തെ കാണുവാൻ പോകയുണ്ടായി. പഴയ സ്നേഹിതന്മാർ തമ്മിൽ കാണുന്നതുപോലെയായിരുന്നു ആ കൂടിക്കാഴ്ച. അന്നു കൂടെ മററാരുമില്ലാതിരുന്നതിനാൽ കേരളത്തിലെ വഴക്കിൻെറ കാര്യത്തെപ്പററി അദ്ദേഹം ഒട്ടധികം എന്നോടു സംസാരിച്ചു. അദ്ദേഹം പറഞ്ഞതിൻെറ സാരം ഇതായിരുന്നു: "മലങ്കരസ്സഭക്കു് അപ്പോസ്തോലിക്ക സിംഹാസനത്തോടുള്ള ബന്ധം പോയാൽ പിന്നെ അതു ഭിന്നിച്ച ഒരു ചെറുസഭ എന്നല്ലാതെ എന്താണ്? പത്രോസിൽനിന്നുള്ള പിൻതുടർച്ചയിലാണ് സഭയുടെ ദൈവികത്വം. എനിക്കധികാരം വേണമെന്നോ അവരുടെ പണം വേണമെന്നോ ഇല്ല; പക്ഷേ ആ ബന്ധം വിട്ടു പ്രവർത്തിക്കാൻ പ്രയാസമുണ്ട്."

ഒരു ഹിന്ദുവാകയാൽ ഈ കാര്യത്തിൽ എനിക്കു പറയത്തക്ക അറിവൊന്നുമില്ലെന്നും ബാവാ അവർകളുടെ അഭിപ്രായത്തെ അധികാരസ്ഥാനങ്ങളിൽ അറിയിക്കാനല്ലാതെ മറെറാന്നും ചെയ്യാൻ എനിക്കു കഴിവില്ലെന്നും പറഞ്ഞു ഞാൻ ആ കാര്യത്തിൽ നിന്നൊഴിയുകയാണുണ്ടായതു്. പുറപ്പെടാൻനേരത്തു ബാവാ അവർകൾ പറഞ്ഞു: "ഈ സിംഹാസനത്തിൽനിന്നു ചില മുദ്രകളും മെഡലുകളുമൊക്കെ കൊടുക്കാറുണ്ടു്. അങ്ങനെയൊന്നു തരുന്നതിൽ വിരോധമുണ്ടാകില്ലല്ലോ."

ഞാൻ വളരെ ആദരവോടുകൂടി അറിയിച്ചു: "അതു വലിയൊരു ബഹുമതിതന്നെ, സംശയമില്ല. പക്ഷേ മററു രാജ്യങ്ങളിലെ ബഹുമാനങ്ങൾ സ്വീകരിച്ചുകൂടെന്നു് ഇന്ത്യാഗവണ്മെൻറിൻെറ നിയമമുണ്ടു്. അതുകൊണ്ടു് അവിടുന്നു ക്ഷമിക്കണം."

ഇങ്ങനെയാണു് ഞങ്ങൾ യാത്രപറഞ്ഞു പിരിഞ്ഞതു്.

പാത്രിയാക്കീസ്ബാവായുമായുള്ള ഈ ബന്ധംകൊണ്ടു് എനിക്കു് അല്പംചില സഹായമുണ്ടായി എന്നതും ഇവിടെ സ്മരണീയമാണു്. ബൈറുട്ടിലും കയ്റോയിലുമുള്ള ക്രിസ്ത്യാനികളിൽ ഒരു വിഭാഗം ബാവായുടെ ആളുകളാണു്. അവർക്കു് ആ പട്ടണങ്ങളിൽ കത്തനാരന്മാരും മെത്രാന്മാരുമുണ്ടു്. ബാവാ അവർകളും ഇന്ത്യനമ്പാസഡറും തമ്മിൽ സ്നേഹമാണെന്നു മനസ്സിലായപ്പോൾതൊട്ടു് അവരുടെ മെത്രാന്മാർ ഞങ്ങളോടു വലിയ മമതയിലാണു് പെരുമാറിയതു്. തന്മൂലം അവരിൽനിന്നു പല കാര്യങ്ങൾ മനസ്സിലാക്കുവാനും എനിക്കു സാധിച്ചു.

ദമാസ്കസ്സിൽനിന്നു ഞാൻ ലെബനണിലേക്കാണു് പോയതു്. തീരെ ചെറിയ ഒരു രാജ്യമാണെങ്കിലും ലബനണിൻെറ പ്രകൃതിസൗന്ദര്യം ഒന്നു വേറെയാണു്. രാജ്യത്തിലാകപ്പാടെ പത്തുലക്ഷമാളുകളാണുള്ളതു്. തലസ്ഥാനമായ ബൈറുട്ട Beirut) മാത്രമേ കാര്യമായ ഒരു പട്ടണമായി പറയാനുള്ളൂ. നമ്മുടെ പഴയ കൊച്ചിരാജ്യത്തിൻെറ വലിപ്പമുണ്ടെന്നു പറയാം.

ആ രാജ്യത്തിൻെറ പ്രത്യേകത രണ്ടു കാര്യംകൊണ്ടായിരുന്നു: ഒന്നാമതു്, അതിൻെറ ശീതോഷ്ണാവസ്ഥ; രണ്ടാമതു്, ലബനീസ് ജനതയ്ക്കു വ്യാപാരത്തിൽ പുരാതനമായിത്തന്നെയുള്ള സാമൎത്ഥ്യം. ശീതോഷ്ണാവസ്ഥകൊണ്ടു നോക്കുകയാണെങ്കിൽ ഇത്ര സുഖപ്രദമായ ഒരു സ്ഥലം വേറെയുണ്ടോ എന്നു സംശമാണു്. സമുദ്രത്തെ തൊട്ടുതന്നെയാണു് മലകൾ. അതുകൊണ്ടു് എത്ര വലിയ ഉഷ്ണകാലത്തും ഇരുപതു മിനിട്ടുകൊണ്ടു ചൂടറിയാത്ത മലംപ്രദേശങ്ങളിലെത്താം. അതുപോലെതന്നെ കാശ്മീരൊഴിച്ചാൽ ഇതുപോലെ മധുരഫലങ്ങൾ വിളയുന്ന സ്ഥലം വേറെയില്ല. ലെബനണിലെ വൃക്ഷലതാകളികൾക്കും പ്രത്യേകഭംഗിയുണ്ടു്. പഴയ കാലംമുതൽതന്നെ ഈടുകൊണ്ടും ഭംഗികൊണ്ടും തേക്കു്, വീട്ടി ഇവയെപ്പോലെതന്നെ ഗണിക്കപ്പെട്ടിട്ടുള്ള ഒരു വൃക്ഷമാണു് സേഡാർ (Cedar). ആ ജാതിയിൽ ലെബനണിലെ സേഡാറിനു ഗുണം കൂടുമെന്നതു സൎവ്വസമ്മതമാണു്.

മൂന്നു കാര്യങ്ങൾകൊണ്ടാണു് ലബനൺകാർക്കു ചരിത്രത്തിലുള്ള സ്ഥാനം: ഒന്നാമതു്, അക്ഷരമാല കണ്ടുപിടിച്ചതു ലബനൺകാരായ ഫിനീഷ്യൻജാതിക്കാരാണത്രേ. അവർ വഴിയാണു് ഇതു മററു സ്ഥലങ്ങളിലേയ്ക്കു പരന്നതെന്നും വിശ്വസിക്കപ്പെടുന്നു. ഫിനീഷ്യനക്ഷരമാലയ്ക്കു മുൻപു ഹൈറോഗ്ലിഫിക്സ് എന്നു പറയപ്പെടുന്ന ഒരു ചിത്രസമൂഹമാണു് ഭാഷയെഴുതാൻ ഉപയോഗിച്ചിരുന്നതു്. ചൈന, ജപ്പാൻ മുതലായ സ്ഥലങ്ങളിൽ ഓരോ ആശയത്തിനും ഓരോ വസ്തുവിനും ഓരോ ചിത്രമെന്ന രീതിയിലാണല്ലോ എഴുത്തു്. ഇന്ത്യയിലും ഒരു കാലത്തു് അങ്ങനെയായിരുന്നുവെന്നതു ഹാരപ്പൻസംസ്കാരത്തിലെ ചിത്രലിഖിതങ്ങളിൽനിന്നു മനസ്സിലാക്കാം. ഈജിപ്തുമുതലായ നാട്ടുകളിൽ പ്രചരിച്ചിരുന്ന ചിത്രലിഖിതസമ്പ്രദായത്തിൽനിന്നു ഫിനീഷ്യർ (Phoenicians) ഒരക്ഷരമാല നിൎമ്മിച്ചെടുത്തു ലോകത്തിൽ പ്രചരിപ്പിച്ചുവെങ്കിൽ അവർ മനുഷ്യജാതിക്കു് എററവും മഹത്തായ ഒരുപകാരം ചെയ്തുവെന്നു നിസ്സംശയം പറയാം.

ചരിത്രത്തിൽ അറിയപ്പെടാൻ രണ്ടാമതൊരു കാരണം ഇതാണ്: ലോകത്തിൽ ആദ്യമായി മററു രാജ്യങ്ങളിൽ കയറി അധിവസിച്ച് ഉപരാജ്യങ്ങൾ (കാളണികൾ) തുടങ്ങിയതു ഫിനീഷ്യരത്രേ. ലോകപ്രസിദ്ധവും റോമയോടുതന്നെ വളരെനാൾ എതിരിട്ടു പൊരുതുനിന്നതുമായ കാർത്തേജ് ഫിനീഷ്യയുടെ ഒരു പരാജ്യമായിരുന്നു. ഫ്രാൻസ്, സ്പെയിൻ മുതലായ രാജ്യങ്ങളുടെ കടലോരങ്ങളിലും ഇവർ കുടിയേറിപ്പാർത്തിരുന്നു. ഇംഗ്ലണ്ടിൽ കാൺവാൾ എന്ന സ്ഥലത്തു തകരഖനികൾ തുറന്നതും ഇവരായിരുന്നുവത്രേ.

മൂന്നാമതു്, കടൽയാത്രയിലും കച്ചോടത്തിലും ഇവർ പുരാതനകാലങ്ങളിൽ അഗ്രഗണ്യരായിരുന്നു. ഇവരുടെ സഞ്ചാരങ്ങൾ വഴിക്കാണത്രേ ഈജിപ്തിലെ പുരാതനസംസ്കാരം ലോകത്തിൽ പലേടത്തും പ്രചരിച്ചതു്. അവരെത്തി കച്ചോടം ചെയ്യാത്ത സ്ഥലമില്ലായിരുന്നു.

ഇത്ര ചെറിയ ഒരു രാജ്യം ലോകസംസ്കാരത്തിനു് എത്ര സംഭാനകളാണ് ചെയ്തിട്ടുള്ളതു്! ഇക്കാലത്തും ലെബനൺകാരിൽ ഈ ഗുണങ്ങൾ തെളിഞ്ഞുകാണാം. അറബികളുടെ ഇടയിൽ കഴിഞ്ഞ ശതവർഷത്തിലുണ്ടായ സംസ്കാരാഭിവൃദ്ധിക്ക് അടിസ്ഥാനമിട്ടതു ലെബനൺകാരായിരുന്നു. അവരുടെ അധിവാസപാരമ്പര്യവും ഇപ്പോൾ നിലനിന്നുവരുന്നുണ്ടു്. ആഫ്രിക്കയിലെ പുതിയ രാജ്യങ്ങൾ മിക്കവയിലെയും കച്ചോടം ലെബനൺകാരുടെ കൈയിലാണ്. ബ്രസീൽ മുതലായ തെക്കേ അമേരിക്കൻരാജ്യങ്ങളിലെ വ്യവസായജീവിതത്തിൽ അവർക്കു വലിയ ഒരു പങ്കുണ്ടു്. ലെബനണിൽ ആകപ്പാടെ ആളുകൾ പത്തുലക്ഷമേ ഉള്ളുവെങ്കിലും അത്രയുംതന്നെ ആളുകൾ ലെബനണിൽനിന്നു മററു രാജ്യങ്ങളിൽ വാണിജ്യത്തിനും മററുമായി കുടിയേറിപ്പാർക്കുന്നുണ്ടത്രേ.

ലെബനണിലെ സ്ത്രീകളുടെ സൗന്ദര്യം ലോകോത്തരപ്രസിദ്ധിയുള്ളതാണ്. സാമാന്യജനങ്ങൾക്ക് ഇത്രമാത്രം രൂപഗു

ണം വേറെയെങ്ങും ഞാൻ കണ്ടിട്ടില്ല. ലാവണ്യവതികളായ സ്ത്രീകൾ എല്ലാ നാട്ടിലും എല്ലാ ജാതിയിലുമുണ്ടു്. കാശ്മീർ, കുലു (Kulu) മുതലായ ചില പ്രദേശങ്ങളിലെ കൂലിവേലക്കാരായ സ്ത്രീകൾക്കുപോലും പ്രത്യേകമൊരു അഴകും ഭംഗിയുമുണ്ടെന്നു പ്രസിദ്ധമാണല്ലോ. അതുപോലെയോ അതിൽക്കവിഞ്ഞോ ആണു് ലെബനണിലും. മററു് അറബിരാജ്യങ്ങളിലുള്ളതിൽക്കവിഞ്ഞു വിദ്യാഭ്യാസവും സ്വാതന്ത്ര്യവും ലെബനണിലെ സ്ത്രീകൾക്കുണ്ടെന്നുള്ളതും പ്രസ്താവ്യമാണു്.

ലബനണിലെ മറെറാരു വിശേഷം അവിടത്തെ ജനങ്ങളിൽ പകുതി ക്രിസ്ത്യാനികളും പകുതി മുസ്സൽമാന്മാരുമാണെന്നുള്ളതാണു്. രണ്ടുകൂട്ടക്കാരും അറബികളാണെങ്കിലും, മതംകൊണ്ടു മാത്രമേ അവർതമ്മിൽ വ്യത്യാസമുള്ളുവെങ്കിലും, അവർ തമ്മിലുള്ള മാത്സര്യം ഏതാണ്ടു ഹിന്ദുക്കളും മുസ്സൽമാന്മാരും തമ്മിൽ ഇന്ത്യയിലെങ്ങനെയോ, അങ്ങനെയാണു്. അതിനുള്ള കാരണം ചുരുക്കമായി പറയാം. അറബിക്രിസ്ത്യാനികൾ, ലെബനണിൽ അഞ്ചുലക്ഷമുണ്ടെങ്കിലും, ആകെയുള്ള അറബികളിൽ തുച്ഛമായ ഒരു ശതമാനംമാത്രമാണു്. അതുകൊണ്ടു സ്വമതാനുയായികളായ യൂറോപ്യരുടെ കൂട്ടുകെട്ടുപിടിച്ചുനില്ക്കുകയാണെന്നു് അവരെപ്പററി ഒരാക്ഷേപം പൊതുവേ മുസ്സൽമാന്മാർക്കിടയിൽ ഉണ്ടു്; അതു തെററല്ലതാനും. പരദേശങ്ങളിലെ കച്ചോടം, വ്യവസായം മുതലായവയിൽ കൂടുതൽ പങ്കു ക്രിസ്ത്യാനികളായ ലെബനൺകാർക്കാണു്. അതിൽ മുസ്സൽമാന്മാർക്കു് അസൂയയുണ്ടു്. ഏതായാലും ഈ രണ്ടു ജാതികൾതമ്മിൽ സ്വൈരമില്ലെന്നുള്ളതു തീച്ച്തന്നെ. ആ സ്വൈരക്കേടു രാഷ്ട്രീയവിഷയങ്ങളിലും പ്രതിഫലിച്ചു കാണാം. പ്രസിഡൻറു് എല്ലാക്കാലത്തും ക്രിസ്ത്യാനിയായിരിക്കണമെന്നാണു് നിയമം; പ്രധാനമന്ത്രി മുഹമ്മദീയനും. ഇങ്ങനെ പ്രധാനോദ്യോഗങ്ങൾ തുല്യമായി വീതിച്ചാണു് അവിടത്തെ ഭരണം. ക്രിസ്ത്യാനികളും മുസ്സൽമാന്മാരും പപ്പാതി എന്നു പൊതു

വേ കണക്കാക്കിയാണ് ഇങ്ങനെ ഒന്നു തീർച്ചയാക്കിയിട്ടുള്ളതു്. പക്ഷേ ഈയിടെയൊന്നും കാനേഷുമാരിക്കണക്കെടുക്കലുണ്ടായിട്ടില്ല. കണക്കെടുത്താൽ മുസ്സൽമാന്മാർക്കായിരിക്കും ഭൂരിപക്ഷം എന്നുള്ളതിനു സംശയമില്ല. അതിനു കാരണം ക്രിസ്ത്യാനികളാണ് അധികമായി മററുദേശങ്ങളിൽ പോയി കുടിയേറിപ്പാർക്കുന്നതു് എന്നതാണ്.

ശതമാനങ്ങൾ എങ്ങനെയായാലും ക്രിസ്ത്യാനികളും മുസ്സൽമാന്മാരും ഒന്നുചേർന്നു ഭരിക്കണമെന്നുള്ള ഈ നിയമം ആകപ്പാടെ രാജ്യത്തിനു ഗുണപ്രദമായിരുന്നു. വലിയ വഴക്കും മത്സരവുമൊന്നും കൂടാതെയാണ് അവിടെ കാര്യങ്ങൾ നടന്നുവന്നിരുന്നതു്. പക്ഷേ ഞാൻ അവിടെ ചെന്ന ഇടയ്ക്കു സംഗതികൾ കുറച്ചൊന്നു മാറിക്കണ്ടുതുടങ്ങി. ക്രിസ്ത്യാനിജനങ്ങളുടെ ഇടയിൽ സ്വാധീനശക്തിയുള്ള അമേരിക്കൻ ലെബനൺ തങ്ങളുടെ വശത്തേയ്ക്കു ചാഞ്ഞുനില്ക്കണമെന്നു വാദിച്ചുതുടങ്ങി. ലെബനണിലെ ക്രിസ്ത്യാനികൾ പുരാതനമായിത്തന്നെ യൂറോപ്യൻപക്ഷപാതികളാണ്. അവരിൽ ഒട്ടധികം ശതമാനം കാത്തോലിക്കരാകയാൽ കഴിഞ്ഞ മൂന്നുനാലു ശതാബ്ദങ്ങളായി റോമിനെ താങ്ങിയാണ് അവർ കഴിഞ്ഞുവന്നതു്. 19-ാംനൂററാണ്ടിൽ അമേരിക്കർ അവിടെ വളരെ പ്രസിദ്ധിയുള്ള ഒരു കാളേജു സ്ഥാപിച്ച് ഈ ക്രിസ്ത്യാനികളുടെ ഇടയിൽ പ്രവർത്തിച്ചുതുടങ്ങി. ബൈറൂട്ടുകാളേജ് (ഇപ്പോൾ ബൈറൂട്ടുയൂണിവേർസിററി) എന്നറിയപ്പെടുന്ന ഈ വിദ്യാലയം പടിഞ്ഞാറെ ഏഷ്യയിലെ ഏററവും പ്രധാനമായ സ്ഥാപനങ്ങളിലൊന്നാണ്. അതിൽ പഠിച്ചുവരുന്നവരാണ് ഇന്നത്തെ ലബനീയനേതാക്കന്മാർ. ഫ്രാൻസിൽനിന്നു ലബനണിനു സ്വാതന്ത്ര്യം കിട്ടിയതോടുകൂടി അമേരിക്ക തങ്ങളുടെ സ്വാധീനശക്തി പുലർത്തുവാൻ ഓരോ പ്രവൃത്തി തുടങ്ങി.

അമേരിക്കരുടെ ഈ പ്രാബല്യം ക്രിസ്ത്യാനികളുടെ മേന്മയെ വർദ്ധിപ്പിക്കുമെന്നു ശങ്കിച്ച മുസ്സൽമാൻനായകന്മാർ ശീതസ-

മരത്തിൽ ലബനൺ രണ്ടുവശത്തുംചേരാതെ നില്ക്കണമെന്നാണ് വാദിച്ചതു്. അറബിരാജ്യങ്ങളുടെ പ്രാതിനിധ്യം വഹിക്കുന്ന ആരബ്‌ലീഗ് ഈ നയം തുടന്നുകൊണ്ടു ലബനനും ആ പന്ഥാവിൽത്തന്നെ സഞ്ചരിക്കേണ്ടിവന്നു. ഞാൻ ബൈറൂട്ടിൽ (ലബനന്റെ തലസ്ഥാനത്തിൽ) എത്തിയപ്പോൾ ഈ വഴക്കൊന്നു മുറുകിയ രീതിയിലായിരുന്നു. കാമിൽ ഷാമൂൺ (Camille Chamoun) എന്നൊരു ദേഹമായിരുന്നു അക്കാലത്തു ലബനനിലെ രാഷ്ട്രപതി. അദ്ദേഹം നിയമമനുസരിച്ചു് ഒരു ക്രസ്ത്യാനിയായിരുന്നു എന്നുമാത്രമല്ല, അദ്ദേഹത്തിന്റെ ഭായ്യ ഒരു യൂറോപ്പുകാരി (സ്കാട്ട്‌ലാൻഡുകാരി)യുമായിരുന്നു. ഏതു വശത്തേയ്ക്കു ചാഞ്ഞാണു് അദ്ദേഹം നിന്നതെന്നു പറയേണ്ടതില്ലല്ലോ.

പ്രസിഡൻറാകുന്നതിനു മുൻപു് അദ്ദേഹം ഇംഗ്ലണ്ടിൽ സ്ഥാനപതിയായിരുന്നു. 1947-ൽ ഞാൻ യുണൈററഡ്‌നേഷൻസിൽ പ്രതിനിധിയായി പോയപ്പോൾ ഷാമൂണും തന്റെ രാജ്യത്തെ പ്രതിനിധാനംചെയ്തു് അവിടെ വന്നിരുന്നതിനാൽ ഞങ്ങൾ തമ്മിൽ പരിചയമാകാനും സാമാന്യം സ്നേഹമാകാനുമിടയായി. ഞാൻ കയ്റോയിൽ ചെന്ന ഇടയിലാണു് അദ്ദേഹം രാഷ്ട്രപതിയായതു്. ഷാമൂൺ എന്നെ സ്നേഹപുരസ്സരം സ്വീകരിച്ചു. ഞങ്ങൾ തമ്മിൽ രാജ്യകാര്യങ്ങൾ ചച്ചചെയ്യുന്നതിനിടയിൽ അദ്ദേഹം പറഞ്ഞു: "ലെബനൺ ആരബ്‌ലീഗിലുള്ളതു് ഇന്ത്യയ്ക്കു സഹായമാണു്; അതു നിങ്ങൾ ഒരിക്കലും മറക്കരുതു്."

"അതെങ്ങനെയാണു്?" ഞാൻ ചോദിച്ചു.

"ഈ രാജ്യം ക്രിസ്ത്യാനിഭൂരിപക്ഷമുള്ള ഒന്നായതുകൊണ്ടു ഞങ്ങൾ മെമ്പറായിരിക്കുന്ന കാലത്തോളം ആരബ്‌ലീഗിനു പൂണ്ണമുസ്ലിംകക്ഷിയാകാൻ സാധിക്കുന്നതല്ല. പാക്കിസ്ഥാൻ എത്ര തലകുത്തി മറിഞ്ഞാലും, ഞങ്ങൾ ലീഗിലുള്ള കാലത്തോളം ആരബ്‌ലീഗ് ഇന്ത്യയ്ക്കു് എതിരായി നില്ക്കയില്ല."

ആലോചിച്ചപ്പോൾ ഇതു് ഔപചാരികമായി പറയുന്ന ഒരു വാക്കല്ലെന്നും, ലെബനൺരാജ്യം ചെറുതെങ്കിലും അവിടെ

ക്രിസ്ത്യാനികൾക്കു് അധികാരമുള്ളപ്പോൾ ഇങ്ങനെയുള്ള കാര്യങ്ങളിൽ ലെബനണെക്കുറിച്ചു് ആരബ്ലീഗ് ഒന്നും ചെയ്കയില്ലെന്നും എനിക്കു തോന്നി. പടിഞ്ഞാറേ ഏഷ്യയെസ്സംബന്ധിച്ച ഇന്ത്യൻനയം ഈജിപ്റ്റിനെ അടിസ്ഥാനമാക്കിയായിരുന്നു. ഈജിപ്റ്റിലെ ദേശീയകക്ഷിയായ വാഫ്ദപാർട്ടി വളരെക്കാലമായി കോൺഗ്രസ്സുമായി സഹകരിച്ചുവന്നിരുന്നതിനാലും, ആ കക്ഷിയിലും ഈജിപ്ഷ്യൻക്രിസ്ത്യാനികൾ ഒരു പ്രധാന പങ്കു വഹിച്ചിരുന്നതിനാലും പാക്കിസ്ഥാനു സഹായമായിട്ടല്ല നിന്നിരുന്നതു്. പക്ഷേ ഇസ്ലാമികബന്ധം വളർന്നുവരുന്ന ഒന്നാണെന്നും അങ്ങനെ സംഭവിക്കുന്നപക്ഷം ലെബനന്റെ സഹായം ഇന്ത്യക്കു ഗുണപ്രദമാകുമെന്നും എനിക്കു തോന്നി.

ഒരു കാര്യത്തിലാണു് ലബനണെസ്സംബന്ധിച്ചു് എനിക്കു സംശയമുണ്ടായിരുന്നതു്: ഇൻഡ്യയും അമേരിക്കയുമായുള്ള ബന്ധം തീരെ ശിഥിലമായ ഒരു കാലമായിരുന്നു അതു്. പാക്കിസ്ഥാനുമായി അമേരിക്ക സൈനികസന്ധികളിൽ ഏർപ്പെട്ടുകഴിഞ്ഞിരുന്നു. ഏന്നു മാത്രമല്ല, പാക്കിസ്ഥാനെ കൂട്ടുപിടിച്ചു മീഡോ (Middle East Difence organisation) എന്ന പേരായി അറബികളെയും പേർസ്യായെയും ചേർത്തു് ഒരു സംഘടന തുടങ്ങാനായി അമേരിക്കക്കാർ ആലോചിക്കുന്നുണ്ടെന്നും ഞാൻ അറിഞ്ഞിരുന്നു. അതു് ഇൻഡ്യക്കു വിപരീതമായിട്ടേ സംഭവിക്കയുള്ളൂ എന്നു സ്പഷ്ടമാണല്ലോ. അതു തടയുക എന്നതായിരുന്നു ഈജിപ്റ്റിൽ എനിക്കുള്ള പ്രധാനകൃത്യം. അമേരിക്കർ ഇങ്ങനെ ലബനണെ നിർബ്ബന്ധിക്കയാണെങ്കിൽ ഇൻഡ്യയുമായുള്ള ബന്ധം ബലപ്പെടുകയില്ലെന്നു തീർച്ചതന്നെ. അതിനൊരു മറുപടി കിട്ടിയതു ഗമാൽ ജംബ്ലാട്ടു് (Gamal Jumblatt) എന്ന ഡ്രൂസ് (Druse) നേതാവിൽനിന്നാണു്. സംഖ്യാബലമില്ലെങ്കിലും സംഘടനകൊണ്ടും യുദ്ധസാമർത്ഥ്യംകൊണ്ടും തങ്ങളുടെ അച്ചടക്കംകൊണ്ടും പ്രധാനമായ ഒരു വർഗ്ഗമാണു് ഡ്രൂസുകൾ. ജബേൽ

ഡ്രൂസ് (Jebel Druse) എന്നു പറയുന്ന ഒരു ഗിരിപ്രദേശത്തിലാണ് അവർ മിക്കവാറും അധിവസിക്കുന്നതു്. ആ മല ലെബനണിലും സിറിയയിലും വിലങ്ങെക്കിടക്കയാൽ ഡ്രൂസുസമുദായം, ഒത്തൊരുമയുള്ളതെങ്കിലും, രണ്ടു രാജ്യത്തായിട്ടാണ് താമസിക്കുന്നതു്. രണ്ടു രാജ്യത്തും അവക്ക് ഒരേവിധം ശക്തിയുണ്ടുതാനും.

മുസ്സൽമാൻമാരെന്നാണ് ഇവരെ പറഞ്ഞുവരുന്നതെങ്കിലും അവർ പള്ളിയിൽ പോകയോ മററു മുസ്സൽമാൻമാർക്കു പെണ്ണു കൊടുക്കയോ അവരിൽനിന്നു പെണ്ണു വാങ്ങുകയോ മൗളവികളെ ബഹുമാനിക്കയോ പതിവില്ല. തങ്ങളുടെ മതസിദ്ധാന്തങ്ങളെ വളരെ രഹസ്യമായിട്ടാണ് അവർ വെച്ചുപോരുന്നതു്. ഡ്രൂസുവിശ്വാസങ്ങളുടെ പ്രധാനാംശങ്ങൾ സാധാരണന്മാർക്ക് അറിഞ്ഞുകൂടാ. അധികാരം ഭരിക്കുന്ന ചില കുടുംബങ്ങളിലെ മൂത്ത അംഗങ്ങളെമാത്രമേ ഈ രഹസ്യങ്ങൾ പഠിപ്പിക്കാറുള്ളൂ.

ഡ്രൂസുകൾ ജീവിക്കുന്നതു ഫ്യൂഡൽരീതിയിൽ സ്വന്തം പ്രഭുക്കളുടെ കീഴിലാണ്. അവയിലൊന്നാണ് മുക്‌ത്താറായിലെ ജുംബ്ളാററുകുടുംബം. ഒരിരുപതു വർഷം മുൻപുവരെ മുക്‌ത്താറായിൽ അധികാരം വഹിച്ചതു വിധവയായ ഒരു സ്ത്രീയായിരുന്നു. അവർ അതിബുദ്ധിമതിയും സമർത്ഥയും ആജ്ഞാശക്തിയുള്ളവരുമായിരുന്നതിനാൽ അവരുടെ കീഴിൽ ജുംബ്ളാററുവംശം വളരെ അഭിവൃദ്ധി പ്രാപിച്ചു എന്നു മാത്രമല്ല, രാജ്യകാര്യങ്ങളിൽ ആ കുടുംബത്തിനുണ്ടായിരുന്ന സ്വാധീനശക്തി വളരുകയുമുണ്ടായി. അക്കാലത്തു (1945വരെ) ലബനണിൽ ഫ്രഞ്ചുകാർക്കായിരുന്നല്ലോ അധികാരം. അവർ "മുക്‌താറിലെ അമ്മ"യെ, ഒരു സ്വതന്ത്രയായ റാണിയെപ്പോലെയാണ് ബഹുമാനിച്ചുവന്നിരുന്നതു്. അവരുടെ ഒററ മകനാണ് ഗമാൽ ജുംബ്ളാററു്. ഗവണ്മെൻറിൽ സ്ഥാനമുണ്ടെങ്കിലുമില്ലെങ്കിലും, ലെബനണിലെ രാജ്യകാര്യങ്ങളിൽ വലിയ പ്രാധാന്യം വഹിക്കുന്ന ഒരാളാണ് ഗമാൽ. അദ്ദേ

കൊണ്ടു് അദ്ദേഹത്തെക്കണ്ടു പരിചയമാകാതെ കഴിയുകയില്ല ല്ലോ. ജൂംബ്ലാററിനെ കാണുന്നതിനു് എന്നെ വേറെ ഒരു കാര്യവും പ്രേരിപ്പിച്ചിരുന്നു. തിരുവനന്തപുരത്തു് അക്കാലത്തു ജീവിച്ചിരുന്ന ശ്രീ. കൃഷ്ണമേനോൻ എന്ന യോഗിയുടെ ഒരു പ്രധാനശിഷ്യനാണു് അദ്ദേഹം. നാട്ടിൽ എന്തു ജോലിത്തിരക്കായാലും അദ്ദേഹം ആണ്ടുതോറും തിരുവനന്തപുരത്തു വന്നു 15 ദിവസമെങ്കിലും താമസിച്ചു ശ്രീ. കൃഷ്ണമേനോന്റെ ഉപദേശങ്ങൾ വാങ്ങിപ്പോകാറുണ്ടായിരുന്നു. ബാല്യകാലത്തിൽ ശ്രീ. കൃഷ്ണമേനോൻ എന്റെയും ഒരു ഗുരുവായിരുന്നതിനാൽ ആ വഴിയും ഗമാൽ ജൂംബ്ലാററിനെ കാണാൻ ഞാൻ ആഗ്രഹിച്ചു.

ഞങ്ങൾ തമ്മിലുള്ള കൂടിക്കാഴ്ച വളരെ സന്തോഷപൂർവ്വമായിട്ടായിരുന്നു. ഇൻഡ്യയോടു വളരെ സ്നേഹമുള്ള ഗമാലിനോടു് എന്റെ അഭിപ്രായങ്ങൾ തുറന്നുപറഞ്ഞു മനസ്സിലാക്കേണ്ടിവന്നില്ല. പ്രസിഡൻറു് കാമിൽ ഷാമൂൺ ഒരമേരിക്കൻ മച്ചമ്പിയാണെന്നും, അദ്ദേഹത്തിന്റെ സ്നേഹിതനും ഉപദേഷ്ടാവുമായ ചാറൽസ് മാലിക് [(Charles Malik)—അന്നു യുണൈറഡ് നേഷൺസിൽ ലബനൺ പ്രതിനിധി—അമേരിക്കരുടെ ഒരു ഏജൻറാണെന്നും പറയാൻ അദ്ദേഹം മടിച്ചില്ല. ''എങ്കിലും അതുകൊണ്ടു പേടിക്കണ്ട. താൻ ലെബനന്റെ നിഷ്പക്ഷപാതനിലയ്ക്കു വിപരീതമായി ഒന്നുംതന്നെ ചെയ്യാൻ മുതിരുകയില്ലെന്നു് എഴുതിവാങ്ങിച്ചിട്ടാണു് ഷാമൂണിനെ പ്രസിഡൻറു സ്ഥാനത്തിനു നില്ക്കാൻതന്നെ ഞാൻ സമ്മതിച്ചതു്. മുക്താറായിൽ വരുമ്പോൾ നിങ്ങൾക്കു കാണണമെങ്കിൽ അയാൾതന്നെ ഒപ്പിട്ട ആ എഴുത്തു ഞാൻ കാണിച്ചുതരാം. ലെബനൺ, മീഡോ(Medo)യിൽ ചേരാനോ അമേരിക്കയോടു ചേർന്നുനില്ക്കാനോ ഞാൻ സമ്മതിക്കയില്ല.'' അഹംഭാവത്തോടുകൂടിയല്ല ഗമാൽ ഇതു പറഞ്ഞതു്.

അങ്ങനെത്തന്നെയാണുണ്ടായതും. നാലഞ്ചുവർഷത്തിനുശേഷം ചാറൽസ് മാലിക് വിദേശകാര്യമന്ത്രിയായി ലെബനണി

ലേയ്ക്കു മടങ്ങിയപ്പോൾ ആ രാജ്യത്തെ അമേരിക്കരുടെ വശത്തേയ്ക്കു മാററി നിൎത്തുവാൻ താൻ കൊടുത്ത വാക്കിനു വിപരീതമായി കാമിൽ ഷാമൂൺ ശ്രമിക്കയുണ്ടായി. അപ്പോൾ ഗമാൽ ജൂംബ്ലാററ് പട്ടാളവുമായി തൻെറ മലകളിൽനിന്നിറങ്ങി, മററു മുസൽമാൻ നായകന്മാരോടൊന്നിച്ചു, ഷാമൂണിനെ സ്ഥാനഭ്രഷ്ടനാക്കി.

ബെയ്റൂട്ടിൽ താമസം വളരെ സുഖമാണ്. കടൽത്തീരത്തിൽ സ്ഥിതിചെയ്യുന്ന ആ പട്ടണം മിക്കവാറും ഒരു യൂറോപ്യൻ സുഖവാസസ്ഥലമാണെന്നു പറയാം. പ്രധാനഹോട്ടലുകളെല്ലാം സമുദ്രതീരത്തിൽത്തന്നെയാണ് സ്ഥിതിചെയ്യുന്നതു്. സമുദ്രസ്നാനത്തിനും ജലക്രീഡകൾക്കും എല്ലായിടത്തും ഏർപ്പാടുണ്ടായിരുന്നു. ബെയ്റൂട്ട് ഒരു സുഖവാസസ്ഥലമായി മററു മുസ്ലീംമാൻ രാജ്യക്കാർ കരുതുന്നു എന്നു വിചാരിക്കണം. സൗദിഅറേബ്യ, കുവൈററ് മുതലായ രാജ്യങ്ങളിലെ കോടീശ്വരന്മാർക്കൊക്കെ ഇവിടെ വീടുണ്ട്. ഈജിപ്തിൽനിന്നു പ്രഭുക്കന്മാർ യൂറോപ്പിലേയ്ക്കാണ് പോകാറുള്ളതെങ്കിലും സാധാരണക്കാർ ഉഷ്ണകാലം കഴിക്കുവാൻ ലെബനനെയാണ് ആശ്രയിച്ചിരുന്നതു്.

# പത്താമദ്ധ്യായം

ഒരാഴ്ച അവിടെ താമസിച്ചശേഷം ഞങ്ങൾ തിരികെ കയിറോയിലേക്കു പോന്നു. ധൃതിവെച്ചു പോരുവാൻ കാരണമുണ്ടായിരുന്നു. ഈജിപ്റ്റിലെ സ്ഥിതിഗതികൾ ദിവസംപ്രതിയെന്നപോലെ മാറിക്കൊണ്ടാണിരുന്നതു്. രാജാവിനെ ഭ്രഷ്ടാക്കുവാനുള്ള ഒരു സൈന്യസംരംഭമെന്ന നിലയിൽ തുടങ്ങി അതൊരു റെവല്യൂഷൻ എന്ന വഴിക്കു തിരിഞ്ഞിരുന്നു. ഞാൻ അവിടെച്ചെന്നു കുറച്ചു കാലത്തേക്കു, ഫറൂക്ക രാജാവിൻെറ കീഴിൽ പല പ്രാവശ്യം മന്ത്രിയായിരുന്ന ആലിമെഹർ എന്നൊരാളായിരുന്നു പ്രധാനമന്ത്രി. പട്ടാളക്കാർ തിരശ്ശീലക്കു പിറകിൽ നിന്നു തിരനോട്ടം അഭിനയിച്ചിരുന്നതേ ഉള്ളു എന്നു പറയാം. റെവല്യൂഷണറി കമ്മിററിയുടെ അധ്യക്ഷൻ ജനറൽ നെജീബിനെപ്പററിമാത്രമേ പത്രങ്ങളിൽ പ്രസ്താവനയുണ്ടായിരുന്നുള്ളു. പക്ഷേ വാസ്തവത്തിൽ അദ്ദേഹത്തിനു വലിയ അധികാരമൊന്നുമില്ലായിരുന്നു എന്നു ഞാൻ നേരത്തേ മനസ്സിലാക്കി. പട്ടാളക്കാരുൾപ്പെടാത്ത ഒരു മന്ത്രിസഭ ഉണ്ടെങ്കിലും അധികാരമെല്ലാം റെവല്യൂഷണറി കമ്മിററിക്കാണെന്നും, അതിൽ പ്രസിഡണ്ടുസ്ഥാനം വഹിക്കുന്ന നെജീബിനു നാമമാത്രമായ നേതൃത്വമേ ഉള്ളു എന്നും അധികാരം കേണൽ ഗമാൽ നാസ്സർ എന്ന ഒരു ചെറുപ്പക്കാരൻെറ കൈയിലാണെന്നും ദിവസംപ്രതി തെളിഞ്ഞുവന്നു. ആദ്യമേ സൈന്യസംഘം നേരിട്ടു് അധികാരം കൈയിലെടുത്തു. പിന്നെ റീജൻസി നിർത്തി ഗണാധിപത്യഘടന നടപ്പിൽ വരുത്തി, ജനറൽ നജീബിനെ പ്ര

സിഡണ്ടുസ്ഥാനത്തിൽ അവരോധിച്ചു. കുറച്ചു കഴിഞ്ഞപ്പോൾ നെജീബും ബന്ധനത്തിലായി. അധികാരം നാസ്സറിന്റെ കൈയിൽത്തന്നെയായി.

ഈ സംഭവങ്ങളിലൊന്നും നമുക്കു വല്യതായ ഇടപാടൊന്നുമില്ലായിയിരുന്നു. അവയെത്രമാത്രം നമ്മെ ബാധിക്കുമെന്ന ഒരു കാര്യം മാത്രമാണു് ആലോചിക്കാനുണ്ടായിരുന്നതു്. പാക്കിസ്ഥാൻ-ഇൻഡ്യാവഴക്കിൽ, മുൻപു് അധികാരത്തിലിരുന്ന വാഫ്ദ്കക്ഷി നിഷ്പക്ഷപാതനിലയാണു് കൈക്കൊണ്ടിരുന്നതു്. ഏകദേശം ഇരുപതുവഷത്തോളം അവർ കാൺഗ്രസ്സുമായി സഹകരിച്ചിരുന്നു. ഈ പുതിയ അധികാരികളിൽ പലരും 'മുസ്ലിം ഭ്രാതാക്കൾ' (Moslim Brotherhood) എന്ന ഒരു സംഘടനയിൽ ചേന്നവരായിരുന്നുവെന്നത്രേ ശ്രുതി. മുസ്ലിംഭ്രാതാക്കൾ പരമതാസഹിഷ്ണുക്കളായിരുന്നു എന്നുമാത്രമല്ല, മുസ്ലിംരാജ്യക്കാർ ഒന്നുചേന്നു നില്ക്കണമെന്ന അഭിപ്രായമുള്ളവരുമായിരുന്നു. ആ സ്ഥിതിക്കു് അവർ പാക്കിസ്ഥാനോടു ചാഞ്ഞുനില്ക്കയില്ലേ എന്നായിരുന്നു പേടിക്കാനുള്ളതു്. അതു തടയേണ്ടതായിരുന്നു എന്റെ ആദ്യത്തെ ജോലി.

റെവല്യൂഷണറി കൗൺസിലുമായി അടുത്തു പെരുമാറി അവരിൽ പ്രമാണികളുടെ സ്നേഹം സമ്പാദിക്കയാണു് ഇതിനുചിതമായ വഴി എന്നു ഞാൻ വിചാരിച്ചു. ആദ്യംമുതൽത്തന്നെ നെജീബ് എന്നോടു സ്നേഹത്തിലാണു് പെരുമാറിയിരുന്നതു്. നാസ്സർ, സലാഹ് സലേം (Saleb Salem), അമേർ ഹക്കിം (Amer Hakim) എന്നിങ്ങനെ പ്രമാണികളായ മററുള്ളവരുമായി പരിചയമായിരുന്നെങ്കിലും ഞാനാദ്യമൊന്നും അടുത്തിടപെട്ടിരുന്നില്ല. പക്ഷേ അതിനൊരവസരം വേഗത്തിലുണ്ടായി.

അക്കാലത്തു് ഇംഗ്ലീഷുകാരുടെ അധീനത്തിലായിരുന്നു ഈജിപ്തു്. മൂന്നുകാര്യത്തിൽ ഇംഗ്ലീഷുകാർ പരമാധികാരം നടിച്ചിരുന്നു. ഒന്നാമതു സൂഡാൻ, രണ്ടാമതു് ഈജിപ്തിൽത്തന്നെ ബ്രി

ട്ടീഷുപട്ടാളം പാളയമടിച്ചിരുന്നതു്, മൂന്നാമതു അന്താരാഷ്ട്രീയമായ ഏർപ്പാടുകളിൽ ഭരിക്കപ്പെടുന്ന സൂയസ്സു തോടു്. ഇവ മൂന്നിൽ നിന്നും ബ്രിട്ടീഷധികാരം മാററാത്ത ഈജിപ്തിന്റെ സ്വാതന്ത്ര്യം സത്തയില്ലാത്ത ഒരു ഛായമാത്രമായിരുന്നു. ഇതേപ്പററി ഒരിക്കൽ എന്നോടു സാലേ സലേം സംസാരിച്ചപ്പോൾ ഉപദേശരൂപത്തിൽ ഞാൻ പറഞ്ഞു: "നിങ്ങൾ ഇക്കാര്യങ്ങൾ പ്രത്യേകം പ്രത്യേകമായി എടുക്കയാണെങ്കിൽ കൂടുതൽ എളുപ്പത്തിൽ സാധിക്കും. ഏററവും എളുപ്പമുള്ളതു് ആദ്യം എടുക്കുക; അതു നിങ്ങൾക്കു ഗുണമായി തീർച്ചയാകുന്നതുവരെ മറേറതു് ഒരു പ്രശ്നമാണെന്നേ നടിക്കരുതു്."

സലേം ചോദിച്ചു: "ഏതാണു് നിങ്ങളുടെ അഭിപ്രായത്തിൽ ഏററവും എളുപ്പമുള്ളതു്?"

"സൂഡാൺതന്നേ; സംശയമില്ല."

"അതെങ്ങനെ? ഇത്ര വലിയ ഒരു രാജ്യം, ഇത്ര വളരെ പണം അതിനകത്തു മുടക്കിയിട്ടുള്ളതു്--ഇതൊക്കെ അവർ ഒഴിഞ്ഞു വിട്ടുതരുമോ?"

അപ്പോൾ ഞാൻ മടിക്കൂടാതെ പറഞ്ഞു: "നിങ്ങൾക്കു വിട്ടുതരികയില്ല; മടിക്കൂടാതെ വിട്ടുപോകും."

അതിന്റെ അർത്ഥമെന്താണെന്നു് അയാൾ പിന്നെയും ചോദിച്ചു. ഞാൻ പറഞ്ഞു: "സൂഡാൺ ഈജിപ്തിന്റെ ഒരു ഭാഗമായി സമ്മതിച്ചു് ഇംഗ്ലീഷുകാർ വിട്ടുതരികയില്ല; സൂഡാൺകാർക്കു നിങ്ങളിൽനിന്നും തങ്ങളിൽനിന്നും സ്വാതന്ത്ര്യം നല്കാൻ അവർ സമ്മതിച്ചേയ്ക്കും."

സൂഡാണിനെപ്പററി രണ്ടു വാക്കു പറയേണ്ടതുണ്ടു്. ഈജിപ്തുകാർ പിടിച്ചടക്കി ഭരിച്ചിരുന്ന ഒരു രാജ്യമാണു് അതു്. അവിടത്തെ ജനങ്ങൾ ഈജിപ്തിനു വിപരീതമായി ഇളകിയപ്പോൾ ഒരു ബ്രിട്ടീഷ്സൈന്യത്തിന്റെ സഹായത്തോടുകൂടി

ഈജിപ്തുകാർ ആ ലഹളയൊതുക്കി. പക്ഷേ തിരികെ ഈജിപ്തുകാർക്കു വിട്ടുകൊടുക്കുവാൻ ഇംഗ്ലീഷുകാർ സന്നദ്ധരായില്ല. ഈജിപ്തുകാർക്കുവേണ്ടി ഇംഗ്ലീഷുകാരാണു് ആ രാജ്യം ഭരിച്ചിരുന്നതു്. ഇങ്ങനെയായിട്ടു് അറുപതുവർഷം കഴിഞ്ഞിരുന്നു. ഈജിപ്തുകാരുടെ പരമാധികാരത്തെ നാമമാത്രമായി ഇംഗ്ലീഷുകാർ വകവെച്ചിരുന്നു. അവിടത്തെ ഗവർണ്ണർ ജനറാൾ ഒരു ബ്രിട്ടീഷുദ്യോഗസ്ഥനാണെങ്കിലും അയാളെ നിയമിക്കുന്നതു് ഈജിപ്തിലെ രാജാവാണു്. ഈ സ്ഥിതിക്കു സൂഡാൻ തങ്ങളുടേതാണെന്നും അതു തിരിയെ ഏല്പിച്ചിട്ടു വിട്ടുപോകണമെന്നുമായിരുന്നു ഈജിപ്തുകാരുടെ വാദം.

ബ്രിട്ടീഷധികാരംകൂടാതെ വേറെ ഒരു തടസ്സവും ഇതിനുണ്ടായിരുന്നു. അറുപതുവർഷത്തെ ബ്രിട്ടീഷ്ഭരണത്തിന്റെ ഫലമായി സൂഡാണിലെ ആളുകൾ സ്വാതന്ത്ര്യവാദികളായിത്തീർന്നിരുന്നു. അതിൽ ഒരു കക്ഷി ഈജിപ്തിനോടു ചേർന്നാണു് നിന്നതെങ്കിലും, രണ്ടുകൂട്ടരിൽനിന്നും പൂർണ്ണസ്വാതന്ത്ര്യം ആവശ്യപ്പെട്ടുന്നതായിരുന്നു നാഷണലിസ്റ്റുകാരിലെ ഏറ്റവും പ്രബലമായ കക്ഷി. ആ കക്ഷിയുടെ നായകൻ സർ അബ്ദുൽറഹമാൻ മെഹദി എന്ന ആളായിരുന്നു. എഴുപതുവർഷംമുൻപു ബ്രിട്ടീഷുകാരെ തോല്പിച്ചു സൂഡാന്റെ സ്വാതന്ത്ര്യം സ്ഥാപിച്ച പ്രഖ്യാതനായ മെഹദിയുടെ പുത്രനാണു് ഇദ്ദേഹം. മെഹദിക്കു് ഈജിപ്തുകാരോടു ബദ്ധവിരോധമായിരുന്നു. എന്നല്ല, സ്വാതന്ത്ര്യവാദിയെങ്കിലും, അദ്ദേഹം ബ്രിട്ടീഷുകാരോടു ചാഞ്ഞാണു് നിന്നിരുന്നതും. ആ സ്ഥിതിക്കു് ഈജിപ്തുകാരെ ഏല്പിച്ചു ബ്രിട്ടീഷുകാർ സൂഡാൻ വിട്ടുപോകുമെന്നു വിചാരിക്കുന്നതു വെറും മൂഢാഭിപ്രായമാണെന്നു് എനിക്കു തോന്നി. ഞാനിതു സംഭാഷണമധ്യേ പറഞ്ഞപ്പോൾ ആദ്യം സാലേ സലാമിനു കോപമാണുണ്ടായതു്: "എന്തു്? ഞങ്ങൾ സൂഡാൺ വിട്ടുകൊടുക്കുകയോ? അതു് ഒരിക്കലും ഉണ്ടാകയില്ല."

"നിങ്ങൾ വിട്ടുകൊടുക്കേണ്ടതായിട്ടില്ല. ഇംഗ്ലീഷുകാർ വിട്ടുകൊടുത്തിട്ടു പോകും; നിങ്ങൾക്കു് അതു പിണക്കമാണെന്നു കണ്ടാൽ സൂഡാൺകാരുടെ രക്ഷയ്ക്കായി സ്വാതന്ത്ര്യസൂഡാണുമായി ഒരു സൈന്യബന്ധം നിലനിർത്തിയിട്ടായിരിക്കും പോകുന്നതു്."

അദ്ദേഹം ചോദിച്ചു: "എന്താണു് നിങ്ങൾ പറയുന്നതിന്റെ ചുരുക്കം?"

"ബ്രിട്ടീഷുകാരെ സൂഡാണിൽനിന്നു പറഞ്ഞയയ്ക്കണമെങ്കിൽ നിങ്ങളും സൂഡാണിലെ സ്വാതന്ത്ര്യവാദികളും തമ്മിൽ ഒന്നിക്കയാണു് വേണ്ടതു്. അങ്ങനെ ഒന്നുചേർന്നാൽ ബ്രിട്ടീഷുകാർക്കു നിലയില്ലാതെ വരും."

സാലേ സലാം കുറെനേരം മിണ്ടാതെ ഇരുന്നു. ഒടുവിൽ പറഞ്ഞതിങ്ങനെയാണു്: "നിങ്ങളുടെ അഭിപ്രായം ഞാൻ റെവല്യൂഷണറി കൗൺസിലിൽ പറയാം. അവർ കേട്ടു തീർച്ചയാക്കട്ടെ."

നാലഞ്ചുദിവസം കഴിഞ്ഞു ജനറൽ നെജീബ് എന്നെ ഒരു സംഭാഷണത്തിനു ക്ഷണിച്ചു. പല കാര്യങ്ങൾ സംസാരിച്ചശേഷം ഒടുവിൽ അദ്ദേഹം പറഞ്ഞു: "സൂഡാണിനെപ്പററിയുള്ള നിങ്ങളുടെ അഭിപ്രായത്തെ റെവല്യൂഷണറി കൌൺസിൽ സ്വീകരിച്ചു. സൂഡാൺനേതാക്കന്മാരുമായി നേരിട്ടു സംഭാഷണത്തിനു സാലേ സലാമിനെ അങ്ങോട്ടയയ്ക്കുന്നു."

ഞാൻ മറുപടി പറഞ്ഞു: "അതു നന്നായി. നിങ്ങൾ ഒന്നുചേർന്നു നില്ക്കയാണെങ്കിൽ ബ്രിട്ടണു നിലയില്ല. ഇപ്പോൾ സൂഡാൺകാരോടു് അവർ പറയുന്നതു രാജ്യാധികാരം ന്യായപ്രകാരം ഈജിപ്തിലേയ്ക്കായതുകൊണ്ടു വിട്ടുപോകയാണെങ്കിൽ ഈജിപ്തിന്റെ അവകാശങ്ങളെ അവഗണിക്കുവാൻ സാധിക്കയില്ലെന്നാണു്. നിങ്ങളോടു പറയുന്നതു സൂഡാണിലെ ജനങ്ങൾ സ്വാതന്ത്ര്യവാദികളാണു്. അവരുടെ പ്രകൃതിദത്തമായ ആ അവകാശം മറന്നു്, രാജ്യം നിങ്ങളെ ഏല്പിക്കുന്നതു മാട്ടുകളെ വില്ക്കുന്ന

പോലെ ഒരു നയമാകും. അതു ബ്രിട്ടണെപ്പോലെയുള്ള ഒരു പരിഷ്കൃതരാജ്യത്തിനു സാധിക്കുന്നതല്ല. ഇപ്പോൾ ആലോചിക്കുന്നപോലെ നിങ്ങൾ സൂഡാൻെറ സ്വാതന്ത്ര്യവാദം സമ്മതിച്ചുകൊടുക്കുകയാണെങ്കിൽ ബ്രിട്ടീഷുകാർക്കു് അതൊരടിയറവായിത്തീരും.''

ആ അഭിപ്രായം നെജീബിനു സമ്മതമായി.

ഞാൻ പറഞ്ഞ അടിസ്ഥാനത്തിൽത്തന്നെ ബ്രിട്ടീഷുകാരുമായി സംഭാഷണങ്ങൾ അധികം താമസിയാതെ ആരംഭിച്ചു എന്നു അറിയാനിടയായി. ഇടയ്ക്കിടെ എന്നെ ക്ഷണിച്ചോ നേരിട്ടു വന്നു കണ്ടോ ചില കാര്യങ്ങൾ ആലോചിച്ചുവന്നിരുന്നു. മിക്കവാറും സാലേ സലാം നേരിട്ടോ, അല്ലെങ്കിൽ സുൽത്താൻ ഹാമീദ് എന്ന അദ്ദേഹത്തിൻെറ സ്നേഹിതൻ മുഖാന്തിരമോ ആയിരുന്നു അതു്. നടപ്പിലിരുന്ന സംഭാഷണത്തെപ്പററിയാണു് എന്നോടു് അദ്ദേഹം ചോദിക്കാൻ വന്നതെങ്കിലും അങ്ങനെ ഞങ്ങൾ രണ്ടുകൂട്ടരും നടിച്ചില്ല. പക്ഷേ ഞാനും റെവല്യൂഷണറി കമ്മിററിക്കാരും തമ്മിൽ ഈ കാര്യങ്ങളെപ്പററിയുണ്ടായിരുന്ന ബന്ധം ഞാൻ വിചാരിച്ചപോലെ രഹസ്യമല്ല എന്നു വേഗം മനസ്സിലായി. ബ്രിട്ടീഷമ്പാസഡർ സർ റൈഫ് സ്റ്റീഫൻസണിനെപ്പററി മുൻപു പറഞ്ഞിട്ടുണ്ടല്ലോ. അദ്ദേഹവും ഞാനുമായി അത്യന്തം സ്നേഹത്തിലായിരുന്നു. ഒരു ദിവസമദ്ദേഹം എന്നെ പതിവില്ലാത്ത രീതിയിൽ തനിയേ ചായയ്ക്കു ക്ഷണിച്ചു. സംസാരിച്ചുതുടങ്ങിയപ്പോൾ അദ്ദേഹം പറഞ്ഞതിങ്ങനെയാണു്: ''നമ്മുടെ രണ്ടു രാജ്യങ്ങളും കോമൺവെൽത്തിൽ മെമ്പറായിരിക്കുമ്പോൾ ഞങ്ങൾക്കു വിപരീതമായി എന്താണു് നിങ്ങൾ ഇങ്ങനെ പ്രവർത്തിക്കുന്നതു്?''

''ഞാൻ എന്തു പ്രവർത്തിക്കുന്നു എന്നാണു് നിങ്ങൾ ധരിച്ചിട്ടുള്ളതു്?''

''സൂഡാൻ സംബന്ധിച്ച ഈ സംഭാഷണങ്ങളിൽ നിങ്ങളാണു് അവരെ സഹായിക്കുന്നതെന്നാണു് എൻെറ അറിവു്.

ബ്രിട്ടീഷുകാർക്കു വിപരീതമായി അങ്ങനെ ചെയ്യുന്നതു ശരിയാണോ?''

കയിറോൺബ്രിട്ടീഷുകാരുടെ ചാരസംഘം ഏററവും പ്രബലമാണെന്നു ഞാൻ അറിഞ്ഞിരുന്നു. എങ്കിലും ഞാനും സാലേ സലാമുംകൂടിയുള്ള സംഭാഷണങ്ങൾ അവർ അറിയാൻ ഞാൻ വഴി കണ്ടില്ല. ഞാൻ ചോദിച്ചു: ''ഞാൻ എന്തു സഹായമാണ് അവർക്കു ചെയ്യുന്നതു്?''

സ്റ്റീഫൻസൺ ചിരിച്ചു: ''ഈ മൂന്നാഴ്ചയിൽ നാലുപ്രാവശ്യം സാലേ സലാമും രണ്ടു പ്രാവശ്യം സുൽത്താൻ ഹമീദും നിങ്ങളെ കാണാൻ വന്നിരുന്നു എന്ന് എനിക്കു സൂക്ഷ്മമായി അറിയാം. അവർ വെറുതെ ചായ കുടിക്കാൻ വന്നതാണെന്നാണോ?''

''അവർ പലതും സംസാരിക്കാനായിട്ടുതന്നെയാണ് വന്നതു്. പക്ഷേ നിങ്ങൾക്കു വിപരീതമായിട്ടാണ് എൻെറ ഉപദേശമെന്നു നിങ്ങൾ എങ്ങനെ മനസ്സിലാക്കി? നിങ്ങൾ തമ്മിലുള്ള സംഭാഷണത്തിൽനിന്നു സൂഡാണിനെപ്പററി ന്യായവും സൂഡാൺകാരുടെ അവകാശങ്ങൾക്കു വിപരീതമല്ലാത്തതുമായ ചില വ്യവസ്ഥകളുണ്ടായി കാണണമെന്നേ എനിക്കാഗ്രഹമുള്ളു. സൂഡാൺകാരുടെ സ്വാതന്ത്ര്യത്തിനു വിപരീതമായി ഞാൻ ഉപദേശിക്കുമെന്നു നിങ്ങൾ വിചാരിക്കുന്നുവോ?''

''സംഗതിയെല്ലാം മനസ്സിലായി! സൂഡാൻെറ സ്വാതന്ത്ര്യമായിരുന്നല്ലോ ഞങ്ങളുടെ വാദം. അതു നിങ്ങൾ ഈജിപ്തുകാരുടേതാക്കിയതുകൊണ്ടു ഞങ്ങളെ നിരായുധരാക്കുകയാണ് ചെയ്തതു്. ആട്ടെ, നെഹ്രു അറിഞ്ഞുകൊണ്ടാണോ നിങ്ങൾ ഈ കൈ പ്രയോഗിച്ചതു്?''

''ഈ ചോദ്യം ചോദിക്കാൻ നിങ്ങൾക്കവകാശമുണ്ടെന്നു നിങ്ങൾ വിചാരിക്കുന്നുവോ? ഞാനും ചോദിക്കട്ടെ: ഈഡ (Eden)ൻെറ അനുവാദത്തോടുകൂടിയാണോ നിങ്ങൾ എന്നോട് ഈ ചോദിക്കുന്നതു്?''

സ്റ്റീഫൻസൺ ആ മറുപടികൊണ്ടു തൃപ്തിപ്പെടേണ്ടിവന്നു. എന്നാൽ യാത്രപിരിയുന്നതിനുമുൻപു് അദ്ദേഹം ഒരു കാര്യംകൂടി പറഞ്ഞു: ''സൂഡാണിനെപ്പററിയുള്ള സന്ധി മിക്കവാറും തയ്യാറായിട്ടുണ്ടു്. നിങ്ങൾ ആഗ്രഹിച്ചതുപോലെ സൂഡാനു പൂർണ്ണസ്വാതന്ത്ര്യമായിട്ടുതന്നെ. പക്ഷേ ഒരു പൊതുതിരഞ്ഞെടുപ്പു നടത്തിയിട്ടു സൂഡാൺപാർല്യമെൻറു് ഈജിപ്തുകാരുമായുള്ള ബന്ധം വേണമോ എന്നു തീർച്ചപ്പെടുത്തിയശേഷമേ സ്വാതന്ത്ര്യത്തിൻെറ എല്ലാ വ്യവസ്ഥകളും നടപ്പിൽ വരികയുള്ളു. ആ തിരഞ്ഞെടുപ്പിലാണു് കാര്യമെല്ലാമിരിക്കുന്നതു്. ആരുമിടപെടാതെ പൂർണ്ണസ്വാതന്ത്ര്യത്തോടുകൂടിയുള്ള ഒരു തിരഞ്ഞെടുപ്പായിരിക്കണം. അതിൻെറ മേൽനോട്ടം ഒരു കമ്മിററിയുടെ കിഴിലായാൽ കൊള്ളാമെന്നുണ്ടു്. അതിൻെറ അദ്ധ്യക്ഷനായി വരുന്നതു് ആർക്കും ഒരു കുററവും പറയാനാവാത്ത ഒരു മദ്ധ്യസ്ഥനായിരിക്കണം. അതു് ഇൻഡ്യയിൽനിന്നുമായിരിക്കണം. അതിനു സാധിക്കുമോ?''

ഇൻഡ്യയിലെ ആദ്യത്തെ പൊതുതിരഞ്ഞെടുപ്പു കഴിഞ്ഞിട്ടധികകാലമായിരുന്നില്ല. 35കോടി ആളുകളുള്ള ഒരു രാജ്യം ഇപ്രകാരമൊരു തിരഞ്ഞെടുപ്പു വിജയകരമായി നടത്തിയതു് ഒരാശ്ചര്യമായിട്ടാണു് ആളുകൾ കണക്കാക്കിയിരുന്നതു്. അതിനുവേണ്ടപ്രകാരത്തിൽ ഏർപ്പാടുചെയ്ത സംഘം സുകുമാർ സേൻ എന്നൊരു വിദഗ്ദ്ധനായ ഉദ്യോഗസ്ഥൻെറ കീഴിലാണു് പണിയെടുത്തതു്. ഇക്കാര്യത്തിനു് അദ്ദേഹത്തിനെ ഇൻഡ്യയിൽനിന്നു് അയച്ചുതരുവിക്കാൻ ഞാൻ ശ്രമിക്കാമെന്നേററു. സ്റ്റീഫൻസനു സന്തോഷമായി. പക്ഷപാതമില്ലാതെ തിരഞ്ഞെടുപ്പു നടക്കയാണെങ്കിൽ ഈജിപ്ത്തുകാരുടേയും ബ്രിട്ടീഷുകാരുടേയും അധികാരത്തിനു് ഒരുപോലെ വിപരീതമായിരിക്കും സൂഡാൻെറ നിശ്ചയമെന്നു് അദ്ദേഹം അറിഞ്ഞിരുന്നു. ബ്രിട്ടീഷുകാർ വിട്ടുപോകേണ്ടിവരുമെന്നു മുൻപേതന്നെ ധരിച്ചിട്ടുള്ള അദ്ദേഹ

ത്തിനു രാജ്യം ഈജിപ്തുകാരെ ഏല്പിച്ചിട്ടു പോകുന്നതായിരുന്നു സങ്കടം.

ഒടുവിൽ ഞാൻ പറഞ്ഞു: ''സൂഡാൻ ഈജിപ്തുകാർക്കു കീഴ്പ്പെടുമെന്നു് എനിക്കഭിപ്രായമില്ല. പൂർണ്ണസ്വാതന്ത്ര്യം വല്ലവരും വേണ്ടെന്നുവെയ്ക്കുമോ? ഈജിപ്തുകാർക്കും അതറിയാം.''

സൂഡാണെപ്പററിയുള്ള ആലോചനകൾ പൂർത്തിയായ ദിവസം എനിക്കു് അത്ഭുതപൂർവ്വമായ ഒരു ബഹുമതി ലഭിച്ചു. റെവല്യൂഷണറി കൗൺസിലിലെ അഞ്ചു മെംബർമാർ ഒന്നിച്ചു് ഒരു ഡെപ്യൂട്ടേഷണായി എന്റെ വീട്ടിൽ വന്നു. എന്റെ സഹായത്തിനു നന്ദി പറയാനായിട്ടാണു് അവർ വന്നതു്. അപ്പോൾ ഞാൻ അവിടെയില്ലാതിരുന്നതിനാൽ, അവർ ഒരു കടലാസ്സിൽ അവരുടെ കൃതജ്ഞത എഴുതിവെച്ചിട്ടാണു് പോയതു്. അന്നു വൈകുന്നേരം പ്രസിഡണ്ടു് നെജീബ് ടെലിഫോണിൽ വിളിച്ചു തന്റെ പ്രത്യേകനന്ദി നേരിട്ടു പറയുകയും ചെയ്തു.

താമസിയാതെ സുകുമാർ സേൻ സൂഡാണിലെ തിരഞ്ഞെടുപ്പു നടത്താനായി നിയമിക്കപ്പെട്ടു. തിരഞ്ഞെടുപ്പിന്റെ ഫലം ഞങ്ങൾ വിചാരിച്ചിരുന്നതിൽനിന്നു വ്യത്യസ്തപ്പെട്ടില്ലായിരുന്നു. പൂർണ്ണസ്വാതന്ത്ര്യം സൂഡാണികൾ വരിച്ചു. കുറച്ചു മാസങ്ങൾക്കുള്ളിൽ രണ്ടുകൂട്ടക്കാരും അവിടെനിന്നു ബഹിഷ്കരിക്കപ്പെടുകയും ചെയ്തു.

ഇംഗ്ലണ്ടിനും ഈജിപ്തിനും ഇടയിൽ കിടന്ന രണ്ടാമത്തെ കാര്യം ഒരു കീറാമുട്ടിതന്നെയായിരുന്നു. ഇററലിക്കാർ ഈജിപ്തിനേയും സൂയസ്സ്തോടിനേയും കൈയിലാക്കാൻ പ്രവർത്തിച്ചുകൊണ്ടിരുന്നപ്പോൾ അവയുടെ രക്ഷയ്ക്കായി 1000 പേരും അതിനൊത്ത ആയുധബലവുമുള്ള ഒരു ബ്രിട്ടീഷ്പട്ടാളം കനാലിന്നടുത്തു പാളയമടിച്ചു താമസിച്ചുകൊള്ളുന്നതിനു് ഏർപ്പാടുണ്ടായി. യുദ്ധകാലത്തു് ആ പട്ടാളം കയിറോയിൽത്തന്നെയായിരുന്നു. യുദ്ധം കഴിഞ്ഞു് അവർ, ഒരമ്പതുമയിലകലെ തലസ്ഥാനനഗരിക്കും

സൂയസ്സ്തോടിനുമിടയ്ക്കുള്ള ഒരു സ്ഥലത്തേയ്ക്കു പാളയം മാററി. ഇൻഡ്യയിൽനിന്നു ബ്രിട്ടീഷ്പട്ടാളം പിൻവാങ്ങിയതിനുശേഷം ബ്രിട്ടീഷുകാരുടെ പ്രധാനസങ്കേതം അതാണെന്നുള്ള നില വന്നു. പട്ടാളം പതിനായിരത്തിൽനിന്നു് എണ്പതിനായിരമായി. ലോകത്തിലെ ഏററവും വലിയ വിമാനത്താവളങ്ങളിൽ ഒന്നു് അവിടെയാണു് സ്ഥിതിചെയ്തിരുന്നതു്. അതുപോലെതന്നെ ഐറോപ്ലേൻ, ടാങ്കുകൾ, മോട്ടോർട്രക്കുകൾ മുതലായവ കേടുതീർത്തു പുതുക്കിയെടുക്കാനുള്ള ജോലിസ്ഥലങ്ങളും വേണ്ടിടത്തോളം അവിടെ പണിതിരുന്നു. ചുരുക്കം പറഞ്ഞാൽ ഈ സൈന്യസങ്കേതം ബ്രിട്ടീഷ്ശക്തിയുടെ പൂർണ്ണമായ ഒരു പ്രതിബിംബനമായിരുന്നു. അതിന്റെ ഛായയിൽ ഈജിപ്റ്റിന്റെ സ്വാതന്ത്ര്യം ഒരു നിരർത്ഥവാദമെന്നേ പറയാനുണ്ടായിരുന്നുള്ളു.

സൂഡാൺകാര്യം ഒരുവിധം അവസാനിച്ചപ്പോൾ ഈജിപ്തുകാർ തങ്ങളുടെ ശ്രദ്ധയെല്ലാം ഇക്കാര്യത്തിലേയ്ക്കു തിരിച്ചു. ഇതിലെങ്കിലും ഇന്ത്യ ബ്രിട്ടനെ സഹായിക്കുമെന്നാണു് സ്റ്റീഫൻസൺ വിചാരിച്ചതു്. അതു സംസാരിച്ചു തീർച്ചയാക്കിക്കളയാം എന്നുള്ള വിചാരത്തിലായിരിക്കണം, ഒരു ദിവസം അദ്ദേഹം എന്നെ കാണുവാൻ വന്നു. സല്ക്കാരം സ്വീകരിച്ചു്, പല കാര്യങ്ങൾ സംസാരിച്ചശേഷം അദ്ദേഹം ചോദിച്ചു: "പാളയത്തെപ്പററി സംസാരമുടനെ തുടങ്ങാറായിട്ടുണ്ടെന്നു് അറിഞ്ഞിരിക്കുമല്ലോ. എന്താണു് അതിനെപ്പററി നിങ്ങളുടെ അഭിപ്രായം?"

"ഇൻഡ്യാഗവണ്മെൻറിൽനിന്നു് അതേപ്പററി എന്നോടു് ഒന്നും പറഞ്ഞിട്ടില്ല."

"എങ്കിലും നിങ്ങളുടെ സ്വന്തമഭിപ്രായമെന്താണു്?"

"കാര്യങ്ങളുടെ സ്വഭാവം മുഴുവനറിയാതെ അഭിപ്രായമെങ്ങനെ പറയാനാണു്? ഒന്നുമാത്രം ഇപ്പോൾ പറയാം: ഈജിപ്തുകാരുടെ സ്വാതന്ത്ര്യത്തിനു ന്യൂനത വരുത്തുന്ന ഏർപ്പാടുകൾ അവർ സമ്മതിക്കാതെയാണെങ്കിൽ, ന്യായമായി ഇൻഡ്യാഗവ

ണ്മെൻറ് ഗണിക്കയില്ല. ബ്രിട്ടീഷ്പട്ടാളം ഇൻഡ്യയിൽ താമസിക്കാൻ അനുവദിക്കാത്ത സ്ഥിതിക്ക് ഈജിപ്റ്റിൽ അവരുടെ സമ്മതംകൂടാതെ പാർക്കുന്നതു ശരിയാണെന്നു ഞങ്ങൾ എങ്ങനെ വാദിക്കും?"

"അങ്ങനെയോ! പക്ഷേ ഒരു കാര്യം മറക്കരുത്: ഇത്ര വലിയ ഒരു ബ്രിട്ടീഷ്സൈന്യമിവിടെയുള്ളതു് ഇൻഡ്യയുടെ രക്ഷയ്ക്കുമുപകരിക്കും. സൂയസ്തോട്ട് നിങ്ങൾക്കും പ്രധാനമാണ്."

"ഇതിനു മററധികാരംകൂടാതെ ഞാൻതന്നെ മറുപടി പറയാം: ഇൻഡ്യയുടെ രക്ഷ ബ്രിട്ടീഷ്സൈന്യത്തെ അധികരിച്ചു സ്ഥിതിചെയ്യുന്നു എന്നാണല്ലോ നിങ്ങളുടെ സൂചനം. അതു ഞാൻ നിഷേധിക്കുന്നു. ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി നിങ്ങൾ ഈജിപ്റ്റിൽ പാളയമടിച്ചു താമസിക്കണമെന്നില്ല. സൂയസ്തോടിൻെറ കാര്യമാണെന്നുവെച്ചാൽ അതു് ഈജിപ്തുകാർ ഭരിക്കുന്നതുകൊണ്ടു ഞങ്ങൾക്കെന്താണ് ദോഷം?"

സ്റ്റീഫൻസൺ എൻെറ മറുപടി തീരെ പിടിച്ചില്ല. എങ്കിലും സന്തോഷഭാവം വിടാതെയാണ് ഉത്തരം പറഞ്ഞതു്: "ഈജിപ്തുകാർക്കു സഹായമായിട്ടായിരിക്കും നിങ്ങളുടെ നില എന്നു ഞാൻ ഊഹിച്ചിരുന്നു. കാരണമിപ്പോൾ തെളിഞ്ഞു."

"ഒരു കാര്യം ഞാനും ചോദിക്കട്ടെ: ഇൻഡ്യയിൽനിന്നു പട്ടാളം പിൻവലിക്കുന്നതിനുപകരം അവിടെ ഒരു സ്ഥലത്തു പാളയമടിച്ചു താമസിക്കാൻ നിങ്ങൾ നിർബ്ബന്ധിച്ചിരുന്നുവെങ്കിൽ നമ്മുടെ രണ്ടു രാജ്യങ്ങൾ തമ്മിലുള്ള സൗഹാർദ്ദം ഈ വിധത്തിൽ വളരുമായിരുന്നോ?"

"ഇല്ലെന്നുതന്നെ പറയാം."

"എന്നാൽപ്പിന്നെ ഇവരുടെ സ്വാതന്ത്ര്യത്തെ ഇത്രമാത്രം ബാധിക്കുന്ന ഈ സൈന്യസങ്കേതം വിട്ടുപോയിട്ട് അവരുടെ സ്നേഹം സമ്പാദിക്കയല്ലേ ഉത്തമം?"

"ശരി, മനസ്സിലായി. പക്ഷേ മററു പല കാര്യങ്ങളുമുണ്ട്. ഇൻഡ്യയിൽ ഞങ്ങൾക്കു സൈന്യബലമില്ലാതായപ്പോൾ സമീപരാജ്യങ്ങളിൽ ഞങ്ങളുടെ സ്ഥാനം തകൎന്നു. അതെങ്ങനെയുമാകട്ടെ. ഇവിടം വിട്ടാൽ ഇവിടംമാത്രമല്ല പോകുന്നതു്. അതേപ്പററി വളരെ ആലോചിക്കേണ്ടതുണ്ടു്. അല്ലാതെ തീൎച്ചപ്പെടുത്താവുന്ന സംഗതിയല്ല."

സേനാസങ്കേതത്തെപ്പററിയുള്ള ആലോചനകളിൽ എനിക്കു വലിയ പങ്കൊന്നുമില്ലായിരുന്നു. പക്ഷേ ഒരു കാര്യത്തിൽ ഞാൻ നേരിട്ടു് ഇടപെട്ടു. ആദ്യം ഇക്കാര്യത്തെപ്പററി ആലോചനയ്ക്കു തീൎച്ചയാക്കിയപ്പോൾ, ബ്രിട്ടീഷുകാരും ഈജിപ്തുകാരും കൂടാതെ അമേരിക്കനമ്പാസഡറും അതിൽ ഒരു കക്ഷിയായി ചേരണമെന്നു ബ്രിട്ടീഷുകാർ ആവശ്യപ്പെട്ടു. കാരണംപറഞ്ഞതു്, മധ്യപൗരസ്ത്യരാജ്യങ്ങളുടെ രക്ഷയ്ക്കുള്ള ബാധ്യത ഇപ്പോൾ പ്രധാനമായി അമേരിക്കരുടേതാകയാൽ ഈ സൈന്യസങ്കേതത്തിന്റെ ഏൎപ്പാടുകളിൽ മാററം വരുത്തുന്നതു് അവരേയും ബാധിക്കുമെന്നാണു്. കേട്ടപ്പോൾ എനിക്കു തീൎച്ചയായി, ഇതു് അമേരിക്കരെ മുൻകൂട്ടി തങ്ങളുടെ വശത്താക്കാൻ ബ്രിട്ടീഷുകാർ എടുക്കുന്ന ഒരു നയമാണെന്നു്. അമേരിക്കനമ്പാസഡർ കാഫ്രീ ഒരു ഐറിഷ്കുടുംബത്തിൽ ജനിച്ച കാത്തോലിക്കനും ബ്രിട്ടീഷുകാരോടു തീരെ സ്നേഹമില്ലാത്ത ആളുമാണെന്നു് എനിക്കറിയാമായിരുന്നു. എന്നാലും ഇങ്ങനെയുള്ള കാര്യങ്ങളിൽ അവസാനത്തീൎച്ച വാഷിങ്ടണിൽത്തന്നെയാണല്ലോ സ്ഥിതിചെയ്യുന്നതു്. ആ നിലയ്ക്കു്, ബ്രിട്ടീഷുകാരും അമേരിക്കരും ഒന്നിച്ചുചേൎന്നാണു് ആലോചനകൾ എന്നുവെച്ചാൽ ഈജിപ്തുകാൎക്കു് എന്തു ചെയ്യാൻ സാധിക്കും?

ഞാൻ ജനറൽ നെജീബിനെ പോയിക്കണ്ടു്, സംഗതികൾ വിസ്തരിച്ചിട്ടു് ഈ ഏൎപ്പാടു സമ്മതിച്ചുകൂടാ എന്നു പറഞ്ഞു. "ഞാൻ എന്തു ചെയ്യാനാണു്? ആ സംഗതി സമ്മതിച്ചേററു ക

ഴിഞ്ഞുപോയി. നിങ്ങൾ പറഞ്ഞതെനിക്ക ബോധ്യമായി താനും.'' അന്നുതന്നെ ഞാൻ കർണ്ണൽ നാസ്സറിനെ കാണുവാനേർപ്പാടുചെയ്തു. നാസ്സറുമായി എനിക്കു് അതിനുമുൻപിൽ അല്പസ്വല്പമായ പരിചയമേ ഉണ്ടായിരുന്നുള്ളു. അയാളെ എന്റെ അഭിപ്രായം അറിയിച്ചപ്പോൾ വലിയൊരു തെററു പററിപ്പോയല്ലോ എന്ന ഭാവമാണു് മുഖത്തു കണ്ടതു്. കുറച്ചു് ആലോചിച്ചശേഷം അദ്ദേഹം പറഞ്ഞു: ''അമേരിക്കക്കാരെ ഈ സംഭാഷണത്തിൽ ഒരു കക്ഷിയാക്കാമെന്നുള്ള സമ്മതത്തിൽനിന്നു പിൻമാറാതെ സാധിക്കയില്ല. അതിനു വഴി എന്താണെന്നു് ആലോചിക്കണം.''

അതാണാവശ്യമെന്നു ഞാനും സമ്മതിച്ചു. പിറേറന്നാൾ കൂടുവാൻ തീർച്ചയാക്കിയിട്ടുള്ള മീററിങ്ങിൽ ഈ അഭിപ്രായമാററം റെവലൂഷണറി കൗൺസിലിന്റെ തീർമാനമായി ജനറൽ നെജിബിനെക്കൊണ്ടുതന്നെ പറയിക്കാമെന്നാണു് നാസ്സർ അഭിപ്രായപ്പെട്ടതു്. ഞാൻ പറഞ്ഞു: ''അങ്ങനെയാണെങ്കിൽ നന്നു്. പക്ഷേ അതുകൊണ്ടുമാത്രമായില്ല. വിളിച്ചു വരുത്തി വിരുന്നില്ലെന്നു പറഞ്ഞാലെന്നതുപോലെ തങ്ങൾ അധിക്ഷേപിക്കപ്പെട്ടതായി അമേരിക്കർ ഗണിച്ചേയ്ക്കും.''

''ശരിതന്നെ. ഞാൻ കാഫ്രിയെ ഇപ്പോൾത്തന്നെ പോയി കണ്ടു കാര്യം നേരെയാക്കാം.''

അതാണു് വേണ്ടതെന്നു ഞാനും സമ്മതിച്ചു. അമേരിക്കരിൽ വിശ്വാസമില്ലാത്തതുകൊണ്ടല്ല ഇങ്ങനെ പറയുന്നതെന്നും ഈ വഴക്കിൽ അവർ ഒരു കക്ഷിയാകാതെ സൂക്ഷിക്കയാണു് ആവശ്യമെന്നും തമ്മിൽ പിണങ്ങിപ്പിരിയുന്ന നില വന്നാൽ മാധ്യസ്ഥ്യം വഹിക്കയാണു് അമേരിക്ക വേണ്ടതെന്നും പറഞ്ഞു് അയാളെ പ്രീതിപ്പെടുത്തണമെന്നും ഞാൻ സൂചിപ്പിച്ചു. അങ്ങനെ സമ്മതിച്ചാണു് നാസ്സർ പോയതു്. പിറേറ ദിവസമായിരുന്നു ഈ

സംഗതി ആലോചിക്കാനുള്ള ആദ്യസമ്മേളനം. അതിൽ അമേരിക്കർ പങ്കുകൊണ്ടില്ല.

ഈ ആലോചനകൾ കുറെ നീണ്ടുനിന്നു. അതിനിടക്കു റയിഫ് സ്റ്റീഫൻസണ് അവധിയിൽ പോകേണ്ടതായും വന്നു. അദ്ദേഹത്തിനു പകരം വന്ന ആൾ വളരെക്കാലം പ്രിവികൗൺസിൽ സിക്രട്ടറിയായിരുന്ന മാറിസ് നാൻകിയുടെ മകനായിരുന്നു. ബ്രിട്ടീഷുശക്തിയിൽ വിശ്വസിച്ചിരുന്ന വലിയ ഒരു സാമ്രാജ്യവാദിയായിരുന്നു അദ്ദേഹം. ഇദ്ദേഹം ചർച്ചിലിന്റെ വലിയ സ്നേഹിതനുമാണ്. ഒട്ടും കീഴടങ്ങുകയില്ല എന്ന ഭാവമാണ് അദ്ദേഹം കാട്ടിയിരുന്നതു്. ആ അവസരത്തിലാണ് ജവാഹർലാൽ നെഹ്റു ലണ്ടനിൽനിന്നു തിരികെ വരുംവഴി മൂന്നുദിവസം കയിറോയിൽ താമസിക്കാനായി വന്നതു്.

ഇതു് എല്ലാംകൊണ്ടും പ്രധാനമായ ഒരു സംഗതിയാണ്. അതു തൊട്ടാണ് തന്റെ അഭിപ്രായങ്ങൾ വളർന്നുവന്നതെന്നും റെവല്യൂഷണറി കൗൺസിലുമായുണ്ടായ നീണ്ട സംഭാഷണമാണ് തന്റെ സാമുദായികനയങ്ങൾക്കടിസ്ഥാനമിട്ടതെന്നും നാസ്സർ തന്നെ തന്റെ ആത്മകഥയിൽ പറഞ്ഞിട്ടുണ്ട്. ആ സ്ഥിതിക്കു് ആ സന്ദർശനത്തെപ്പററി രണ്ടുവാക്കു പറയുന്നതു് അനുചിതമാകയില്ലെന്നു തോന്നുന്നു. രാജ്യങ്ങൾ തമ്മിലുള്ള സമ്പർക്കം പുലത്തുന്നതിനു രാഷ്ട്രീയജീവിതത്തിൽ ഉന്നതസ്ഥാനമുള്ള നേതാക്കന്മാർ തമ്മിൽ പരിചയപ്പെടുന്നതു് ഉപയോഗപ്രദമായ ഒരു സംഗതിയാണെന്നു തീച്ചതന്നെ. രാധാകൃഷ്ണൻ, നെഹ്റു മുതലായവരുമായുള്ള സമ്പക്കംകൊണ്ടു മററു ദേശത്തുള്ളവർ നമ്മെ കൂടുതൽ അറിവാനും ബഹുമാനിക്കാനും ഇടവരുമെന്നാണ് എന്റെ വിശ്വാസം. ആ സ്ഥിതിക്കു നെഹ്റുവിനെ ഇൗജിപ്റ്റിൽ കൊണ്ടുവന്നു് അവിടുത്തെ നായകന്മാരുമായി പരിചയപ്പെടുത്തണമെന്നു് എനിക്കു് ആദ്യംതൊട്ടുതന്നെ ആഗ്രഹമുണ്ടായിരുന്നു. ഇങ്ങനെയുള്ള കാര്യങ്ങളിലേക്കു നെഹ്റുവിനെ നിർബ്ബന്ധിക്കേണ്ടതായി

ട്ടില്ല. കയിറോയിൽ വന്നു പോകുന്നതു നന്നായിരിക്കും. അതുകൊണ്ടു പല കാര്യങ്ങൾ സാധിക്കാം എന്നു ഞാൻ എഴുത്തുകളിൽ സൂചിപ്പിക്കേണ്ടതായിട്ടേ ഉണ്ടായിരുന്നുള്ളു. കാമൺവെൽത്തു കാൺഫറൻസിനായി നെഹ്റു ലണ്ടനിലേക്കു പോകയായിരുന്നു. തിരികെ വരുംവഴിക്കിറങ്ങാമെന്നാണു് അദ്ദേഹമേററതു്. ആ സംഗതി ഈജിപ്ഷ്യൻ ഗവണ്മെൻറിനെ അറിയിച്ചപ്പോൾ അവർക്കു് അത്യധികം സന്തോഷവുമായി.

ലണ്ടനിലേക്കു പോകുന്ന എയർഇൻഡ്യാ വിമാനങ്ങൾക്കു കയിറോ അന്നു് ഒരു പ്രധാനത്താവളമായിരുന്നു. നെഹ്റു ലണ്ടനിലേക്കു പോകുന്ന ദിവസം അറിഞ്ഞു് അദ്ദേഹത്തെ വിമാനക്ഷേത്രത്തിൽ വന്നു കാണുന്നതിനു പ്രസിഡൻറു നെജീബും ഹാജരുണ്ടായിരുന്നു. അതു് അസാധാരണമായ ഒരു ബഹുമതിയായിരുന്നു എന്നു പറയേണ്ടതില്ലല്ലോ. തുല്യസ്ഥാനികരായ അതിഥികൾ രാജ്യദർശനത്തിനു വരുമ്പോളല്ലാതെ രാഷ്ട്രപതികൾ ഔപചാരികമായി അവരെ സ്വീകരിക്കാൻ പോകാറില്ല— പ്രത്യേകിച്ചു യാത്രാമദ്ധ്യേ. അല്പകാലംമാത്രം ഇറങ്ങി വിശ്രമിക്കുന്ന സ്ഥലത്തു വേണമെങ്കിൽ ഒരു പ്രതിനിധിയെ അയച്ചു കുശലപ്രശ്നംചെയ്യുകയെന്നല്ലാതെ മററുപചാരങ്ങൾ പതിവില്ല. വിമാനം കയിറോയിൽ വരുന്നതു രാത്രി പന്ത്രണ്ടുമണി കഴിഞ്ഞാണുതാനും. ഞാനും എൻെറ പത്നിയും എംബെസ്സിയിലുള്ള മററുദ്യോഗസ്ഥന്മാരും സമയത്തിനു് എയറോഡ്രോമിലെത്തി. വിമാനം വരുന്നതിനു് ഒരഞ്ചുമിനിട്ടുമുൻപു തൻെറ അകമ്പടിയോടൊന്നിച്ചു ജനറൽ നെജീബും ഹാജരായി. അദ്ദേഹത്തിൻെറകൂടെ പ്രായം കുറഞ്ഞ രണ്ടു മക്കളുമുണ്ടായിരുന്നു. അർദ്ധരാത്രിയായാലും അവർക്കും നെഹ്റുവിനെ കാണണമത്രേ.

നേതാക്കന്മാർ തമ്മിൽ വളരെ സന്തോഷത്തോടെയാണു് പിരിഞ്ഞതു്. തിരികെ വന്നപ്പോൾ നെഹ്റു മൂന്നുദിവസം കയിറോയിൽ താമസിച്ചു. ഗവണ്മെൻറതിഥിയായിട്ടാണു് താമസി

ച്ചതെങ്കിലും മിക്കവാറും എംബസ്സിയിൽ ഞങ്ങളോടൊന്നിച്ചു സമയം കഴിച്ചു. പ്രധാനന്മാരായ ആളുകളുമായുള്ള കൂടിക്കാഴ്ചകളും ഞാൻ താമസിച്ചിരുന്നിടത്തുവെച്ചുതന്നെയായിരുന്നു. നെഹ്റുവിന്റെ അവിടത്തെ താമസത്തെപ്പററി മൂന്നു കാര്യങ്ങളാണു് എടുത്തുപറയാനുള്ളതു്. ആദ്യമായി, നെജീബും റെവലൂഷണറി കൗൺസിലംഗങ്ങളുംകൂടി അദ്ദേഹത്തെ നാലഞ്ചുമണിക്കൂറുനേരത്തേയ്ക്കു നൈൽനദിയിൽ ഒരു ഘോഷയാത്രയായി കൊണ്ടുപോയി. നദിയുടെ രണ്ടുതീരത്തും ഈ യാത്ര കാണ്മാൻ ആളുകൾ തിങ്ങിനില്ക്കുന്നുണ്ടായിരുന്നു. ബോട്ടിൽത്തന്നെയായിരുന്നു ഞങ്ങൾക്കു ഭക്ഷണവും ഏർപ്പാടുചെയ്തിരുന്നതു്. അവിടെ നടന്ന സംഭാഷണം വളരെ പ്രധാനമായ ഒന്നായിരുന്നു. അതിന്റെ വെളിച്ചത്തിലാണു് പിന്നീടു താൻ ഈജിപ്തിന്റെ ഭരണനയം രൂപവല്ക്കരിച്ചതെന്നും തന്റെ രാഷ്ട്രീയപ്രവൃത്തികൾ മുന്നോട്ടു നീങ്ങുന്നതെന്നും കേണൽ നാസ്സർ തന്റെ ആത്മകഥയിൽ തുറന്നുപറഞ്ഞിട്ടുണ്ടു്. റെവലൂഷണറി കൗൺസിൽ മെമ്പർമാരും ഞാനുമല്ലാതെ അതു കേൾക്കാൻ ആരുമില്ലായിരുന്നു. മഹാത്മാഗാന്ധി ഏതെല്ലാം വിധത്തിലാണു് ഇന്ത്യൻനേതാക്കന്മാർക്കു മാർഗ്ഗദർശിയായിരുന്നതു്, എന്തൊക്കെപ്പാഠങ്ങളാണു് പഠിപ്പിച്ചതു് എന്നായിരുന്നു പൊതുവേയുള്ള വിഷയം. ജനങ്ങളിൽനിന്നു് അകന്നു നിന്നാൽ ഒരു ഭരണകർത്താവിനും വിജയമുണ്ടാകയില്ലെന്നും നയങ്ങളും പ്രവൃത്തികളും എത്ര നന്നായാലും ജനങ്ങളും നേതാക്കളുമായി അടുത്ത ബന്ധമില്ലെങ്കിൽ ഒന്നും സഫലമാകയില്ലെന്നുമായിരുന്നു ഈ സംഭാഷണത്തിന്റെ ചുരുക്കം. ഗാന്ധിജിയുടെ ജീവിതചരിത്രത്തിൽനിന്നു പല ഉദാഹരണങ്ങളും എടുത്തു പറഞ്ഞായിരുന്നു ഈ പ്രഭാഷണം. ഏകദേശം നാലുമണിക്കൂറോളം നീണ്ടുനിന്ന ഈ സംഭാഷണം അവസാനിച്ചപ്പോൾ ഞങ്ങൾ കടവിൽ അടുത്തുകഴിഞ്ഞു. ജനറൽ നെജീബും പണ്ഡിത് നെഹ്റുവുംകൂടി കരയ്ക്കിറങ്ങി. എന്റെ കൂടെയായിരു

ന്നു നാസ്സർ. അദ്ദേഹത്തിന്റെ മുഖത്തു പുതിയ എന്തോ ഒരു പ്രസാദം കണ്ടതായി എനിക്കു തോന്നി. ഞാൻ ചോദിച്ചു: "എന്താ, കേണൽ, പണ്ഡിത്ജിയുടെ അഭിപ്രായങ്ങളെപ്പറ്റി എന്തു പറയുന്നു?" നാസ്സറുടെ മറുപടി അന്നുതന്നെ ഞാൻ കുറിച്ചിട്ടിരുന്നതു് ഈ വിധത്തിലായിരുന്നു: "കുറച്ചു ദിവസംകൊണ്ടേ ഈ പറഞ്ഞതിന്റെയെല്ലാം പൂർണ്ണമായ അർത്ഥം മനസ്സിലാകയുള്ളൂ. ഒരു കാര്യം നല്ലവണ്ണം മനസ്സിലായി: ഒരു സൈന്യസംഘമെന്ന നിലയിൽ ഞങ്ങൾക്കു വലുതായൊന്നും സാധിക്കയില്ല. ജനങ്ങളോടു ചേർന്നു പ്രവർത്തിക്കുന്ന നയത്തിനേ സാഫല്യമുണ്ടാകയുള്ളൂ. ഇന്നുമുതൽ ഞാൻ ജനങ്ങളുടെ കൂടെയാണു്. ഏതു വിധത്തിലാണു് അതു നടപ്പിൽ വരുത്തേണ്ടതെന്നേ വിചാരിക്കാനുള്ളൂ."

അങ്ങനെയാണല്ലോ ഉണ്ടായതും.



# പതിനൊന്നാമധ്യായം

നെഹ്റു തിരികെപ്പോയിക്കഴിഞ്ഞു് അധികം താമസിയാതെ ഞാൻ ആറാഴ്ചത്തെ അവധിയെടുത്തു യൂറോപ്പിലേയ്ക്കു പോകുവാൻ തീൎച്ചയാക്കി. ഇതിനു ചില പ്രത്യേകകാരണങ്ങളുണ്ടായിരുന്നു. പീക്കിങ്ങിൽ താമസിച്ചപ്പോൾ എന്റെ ഭാൎയ്യ രോഗബാധിതയായി കുറേ മാസം കിടന്നുവെന്നു 'രണ്ടു ചൈനായിൽ' എന്ന ഗ്രന്ഥത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. പല പ്രമാണികളായ ഡാക്ടർമാർ നോക്കിയിട്ടും ആ രോഗത്തിന്റെ സ്വരൂപം ശരിയായി മനസ്സിലാക്കുവാൻ കഴിഞ്ഞില്ല. ഇൻഡ്യയിലും പല ഡാക്ടറന്മാർ കണ്ടുവെങ്കിലും അവരിൽനിന്നും ശരിയായ ഒരു മറുപടി ലഭിച്ചില്ല. ഈജിപ്റ്റിൽ താമസിക്കുമ്പോഴും തീരെ ദേഹസുഖമില്ലാതെയാണു് കഴിഞ്ഞുവന്നതു്. അതുകൊണ്ടു് അവളെ ലണ്ടനിൽ കൊണ്ടുപോയി ഡാക്ടറന്മാരെ കാണിക്കണമെന്നു് എനിക്കു വിചാരമുണ്ടായിരുന്നു. എന്നുമാത്രമല്ല, ഞാൻ ആണ്ടുതോറുമെന്നപോലെ യൂറോപ്പിൽ പോകാറുണ്ടായിരുന്നുവെങ്കിലും, എന്റെ ഭാൎയ്യക്കു് ആ സ്ഥലമൊന്നും കാണാൻ ഇടയായിട്ടില്ലല്ലോ എന്ന കുണ്ഠിതവുമുണ്ടായിരുന്നു. അതുകൊണ്ടു് ആഗസ്റ്റുമാസത്തിൽ സ്വാതന്ത്ര്യദിനം ആഘോഷിച്ചുകഴിഞ്ഞ ഉടൻ ഞങ്ങൾ രണ്ടാളും മകൾ രാധയുംകൂടി യൂറോപ്പിലേയ്ക്കു യാത്രയായി.

ആദ്യം പോയതു് ഇംഗ്ലണ്ടിലേയ്ക്കാണു്. അന്നു് അവിടെ സ്ഥാനപതി (High Commissioner) ആയിരുന്ന ബാലാസാഹേബ് ഖേറുമായി എനിക്കു വലിയ പരിചയമൊന്നുമില്ലെങ്കി

ഖ്യം അദ്ദേഹം ഞങ്ങൾക്കു വേണ്ട സൗകര്യങ്ങൾ ഏൎപ്പാടുചെയ്തുതന്നു. അദ്ദേഹത്തിന്റെ മെഡിക്കൽ അഡൈ്വസർ കണ്ണൽ അഹ്ലുജാ മുഖാന്തരം എന്റെ ഭാൎയ്യയുടെ ചികിത്സയ്ക്കുവേണ്ടി ലണ്ടനിലെ പ്രധാനഹാസ്പിററലിൽ താമസിക്കുന്നതിനു മുൻകൂട്ടി വേണ്ട ബന്ദോവസ്സുകൾ ചെയ്തിരുന്നുതാനും.

ഉഷ്ണമേഖലയിലെ സുഖക്കേടുകൾ ചികിത്സിക്കുന്നതിനു പ്രത്യേകമൊരു ഹാസ്പിററലുണ്ട്. അവിടെയായിരുന്നു എന്റെ ഭാൎയ്യയുടെ ചികിത്സ. ആവശ്യമായ പരിശോധനകൾക്ക് അഞ്ചാറു ദിവസം വേണ്ടിവന്നു. അതിനുശേഷം, ആസ്പത്രിയിൽ താമസമാവശ്യമില്ലാതിരുന്നതുകൊണ്ട്, പിന്നെയുള്ള ദിവസങ്ങൾ കാഴ്ചകൾ കാണുന്നതിനും സ്നേഹിതന്മാരുമായുള്ള സൗഹാൎദ്ദം പുലൎത്തുന്നതിനുമായി ഞങ്ങൾ വിനിയോഗിച്ചു. ഞങ്ങൾ താമസിച്ചതു്, ഹൈക്കമ്മീഷണറാപ്പീസിൽ അക്കാലത്തു് ഒരു മിനിസ്റ്റർ സ്ഥാനം വഹിച്ചിരുന്ന കച്ചുമഹാരാജാവു മദനസിംഹജിയുമൊന്നിച്ചാണ്. അദ്ദേഹത്തിന്റെ പ്രസിദ്ധനായ പിതാമഹൻ മഹാറാവു ഖംഗാർജിക്കു ചിലസഹായങ്ങൾ ചെയ്തുകൊടുക്കാൻ എനിക്കു സാധിച്ച കാൎയ്യം മുമ്പേ പറഞ്ഞിട്ടുണ്ടല്ലോ. കച്ചുരാജകുടുംബവുമായി ഏതാണ്ടു കാൽശതാബ്ദത്തിൽക്കൂടുതൽ കാലം സ്നേഹത്തിലാണ് ഞാൻ കഴിഞ്ഞുവന്നിട്ടുള്ളതു്. മദനസിംഹജി അവിടെ പ്രത്യേകമൊരു വീടെടുത്തു മഹാറാണിയും വേലക്കാരുമെല്ലാമായി താമസിക്കയായിരുന്നു. അതിനാൻ ലണ്ടണിലെ എന്റെ താമസം തന്റെക്കൂടെയാക്കണമെന്നു് അദ്ദേഹം നിൎബ്ബന്ധിച്ചതനുസരിച്ചാണ് ഞങ്ങൾ അങ്ങനെ ചെയ്തതു്.

ഗൈവിൻറുമൊന്നിച്ചാണ് ഞങ്ങൾ ലണ്ടൻപട്ടണം നടന്നു കണ്ടതു്. ആദ്യം പഠിക്കാൻ വന്നപ്പോളുണ്ടായിരുന്ന കൗതുകം പുതുതായി അനുഭവിച്ചതായി എനിക്കു് അപ്പോൾ തോന്നി. കേംബ്രിഡ്ജ്, ഓക്സ്ഫോർഡ് മുതലായ സ്ഥലങ്ങളും ഞങ്ങൾ പോയി സന്ദർശിച്ചു. ആകപ്പാടെ ലണ്ടണിൽ മൂന്നാഴ്ചയേ ഉണ്ടാ

യുള്ളവെങ്കിലും ആ സമയം വളരെ സന്തോഷകരമായിട്ടാണ് കഴിഞ്ഞതു്.

കാഴ്ച കാണുകയും സുഖക്കേടിനു ചികിത്സിക്കയും കൂടാതെ ലണ്ടണിലെ ആ താമസംകൊണ്ടു മററു ചില കാര്യങ്ങളും സാധിച്ചു എന്നു പറയാം. അറബികളും യഹൂദന്മാരു(ഇസ്രായൽ രാജ്യം)മായി അന്യോന്യബന്ധമില്ലാതെ വലിയ വിരോധത്തിലാണ് കഴിഞ്ഞുവന്നതെന്നു പ്രസിദ്ധമാണല്ലോ. യഹൂദരാജ്യകാര്യങ്ങളിൽ അധികാരം ഭരിച്ചിരുന്നവരിൽ പലരും എൻെറ സ്നേഹിതന്മാരായിരുന്നു. വിശേഷിച്ചും അക്കാലത്തു് ഇസ്രായൽ പ്രധാനമന്ത്രിയായിരുന്ന മോസസ് ഷാ(Moshe sharett)റുമായി ഞാൻ വലിയ സ്നേഹത്തിലാണു കഴിഞ്ഞുവന്നിരുന്നതു്. അക്കാലത്തു് ഇംഗ്ലണ്ടിൽ അമ്പാസഡറായിരുന്ന എിലാട്ടു(Elath)മായും വളരെക്കാലത്തെ പരിചയമെനിക്കുണ്ടായിരുന്നു. അതുകൊണ്ടു് അവരുമായി ആലോചിച്ചു ഈ വഴക്കുകൾ തീർക്കുന്നതിനു് ഒരു പദ്ധതി കണ്ടുപിടിക്കയാണെങ്കിൽ നന്നായിരിക്കുമല്ലോ എന്നു ഞാൻ വിചാരിച്ചു. ആ സംഗതിയെപ്പററി നേരിട്ടു സംഭാഷണം നടത്തുന്നതിനുപകരം, അതിൻെറ സാധ്യതയെക്കുറിച്ചു് ആദ്യമായി ഒന്നുരണ്ടു സ്നേഹിതന്മാരോടു് ആലോചിക്കുവാൻ തീർച്ചയാക്കി. ആദ്യം അതേപ്പററി ഞാൻ സംസാരിച്ചതു കാപ്ററൻ ലിഡൽ ഹാർട്ടു(Liddel Hart)നോടാണു്. ഇംഗ്ലണ്ടിലെ സൈനികവിദഗ്ധന്മാരിൽ ഒന്നാമനെന്നു സുപ്രസിദ്ധനായ ഇദ്ദേഹം ഇസ്രായൽക്കാരുമായി അത്യന്തം സ്നേഹത്തിലാണു് കഴിഞ്ഞതു്. ഇസ്രായൽക്കാർ കുറച്ചൊന്നു വഴങ്ങാതെ ഒരാലോചനയും സഫലമാകയില്ലെന്നു് അറിയാമായിരുന്നു എനിക്കു്. അക്കാര്യത്തിൽ അവരുടെ അഭിപ്രായമറിയാതെ അറബികളോടാലോചിച്ചിട്ടു കാര്യമില്ലെന്നു പൂർണ്ണബോധമുണ്ടായിരുന്നു. ആ സ്ഥിതിക്കു ലിഡൽ ഹാർട്ടുമായി ആലോചിക്കയാണുത്തമമെന്നു തോന്നുകയാൽ അതേപ്പററി അദ്ദേഹത്തോടു ചിലതു സംസാരി

ച്ചുനോക്കി. സംഗതികളുടെ വൈഷമ്യം ഞങ്ങൾക്കു രണ്ടുപേർക്കും ഒരുപോലെ അറിയാമായിരുന്നു. ഈജിപ്റ്റിൽ അമ്പാസഡറായ ഞാൻ യഹൂദനായകന്മാരുമായി സ്നേഹത്തിലാണെന്നറിഞ്ഞാൽത്തന്നെ ഇംഗ്ലണ്ടിലെ പത്രങ്ങൾ ഇല്ലാത്തതെല്ലാമുണ്ടാക്കി ഘോഷിക്കുമെന്നു തീച്ചയാണ്. അതുകൊണ്ട് അവരെ കാണുന്നതുതന്നെ രഹസ്യമായി വേണ്ടിയിരുന്നു. അങ്ങനെയിരിക്കെ, എലാട്ട ടെലിഫോണിൽ വിൻറിനെ വിളിച്ച് അദ്ദേഹത്തിനു് എന്നെ കാണാനുള്ള ആഗ്രഹത്തെപ്പററിയും അതു മററാരും അറിയാതിരിക്കേണ്ടതിനെപ്പററിയും പറഞ്ഞു. ലണ്ടണിൽനിന്നു് ഒട്ടധികം അകലെയല്ലാതെ സ്ഥിതിചെയ്തിരുന്ന ക്യാപ്ററൻ ലിഡൽ ഹാർട്ടിൻെറ വീട്ടിൽ ഞാൻ ഒരു ഞായറാഴ്ച കഴിച്ചുകൂട്ടാമെന്നു് ഏററിട്ടുണ്ടെന്നും എലാട്ട് യദൃച്ഛയാ എന്നപോലെ വന്നുചേന്നുകൊള്ളണമെന്നുമായിരുന്നു ഞങ്ങൾ തീച്ചയാക്കിയതു്.

അങ്ങനെ അടുത്ത ഞായറാഴ്ച പതിനൊന്നുമണിയോടെ ഞാനും ഭാര്യയും രാധയും ലിഡൽഹാർട്ടിൻെറ വീട്ടിലെത്തി. ലിഡൽഹാർട്ട് ഒരു സൈനികവിദഗ്ദ്ധൻമാത്രമല്ല, യുദ്ധചരിത്രകാരന്മാരിൽ ലോകത്തിൽ ഒന്നാമത്തെ സ്ഥാനമാണ് അദ്ദേഹത്തിനുള്ളതു്. ഞാൻ ഒരു പന്ത്രണ്ടരമണിവരെ ചരിത്രവിഷയങ്ങളെപ്പററി സംസാരിച്ചു ഇസ്രായിലിനെപ്പററിയോ, അറബികളെപ്പററിയോ രണ്ടുപേരും മിണ്ടിയതേ ഇല്ല. പന്ത്രണ്ടരമണിയായപ്പോൾ എലാട്ടും ഭാര്യയും വന്നുചേന്നു. ഞങ്ങൾ ചിരന്തനസ്നേഹിതന്മാരായിരുന്നതിനാൽ ഉണ്ണാൻ ഇരിക്കുന്നതുവരെ പഴംകഥകൾ പറകമാത്രമാണുണ്ടായതു്. ഭക്ഷണസമയത്തു ചൈനയിലെ കഥയായിരുന്നു സംഭാഷണവിഷയം. ഊണുകഴിഞ്ഞു സ്ത്രീകൾ നാലുപേരും (ഞങ്ങൾ മൂന്നുപേരുടെ ഭാര്യമാരും എൻെറ മകൾ രാധയും) ഉദ്യാനത്തിൽ നടക്കാനെന്ന ഭാവത്തിൽ ഞങ്ങളെ വിട്ടു പോയപ്പോഴാണ് സംഗതികൾ പറവാൻ ആരംഭിച്ചതു്.

ഞങ്ങളുടെ സംഭാഷണം ഇപ്പോൾ നിലവിലിരിക്കുന്ന പല രാജ്യകാര്യങ്ങളേയും ബാധിക്കുന്നതാകയാൽ അതിനെപ്പററി വിവരിച്ച് ഇവിടെ പറയുന്നതു ശരിയാകയില്ലല്ലോ. ചുരുക്കമായി പറഞ്ഞാൽ രണ്ടു കക്ഷികളെയും രഞ്ജിപ്പിക്കുന്നതിനുള്ള വഴി സ്വല്പമൊന്നു തുറന്നുകണ്ടതായിട്ടാണ് എനിക്കു തോന്നിയതു്. അങ്ങനെയാണ് ലിഡൽ ഹാർട്ടും മനസ്സിലാക്കിയതു്. ഞാൻ ഇംഗ്ലണ്ടിൽ ചെന്നശേഷം നെജീബും നാസ്സറുമായി ആലോചിച്ചു കാര്യങ്ങൾ തുടർന്നുകൊള്ളാമെന്നു പറഞ്ഞാണ് ഞങ്ങൾ പിരിഞ്ഞതു്. ആലോചനകൾ സഫലമാകാതെ വന്നതിന്റെ കാരണങ്ങൾ പിന്നീടു പറയുന്നതാണ്.

ഇതിനുശേഷം ഞങ്ങൾ ഇംഗ്ലണ്ടിൽനിന്നു മററു യൂറോപ്യൻദേശങ്ങളിൽ സഞ്ചരിക്കുവാനായി പുറപ്പെട്ടു. അനുവാദമുണ്ടായിരുന്ന ആറാഴ്ചയിൽ മൂന്നാഴ്ച കഴിഞ്ഞിരുന്നു. ശിഷ്ടമുള്ള സമയംകൊണ്ടു ഫ്രാൻസ്, ബെൽജിയം, ഹാളണ്ഡ്, സ്വിററ്സർലൻഡ്, ഇററലി എന്നീ സ്ഥലങ്ങളിൽ സഞ്ചരിക്കണമെന്നാണ് ഞങ്ങൾ തീർച്ചയാക്കിയതു്. അതിനു ചില പ്രത്യേകസൌകര്യങ്ങൾ എനിക്കുണ്ടായിരുന്നു. ഈ രാജ്യങ്ങളിലെല്ലാം എനിക്ക് ആ നാട്ടുകാരായ സ്നേഹിതന്മാരുണ്ടായിരുന്നു. കൂടാതെ ആ നാടുകളിൽ ജോലിനോക്കിയിരുന്ന നമ്മുടെ അംബാസഡാന്മാർ ഞങ്ങളുടെ കൂടെ താമസിക്കുന്നതിനു ഞങ്ങളെ ക്ഷണിച്ചിട്ടുമുണ്ടായിരുന്നു. ബെൽജിയത്തിൽ അന്ന് അംബാസഡർ ദിവാൻജി മന്നത്തു കൃഷ്ണൻനായരവർകളുടെ മകനായ പാറക്കാട്ട് അച്യുതമേനോൻ(പി. എ. മേനോൻ)നായിരുന്നു. അദ്ദേഹവും ഞാനുമായി ചെറുപ്പംമുതലേ പരിചയമാണ്. ഞങ്ങളുടെ കൂടെ കയിറോയിൽ അദ്ദേഹവും മകൾ കല്യാണിയും കുറച്ചുദിവസം വന്നു താമസിക്കയുമുണ്ടായിട്ടുണ്ടു്. അതുപോലെതന്നെ ഹാളൻഡിൽ അമ്പാസഡറായിരുന്ന ബി. എൻ. ചക്രവർത്തി നാൻകിങ്ങിൽ എന്റെ കൂടെ കാൺസലറായി കുറെനാൾ ജോലിചെയ്ത ആളാ

ണ്ട്. ചക്രവർത്തി അത്യാവശ്യം ചില കാര്യങ്ങൾക്കായി ലണ്ടനിലേക്കു പോയിരിക്കയായിരുന്നെങ്കിലും അദ്ദേഹത്തിന്റെ ഭാര്യ അവരുടെ കൂടെ രണ്ടു ദിവസമെങ്കിലും താമസിക്കാതെ മടങ്ങിക്കൂടാ എന്നു ഞങ്ങളെ നിർബ്ബന്ധിച്ചു. അതുപോലെത്തന്നെയായിരുന്നു മററുള്ള സ്ഥലങ്ങളിലും. വിശേഷിച്ചു റോമിൽ അന്നു സ്ഥാനപതി യായിരുന്ന ബി.ആർ. സെൻ എന്റെ ആപ്തമിത്രങ്ങളിലൊരാളാണുതാനും. ഇങ്ങനെ, അവിടെയെല്ലാം എല്ലാവിധത്തിലുള്ള സൌകര്യങ്ങളോടുംകൂടി ഞങ്ങൾ മൂന്നാഴ്ച സഞ്ചരിച്ചു.

ഒക്ടോബർ ആദ്യം ഞങ്ങൾ കയിറോയിൽ തിരിച്ചെത്തി. ആകപ്പാടെ സംഗതികൾ ഒന്നു കുഴങ്ങിയാണ് അവിടെ കണ്ടതു്. ജനറൽ നജീബും കേണൽ നാസ്സറുമായി നല്ല ഒത്തൊരുമയിലല്ലെന്നു തെളിഞ്ഞുതുടങ്ങിയിരുന്നു. സുഡാൻ സുകമാർസെന്നിന്റെ നേതൃത്വത്തിൽ ഒരു തിരഞ്ഞെടുപ്പു നടത്തി സ്വാതന്ത്ര്യപദ്ധതിയിൽ പ്രവേശിച്ചിരുന്നുവെങ്കിലും, ഈജിപ്തുമായി ഇണങ്ങിനില്ക്കുമോ എന്നു സംശയത്തിലാണ്. ബ്രിട്ടീഷ്പാളയത്തെ പിരിച്ചുവിടുന്നതിനുള്ള ആലോചനകളും മുൻപോട്ടു പോയിരുന്നില്ല. എല്ലാംകൊണ്ടും ഒരു വിഷമസന്ധിപോലെയാണ് കണ്ടതു്. ഇൻഡ്യനമ്പാസഡറെന്ന നിലയിൽ എനിക്ക് അതിൽ ഒന്നുംതന്നെ ചെയ്യാനില്ലെന്നു തെളിഞ്ഞു കണ്ടിരുന്നു.

ആയിടയ്ക്കാണ് ശ്രീമതി വിജയലക്ഷ്മിപണ്ഡിററ് ഞങ്ങളുടെ അതിഥിയായി കയിറോയിൽ വന്നതു്. ഞാൻ അവിടെയുള്ളപ്പോൾ അവർ ചൈനായിൽ വന്നിരുന്ന കഥ മുൻപുതന്നെ പറഞ്ഞിട്ടുണ്ടല്ലോ. ഞങ്ങൾതമ്മിൽ നിലനിന്നിരുന്ന ഗാഢസ്നേഹത്തിന്റെ നിലയ്ക്ക് അവിടെ വന്നേകഴിയൂ എന്നു ഞാൻ നിർബ്ബന്ധിച്ചതനുസരിച്ചാണ് അവർ മൂന്നുനാലുദിവസം കയിറോയിൽ വന്നു താമസിച്ചതു്. അതിനു രാജ്യകാര്യസംബന്ധമായ പ്രാധാന്യമൊന്നുമില്ലായിരുന്നു. ഇന്നു ലോകത്തിലുള്ള സ്ത്രീകളിൽ

പലതുകൊണ്ടും മുന്നണിയിൽ നില്ക്കുന്ന ഒരു വനിതാരത്നമാണ് ശ്രീമതി വിജയലക്ഷ്മിയെന്നു ഞാൻ പറയേണ്ടതില്ല. സൗന്ദര്യം, ബുദ്ധിശക്തി, ഗൌരവമുള്ള കാര്യങ്ങളുടെ അടി കണ്ടു ജോലിചെയ്യാനുള്ള സാമർത്ഥ്യം ഇവകൊണ്ടു മാത്രമല്ല അവരുടെ മേന്മ. സ്നേഹം, ഔദാര്യം, വിനയം—ഇവ ഇത്രമാത്രമുള്ള സ്ത്രീകൾ വളരെ അപൂർവ്വമെന്നുതന്നെ പറയാം. വളരെനാളായി ഞാൻ അവരെ അറിയും. എങ്കിലും കാൻസ്റ്റിറ്റ്യുവെൻറ് (1947-ൽ) അസംബ്ലിയിൽ ഞങ്ങൾക്കു് അടുത്തു് ഇരിപ്പിടമായിരുന്നതു തൊട്ടാണ് അവരുമായി സ്നേഹമായതു്. ആ വർഷത്തിൽ അവരുടെ നേതൃത്വത്തിലുള്ള യു. എൻ. പ്രതിനിധിസംഘത്തിൽ ഞാനും ഒരു മെമ്പറായിരുന്നതുകൊണ്ടു മൂന്നുമാസം ഞങ്ങളൊന്നിച്ചാണ് അമേരിക്കയിൽ കഴിച്ചുകൂട്ടിയതു്. അവരുടെ കയിറോ സന്ദർശനം എനിക്കു വളരെ സന്തോഷപ്രദമായ ഒരു കാര്യമായിരുന്നു. കയിറോയിൽ മാത്രമല്ല ഞങ്ങൾ ഒന്നിച്ചു ലെബനൺ മുതലായ സ്ഥലങ്ങളിലും യാത്രചെയ്തു.

ഇന്ത്യൻ നാവികസൈന്യത്തിലെ ഒരു പ്രധാനഭാഗം മെഡിററേനിയൻകടലിൽ യുദ്ധപരിശീലനം കഴിഞ്ഞു താമസിയാതെ അലക്സാൻഡ്രിയായിൽ എത്തി. അവിടെ ചെന്നു് അവരെ സ്വീകരിക്കുന്നതു് അംബാസഡറുടെ ചുമതലയാണ്. ഇങ്ങനെ വലുതായ ഒരിൻഡ്യൻനാവികസംഘം അലക്സാൻഡ്രിയയിൽ വരുന്നതു് ആദ്യമാകയാൽ ഈജിപ്ഷ്യൻ പ്രസിഡണ്ടിനെ ആ കപ്പലുകൾ കാണാൻ ക്ഷണിക്കണമെന്നു് എനിക്കു തോന്നി. എൻെറ ക്ഷണനമനുസരിച്ചു ജനറൽ നെജീബ് അലക്സാൻഡ്രിയയിൽ വരികയും, പടക്കപ്പലുകൾ സന്ദർശിക്കുകയും അവയിലെ ഉദ്യോഗസ്ഥന്മാർക്കു തൻെറ ഛായാപടം സമ്മാനിക്കയുമുണ്ടായി. ആ സംഘത്തിലെ പ്രധാനകപ്പലായ ഡെല്ലി എന്ന ക്രൂസർ അമിറാലിൻെറ കീഴിൽ ബൈറൂട്ടിലേയ്ക്കു പോയിരിക്കയായിരുന്നു. അലക്സാൻഡ്രിയയിലെ സ്വീകരണം കഴിഞ്ഞു ഞങ്ങൾ ലെബ

ന്നണിലേയ്ക്കു പോയി. ഒരിൻഡ്യൻ കപ്പല്പട അവിടെ ആദ്യമായി വരികയായിരുന്നതിനാൽ ആ സന്ദർഭത്തെ അവിടുത്തെ ജനങ്ങൾ സ്നേഹപൂർവ്വം കൊണ്ടാടി. കപ്പൽത്തട്ടിൽ ഞങ്ങൾ കൊടുത്ത സൽകാരത്തിൽ പങ്കുകൊള്ളുന്നതിനു ബൈറൂട്ടിലെ മിക്ക പ്രമാണികളും ഹാജരുണ്ടായിരുന്നു.

ഞങ്ങൾ ഈജിപ്തിലേയ്ക്കു തിരിച്ചുപോന്നതു് ആ ക്രൂസറിലാണ്. പടക്കപ്പലുകളിൽ സ്ത്രീകൾ യാത്രചെയ്തുകൂടെന്നു് ഒരു നിയമമുണ്ടു്. നാവികസൈന്യാധ്യക്ഷന്റെ പ്രത്യേകമായ അനുവാദം ആവശ്യമാണത്രേ ആ നിയമത്തെ ലംഘിച്ചു പ്രവർത്തിക്കുവാൻ. ശ്രീമതി ഇന്ദിരാഗാന്ധി പ്രധാനമന്ത്രി നെഹറുവിനോടൊന്നിച്ചു് ഇൻഡോനേഷ്യയ്ക്കു പോയപ്പോൾ മാത്രമാണ് ഒരു സ്ത്രീയെ കയററി ആ ക്രൂസർ യാത്രനടത്തിയിട്ടുള്ളതു്. എന്റെ ഭാര്യയ്ക്കും മകൾക്കും ആ കപ്പലിൽ കയറി പോർട്ടുസെയിട്ടുവരെ സഞ്ചരിക്കാൻ ആഗ്രഹമുണ്ടായിരുന്നു. ഞാൻ ആമിറാലിനെ അറിയിച്ചപ്പോൾ അയാൾ പുരികം ചുളിക്കാതിരുന്നില്ല. പക്ഷേ പോകുന്നതിനു മുൻപു കമ്പിയടിച്ചനുവാദം വരുത്തി. അങ്ങനെ ഞങ്ങൾ പടക്കപ്പൽ കയറിയാണ് തിരിച്ചു് ഈജിപ്തിലെത്തിയതു്.

ആ (1953) നവംബർ മാസം എന്റെ ജീവിതത്തിലെ പ്രധാനഘട്ടങ്ങളിലൊന്നായിരുന്നു. 25 വർഷത്തെ പരിശ്രമത്തിന്റെ ഫലമായി ഞാൻ പീക്കിങ്ങിൽ താമസിച്ചകാലത്തെഴുതിത്തീർത്ത ഏഷ്യാഭൂഖണ്ഡവും പാശ്ചാത്യരുടെ അധികാരവും (Asia and Western Dominance) എന്ന വിപുലമായ ഗ്രന്ഥം ആ നവംബറിലാണ് ഇംഗ്ലണ്ടിൽ പ്രസിദ്ധപ്പെടുത്തിയതു്. അതു ചരിത്രപണ്ഡിതന്മാരുടെ ഇടയിൽമാത്രമല്ല, രാജ്യാധികാരികളുടെ ഇടയിലും ചെറിയൊരു കലക്കംതന്നെയുണ്ടാക്കി. അതിമണ്ഡനപരമായ ഒരു മുഖപ്രസംഗംകൊണ്ടാണ് 'മാൻചസ്റ്റർ ഗാർഡിയൻ' എന്ന പ്രസിദ്ധപ്രതിദിനപത്രം അതിനെ

സ്വാഗതംചെയ്തു്. 'ടൈംസ്'പത്രവും വളരെ സ്തുതിച്ചുള്ള ഒരു നിരൂപണംകൂടാതെ, ഒരു മുഖപ്രസംഗത്തിലും അതേപ്പററി പറഞ്ഞിരുന്നു. ഇ. എം. ഫോസ്റ്റർ (E. M. Forster), ഡാറതി വുഡ്മേൻ (Dorothy Woodman;) വുഡ്റോ വ്യാട്ട്(Woodrow wyatt) മുതലായ മഹാരഥന്മാരാണു് ആ ഗ്രന്ഥത്തെ ബ്രിട്ടീഷ്പത്രങ്ങളിൽ നിരൂപണംചെയ്തതു്. ഏഷ്യായെപ്പററി പിന്നിട്ടു പണ്ഡിതന്മാരെഴുതിയിട്ടുള്ള ഗ്രന്ഥങ്ങളിൽ ആ പുസ്തകത്തെ പരാമർശിക്കാത്തതായി ഒന്നുണ്ടോ എന്നുതന്നെ സംശയിക്കേണ്ടിയിരിക്കുന്നു.

പുസ്തകം പുറത്തായ ഉടനെ ഒരു പ്രതി ഞാൻ നെഹറുവിനയച്ചുകൊടുത്തിരുന്നു. രണ്ടാഴ്ചയ്ക്കകം അതു വായിച്ചു വളരെ പ്രശംസിച്ചു് അദ്ദേഹത്തിൽനിന്നു് ഒരു മറുപടിയും കിട്ടി. അതുകൊണ്ടും ശ്രീ നെഹറു മതിയാക്കിയില്ല. ഈരണ്ടാഴ്ച കൂടുമ്പോൾ അദ്ദേഹം പതിവായി മുഖ്യമന്ത്രികൾക്കും അംബാസഡർമാർക്കും മററും അയയ്ക്കാറുള്ള ദീർഘലേഖനം ഒരു പ്രാവശ്യം ഈ പുസ്തകത്തെപ്പററിയും അതിന്റെ മാഹാത്മ്യത്തെപ്പററിയുമായിരുന്നു. ഇംഗ്ലണ്ടിലും അമേരിക്കയിലും പല പതിപ്പുകളും, മിക്ക യൂറോപ്യൻഭാഷകളിൽ തർജ്ജമയും വന്നുകഴിഞ്ഞ ആ ഗ്രന്ഥത്തെപ്പററി ഇവിടെ അധികം പറയേണ്ടതായിട്ടില്ല.

ഏഷ്യയിലെ ഐറോപ്യനധികാരത്തെപ്പററിയുള്ള അഭിപ്രായത്തിൽ പൊതുവേ മാററം വരുത്തി ചരിത്രം തിരുത്തി എഴുതി എന്നതിനുപുറമേ ആ ഗ്രന്ഥംകൊണ്ടു രണ്ടുവിചാരിതമായ ഫലമാണു് എനിക്കുണ്ടായതു്: ഒന്നാമതു്, ഇൻഡ്യയിലെ പ്രവിശ്യകൾ മാററി സൃഷ്ടിക്കുന്നതിനുള്ള ഉന്നതാധികാരകമ്മിഷനിൽ ഒരു മെമ്പറായി നെഹറു എന്നെ നിയമിച്ചു. അതു് അതിപ്രധാനമായ ഒരു സംഗതിയാണെന്നു പറയേണ്ടതില്ലല്ലോ. അതേക്കുറിച്ചു് അടുത്ത അധ്യായത്തിൽ കുറെയെല്ലാം വിസ്തരിക്കേണ്ടതാകകൊണ്ടു് ഇവിടെ കൂടുതൽ പറയുന്നില്ല. രണ്ടാമതുണ്ടായ ഫലം

ലോകത്തിൽ ചരിത്രകാരന്മാരെന്നു സ്ഥിരപ്രതിഷ്ഠ ലഭിച്ചിട്ടുള്ള ചിലരെക്കൊണ്ടു യൂണെസ്കോയുടെ കീഴിൽ മനുഷ്യജാതിയുടെ ശാസ്ത്രീയവും സാംസ്കാരികവുമായ ഒരു ചരിത്രപരമ്പര (Scientific and Cultural History of Mankind) എഴുതിക്കുവാൻ തീച്ചപ്പെടുത്തിയിട്ടുള്ള സംഘത്തിൽ എന്നെയും ഒരു മെമ്പറാക്കി എന്നുള്ളതാണ്. എണ്ണൂറുവശത്തിലുള്ള ആറാംവാല്യമെഴുതാൻ മൂന്നുപേരെയാണ് യൂണെസ്കോ നിശ്ചയിച്ചതു്. എന്നെക്കൂടാതെ മററു രണ്ടുപേരുണ്ടായിരുന്നതു് അമേരിക്കായിലെ ഒരു പ്രസിദ്ധ ചരിത്രകർത്രിയായ കാരലൈൻവെയറും (Caroline Ware); ഹാളൻഡിലെ ഒരു പ്രഖ്യാതപണ്ഡിതനായ ജാൻ റൊമൈനു (Jan Romein)മായിരുന്നു. എഴുതാനായി എട്ടു പണ്ഡിതന്മാരെ തിരഞ്ഞെടുത്തതിൽ ഏഷ്യക്കാരനായി ഞാൻ ഒരാളേ ഉണ്ടായിരുന്നുള്ളുവെന്നതു് അഭിമാനകരമായ ഒരു കാര്യമാണല്ലോ.

ആ ഡിസംബർ മാസത്തിൽ ഇംഗ്ലണ്ടിലെ തൊഴിലാളികക്ഷിയിൽ ഒരു പ്രധാനനേതാവായ നൈ ബെവനും (Nye Bevan) ഭാര്യയും ഈജിപ്റ്റ് ഗവണ്മെണ്ടിൻെറ ക്ഷണനമനുസരിച്ച കയിറോയിൽ വന്നു. ബ്രിട്ടീഷിടതുപക്ഷത്തിൻെറ പ്രധാന വക്താവും നേതാവുമായ ബെവൻ ഒരസാമാന്യപുരുഷനായിരുന്നു എന്നുള്ളതിനു സംശയമില്ല. ഒരു ദരിദ്രകുടുംബത്തിൽ ജനിച്ചു കല്ക്കരിഖനിയിൽ ജോലിചെയ്തു വളന്ന അദ്ദേഹം ബ്രിട്ടീഷ്ഗവണ്മെൻറിലെ ഒരു പ്രധാനാംഗമായിത്തീന്നു എന്നുമാത്രമല്ല, ഇംഗ്ലണ്ടിലെ രാജ്യകാര്യങ്ങളിൽ പ്രത്യേകശക്തി ചെലുത്തുന്ന ഒരു വ്യക്തിയായി ഉയന്നുവെന്നും എല്ലാവരും സമ്മതിക്കും. അദ്ദേഹമായിരുന്നു ഇംഗ്ലണ്ടിൽ എല്ലാവർക്കും ഗവണ്മെൻറുചെലവിന്മേൽ ചികിത്സയേപ്പെടുത്തിയതു്. ഇൻഡ്യയുടെ സ്വാതന്ത്ര്യത്തിൽ ചെറുപ്പംമുതൽതന്നെ വിശ്വസിച്ചിരുന്ന ബെവൻ ആററ്ലിയുടെ മന്ത്രിസഭയിൽ ഇൻഡ്യക്കുവേണ്ടി വാദിച്ചവരിലൊരാളായിരുന്നു. അമേരിക്കയുടെ നിർബ്ബന്ധത്തിൽ ബ്രിട്ടീഷുകാർ

സൈന്യച്ചെലവു വൎദ്ധിപ്പിച്ചപ്പോൾ ആ നയത്തെ എതിൎത്തുനിന്ന ബെവൻ മന്ത്രിസഭയിൽനിന്നു രാജിവെയ്ക്കുയാണുണ്ടായതു്. ബെവന്റെ പത്നി ജെന്നിലീ (Jenny Lee)യും ബ്രിട്ടീഷുപൊതുജീവിതത്തിൽ ഉന്നതസ്ഥാനം നേടിയ ഒരു സ്ത്രീരത്നമാണു്. അവരും ഒരു കല്ക്കരിഖനികന്റെ മകളാണു്. വളരെ ചെറുപ്പത്തിൽ ത്തന്നെ പാർലമെന്റിലെ അംഗമായി തിരഞ്ഞെടുക്കപ്പെട്ട അവർ പ്രതിഭാശാലിനിയും വാക്സമ്പന്നയുമായതിനാൽ അവർതമ്മിലുള്ള ചേൎച്ച രത്നകനകങ്ങളുടെ ചേൎച്ചപോലെന്നുതന്നെ പറയുന്നതിൽ തെററില്ല.

ഇടതുപക്ഷനേതാവായ അദ്ദേഹത്തെ ബ്രിട്ടീഷുകാരുടെ എംബസിയിൽ അതിഥിയായി താമസിക്കുവാൻ ക്ഷണിക്കയില്ലെന്നു് എനിക്കറിയാമായിരുന്നു. സ്വതന്ത്രബുദ്ധിയായ അദ്ദേഹം ഈജിപ്തുകാരുടെ അതിഥിയായി താമസിക്കയുമില്ല. ഞങ്ങൾ തമ്മിൽ മുമ്പുതന്നെ പരിചയമുള്ളതുകൊണ്ടു് എന്റെ കൂടെ താമസിക്കുന്നതിനു ഞാൻ അവരെ ക്ഷണിച്ചു. അഞ്ചുദിവസം കയിറോയിലും മൂന്നുദിവസം ലൿസോറിലും ഞങ്ങൾ ഒന്നിച്ചു കഴിച്ചു. ഈജിപ്തിലെ പ്രമാണികളുമായി അദ്ദേഹത്തെ പരിചയപ്പെടുത്തുന്നതിനു വേണ്ട ഏർപ്പാടുകൾ ഞാൻ ചെയ്തു. കേണൽ നാസ്സർ, സാലാസലേം മുതലായ റവല്യൂഷണറി കൌൺസിൽ നേതാക്കന്മാരെ ഒരു ഡിന്നറിനു വിളിച്ചാണു് ബെവനുമായി പരിചയപ്പെടുത്തിയതു്. അന്നു് അവർതമ്മിലുണ്ടായ രഹസ്യസംഭാഷണം അർദ്ധരാത്രിയിൽ കവിഞ്ഞു നീണ്ടുനിന്നു. നാസ്സർക്കു തന്റെ വാഗ്മിത്വമെല്ലാം പ്രദർശിപ്പിച്ചിട്ടും തന്റെ സൈനികഭരണം ബെവനെക്കൊണ്ടു സമ്മതിപ്പിക്കുവാൻ സാധിച്ചില്ലെന്നുമാത്രം പറയാം. കസാലയിൽനിന്നെഴുനേററു ബെവൻ ചോദിച്ചു: ''എത്രനാൾ ഇങ്ങനെ അനിയന്ത്രിതമായ അധികാരം കൈയിൽവെച്ചുകൊണ്ടിരിക്കണമെന്നാണു് നിങ്ങൾ ഉദ്ദേശിക്കുന്നതു്?!''

നാസ്സർ പറഞ്ഞു: ''ഇവിടുത്തെ കൈക്കൂലിയും മര്യാദകേടുകളും നില്ക്കുന്നതുവരെ!'' ബെവന്റെ മറുപടി ചിരിച്ചുകൊണ്ടാ

യിരുന്നു: "ദൈവത്തിനുപോലും ഇതുവരെ അതു സാധിച്ചിട്ടി ല്ലല്ലോ!"

അങ്ങനെ അവർ വലിയ സന്തോഷമില്ലാതെയാണ് പിരിഞ്ഞതു്. പിറേറദിവസം ഞങ്ങളെല്ലാവരുംകൂടി ലൿസോർ എന്ന സ്ഥലത്തേയ്ക്കു പോയി. ഈജിപ്റ്റിലുള്ള പുരാതനസംസ്കാരത്തിന്റെ ലക്ഷ്യങ്ങൾ മിക്കവാറും സ്ഥിതിചെയ്യുന്നതു ലൿസോറിലാണ്. അവിടെ 'രാജാക്കന്മാരുടെ താഴ്വര' (The valley of kings)എന്നുപറയുന്ന സ്ഥലത്താണു പഴയ ഫാറോകൾ (ഈജിപ്റ്റ് ചക്രവത്തികൾ) സ്മാരകങ്ങൾ, ക്ഷേത്രങ്ങൾ മുതലായവ പണിചെയ്യിച്ചിട്ടുള്ളതു്. ക്രിസ്തുവിനു രണ്ടായിരംവഷത്തിനു മുൻപുള്ള പല സ്മാരകങ്ങളും അവിടെ കാണാം. ലോകത്തിൽ ഏററവും അഭിവൃദ്ധിപ്പെട്ട സംസ്കാരങ്ങളിൽ ഒന്നായിരുന്നു അന്നു് ഈജിപ്റ്റിലുണ്ടായിരുന്നതു്. ഫാറോമാരെ ജീവിതത്തിലിരുന്നതുപോലുള്ള ധാടിയിൽ കഴിച്ചിടുന്നതു് അവിടെ പതിവായിരുന്നതിനാൽ വലിയ രാജസപ്രൗഢിയിലുള്ള ശവകുടീരങ്ങളിലാണ് അവരെ അടക്കംചെയ്തിരുന്നതു്. ലോകത്തിലെ ഏററവും പ്രധാനകാഴ്ചകളിൽപ്പെട്ടതാണ് ലൿസോറിലെ സ്മാരകങ്ങൾ. അവയെല്ലാം ഞങ്ങൾ ചുററിനടന്നു കണ്ടു് ആശ്ചര്യപ്പെട്ടു. അവിടെയുള്ള ശവകുടീരങ്ങളും ക്ഷേത്രങ്ങളുമെല്ലാംതന്നെ ആശ്ചര്യകരങ്ങളായിരുന്നുവെങ്കിലും ഹാട്ഷേപ്സുട്ട് എന്ന റാണിയുടെ ശവകുടീരമാണ് എന്നെ ഏററവും വിസ്മയിപ്പിച്ചതു്. അവർ ലോകത്തിലെ ഏററവും മികച്ച സ്ത്രീകളിൽ ഒരാളായിരുന്നു. അതുപോലെ പ്രതാപവും കാര്യശേഷിയുമുള്ള ഒരു ചക്രവത്തിനി ഉണ്ടായിട്ടുണ്ടോ എന്നുതന്നെ സംശയമാണ്. ഇംഗ്ലണ്ടിലെ എലിസബത്തു്, റഷ്യയിലെ കാതറൈൻ ഇവരാണ് പാശ്ചാത്യചരിത്രത്തിൽ മഹാവീരരായ പുരുഷന്മാരെ കവിഞ്ഞു നില്ക്കുന്ന സ്ത്രീകൾ. അവരിലും ഒന്നല്ല പല പടികൾ മിതെയാണ് ഹാട്ഷേപ്സുട്ടിന്റെ നില. രാജ്യാവകാശം അവക്കായിരുന്നതിനാൽ

അവർ ജീവിച്ചിരുന്ന കാലത്തോളം ഭർത്താവായ ടട്മോസിനു് ഒരു കൂട്ടിരിപ്പുകാരൻ എന്ന നിലയേ ഉണ്ടായിരുന്നുള്ളൂ. പക്ഷേ തന്റെ ഭാര്യയുടെ മരണശേഷം രാജ്യം ലഭിച്ചപ്പോൾ അദ്ദേഹം തന്റെ യുദ്ധസാമർത്ഥ്യംകൊണ്ടും രാജ്യഭരണസാമർത്ഥ്യംകൊണ്ടും ഇറാക്കുവരെയുള്ള സകല രാജാക്കന്മാരേയും വിറപ്പിച്ചു. എന്നാൽ തന്റെ ഭാര്യ ജീവിച്ചിരുന്ന കാലത്തോളം ഒരു പൂച്ചയെപോലെയായിരുന്നു ആയാൾ. അതുകൊണ്ടൂഹിക്കാം, ഹാട്ഷേപ്സൂട്ടിന്റെ പ്രതാപം.

തനിക്കു രാജ്യം കിട്ടിയ ഉടനെ ടട്മോസ് ചെയ്തതു പില്ക്കാലത്തുള്ളവർ തന്റെ ഭാര്യയുടെ പേർ വിസ്മരിക്കുന്നതിനു എന്തൊക്കെ ചെയ്യാൻ സാധിക്കുമോ, അതൊക്കെയാണു്. ചരിത്രത്തിൽനിന്നു ഹാട്ഷേപ്സൂട്ടിന്റെ നാമധേയം മാച്ചുവാനായിരുന്നു അയാളുടെ പരിശ്രമം. അത്രയ്ക്കുണ്ടായിരുന്നു ഭാര്യയോടു് അയാൾക്കു ദ്വേഷ്യം. പക്ഷേ അയാളുടെ ആ ശ്രമമെല്ലാം നിഷ്ഫലമായി എന്നുമാത്രമല്ല, ഇന്നു, ദിഗ്വിജയിയായ ടട്മോസിനെക്കാൾ ജനങ്ങൾ ആദരിക്കുന്നതു ഹാട്ഷേപ്സൂട്ടിനെയാണെന്നു പറയാം. യുദ്ധത്തിലുണ്ടായ വിജയങ്ങളിലല്ല അവരുടെ കീർത്തി സ്ഥാപിതമായിരുന്നതു്. ഇപ്പോൾ സോമാലിലാൻഡ് എന്നറിയുന്ന പുണ്ടു് എന്ന രാജ്യത്തിലേയ്ക്കു കച്ചവടത്തിനായി ഒരു കപ്പൽസംഘത്തെ ആദ്യമായി അയച്ചതും അവിടുന്നു കൊണ്ടുവന്ന പല വൃക്ഷലതാദികൾ ഈജിപ്റ്റിൽ വളർത്തിയെടുത്തതും അവരുടെ പരിശ്രമത്തിന്റെ ഫലമാണു്. അറേബ്യൻകടലിൽ ആദ്യമായി ഈജിപ്റ്റ്കാർ കപ്പലോടിച്ചതു് അവരുടെ ആജ്ഞയനുസരിച്ചാണു്. അവരുടെ കപ്പലുകൾ കേരളംവരെ വന്നില്ലയോ എന്നു ശങ്കിക്കുന്നു. എന്തുകൊണ്ടെന്നാൽ അവരുടെ ശവം അടക്കം ചെയ്ത മഹാപ്രാസാദത്തിന്റെ ചുമരുകളിൽ വിദേശങ്ങളിൽനിന്നു് അവർ കൊണ്ടുവന്ന വൃക്ഷലതാദികളെ ചിത്രീകരിച്ചിരിക്കുന്ന കൂട്ടത്തിൽ കേരളത്തിൽ ധാരാളമായി വളരുന്നവയും എന്നാൽ ആ

ഫ്രിക്കായിൽ ഇക്കാലത്തും ദുർല്ലഭമായവയുമായ ചില ചെടികളും ഞാൻ കാണുകയുണ്ടായി.

ലൂസ്സോറിൽനിന്നു മടങ്ങിയ ഉടനെ ബെവനും ഭാര്യയും ലണ്ടനിലേക്കു തിരിച്ചുപോയി. താമസിയാതെ എന്നെയും ഇന്ത്യയിലേക്കു തിരിച്ചു വിളിക്കുന്ന ഒരെഴുത്തു നെഹറുവിൽനിന്നു ലഭിച്ചു.

ഇന്ത്യയിലെ പ്രവിശ്യകളെ പുനസ്സംഘടിപ്പിക്കാൻ അത്യന്തം വൈകിയിരിക്കുന്നുവെങ്കിലും പലതരത്തിൽ പിടിയും വലിയുമുള്ള ആ പ്രശ്നത്തെ ഒരുന്നതതലക്കമ്മീഷന്റെ അന്വേഷണത്തിനു വിട്ടുകൊടുക്കാനാണു് തീർച്ചയാക്കിയിരിക്കുന്നതെന്നും അതിപ്രധാനമായ ആ കമ്മീഷണിൽ മൂന്നു പേരുണ്ടായിരിക്കുമെന്നും അവരിൽ ഒരാളായി എനിക്കും ജോലിചെയ്യാൻ സമ്മതമാണോ എന്നും അന്വേഷിച്ചുകൊണ്ടായിരുന്നു എഴുത്തു്.

വലിയ ഒരു ബഹുമതി ആയിരുന്നെങ്കിലും അതൊരാജ്ഞയായിട്ടല്ലാതെ ഗണിക്കാൻ വഴികണ്ടില്ല. എന്നുമാത്രമല്ല, എനിക്കും അതുതന്നെയായിരുന്നു ഇഷ്ടം. ഇത്ര വലിയ ഒരു സംഗതിക്കു് എന്നെക്കൂടി ചുമതലപ്പെടുത്തിയതിൽ എനിക്കഭിമാനമാണു് തോന്നിയതു്. അതുകൊണ്ടു് എന്റെ സമ്മതം അറിയിച്ചശേഷം തിരിച്ചുയാത്രയ്ക്കുള്ള ഒരുക്കങ്ങൾ തുടങ്ങി.

ഈജിപ്റ്റിൽ ഞാൻ ആകെ 17 മാസമേ താമസിച്ചുള്ളു. കുറഞ്ഞതു മൂന്നു വർഷം അംബാസഡർമാർ ഒരിടത്തു താമസിക്കണമെന്നാണു് നിയമം. അത്രയെങ്കിലും താമസിക്കാതെ കാര്യമായ പ്രവൃത്തിയൊന്നും സാധിക്കയില്ലെന്നും പറയാം. ഒന്നരവർഷം തികച്ചുപോലും താമസിക്കാതെ തിരികേ പോന്ന എന്നെക്കൊണ്ടെന്താണു് അവിടെ സാധിച്ചതെന്നൊരു ചോദ്യമുണ്ടാവാം. ഞാൻ ആശിച്ചിരുന്നതിൽ കൂടുതൽ സാധിച്ചു എന്നു പറയാൻ ഞാൻ മടിക്കുന്നില്ല. നെഹറുവിന്റെയും മററധികാരികളുടെയും അഭിപ്രായവും അതുതന്നെയായിരുന്നു. എന്താണു് സാധിച്ചതെ

ന്നു ചോദിച്ചാൽ അതിന്നു് ഇങ്ങനെ മറുപടി പറയാം: ഞാൻ അവിടെ എത്തുന്നതിനു മുമ്പു് അറബിദേശങ്ങളിൽ പൊതുവേ പാക്കിസ്ഥാൻകാൎക്കായിരുന്നു കൂടുതൽ സ്വാധീനശക്തി. പാക്കിസ്ഥാൻ വിദേശമന്ത്രി സഫറുള്ളാഖാൻ ആ നാട്ടിലൊക്കെ സാധാരണയായി സഞ്ചരിച്ചു് ഇന്ത്യയെപ്പററി പല തെററിദ്ധാരണകളും പുലൎത്തിയിരുന്നു. അല്ലാതേയും പാക്കിസ്ഥാൻകാരുടെ പ്രചരണവേല ഇന്ത്യ മുസ്ലിംവിരോധിയാണെന്നും മുസ്ലിമങ്ങളെ ഇന്ത്യയിൽ അടിച്ചു താഴ്ത്തിയിട്ടിരിക്കയാണെന്നും മററും പറഞ്ഞു പരത്തിയിരുന്നതുകൊണ്ടു് അറബിഗവണ്മെൻറുകൾക്കു് ഇന്ത്യയിൽ അവിശ്വാസവും പൊതുജനങ്ങൾക്കു് ഇന്ത്യക്കാരോടു് അനാസ്ഥയുമാണു് കണ്ടിരുന്നതു്. അതു മാററി അറബികളും ഇന്ത്യാക്കാരും തമ്മിൽ സ്നേഹവും വിശ്വാസവും പുലൎത്തുക എന്നതായിരുന്നു എൻെറ ആദ്യത്തെ ചുമതല. ബ്രിട്ടീഷുകാരുമായുള്ള ആലോചനകളിൽ ഞാൻ അറബികളുടെ ഭാഗം നിന്നു് അവൎക്കു സഹായം ചെയ്തുകൊടുത്തു. അതാണു് ആദ്യം അവൎക്കു ഇന്ത്യയോടു സ്നേഹം തോന്നുവാൻ കാരണമായതു്. പാക്കിസ്ഥാൻ മുസ്ലിംരാജ്യമാണെങ്കിലും ബ്രിട്ടീഷുകാരെ താങ്ങിയാണു് നിന്നിരുന്നതു്. സഫറുള്ളഖാൻ ബ്രിട്ടീഷുമച്ചമ്പിയാണെന്നും പാക്കിസ്ഥാൻനയം ബ്രിട്ടീഷുകാരെ സഹായിച്ചാണെന്നും ഈ ആലോചനകൾ സ്പഷ്ടമായി കാട്ടിക്കൊടുത്തു. അതു നമുക്കനുകൂലമായിത്തീൎന്നു. പിന്നെ രാധാകൃഷ്ണൻ, ശ്രീമതി വിജയലക്ഷ്മി പണ്ഡിത്, നെഹറു — ഇങ്ങനെയുള്ള നേതാക്കന്മാർ ഇടയ്ക്കിടയ്ക്കു കയറോയിലേയ്ക്കു എൻെറ നിർബന്ധമനുസരിച്ചു വന്നിരുന്നതും ഈ സ്നേഹം പുലൎത്തുവാൻ വലിയൊരു സഹായമായിത്തീൎന്നു; അതുപോലെ തന്നെ ലെബനണിലും സിറിയായിലും വന്നതും. ചുരുക്കത്തിൽ അറബികളും ഇന്ത്യയുമായുള്ള സ്നേഹം ഒരുറച്ച അടിസ്ഥാനത്തിൽ കെട്ടിപ്പടുക്കുവാൻ എനിക്കു സാധിച്ചു.

17 മാസമേ ഞാൻ കയിറോയിൽ താമസിച്ചുള്ളുവെങ്കിലും വിശിഷ്ടന്മാരായ ചിലരുടെ സ്നേഹം സമ്പാദിക്കുന്നതിന്നു് എ

നിക്കു ഭാഗ്യമുണ്ടായി. അവരിൽ മൂന്നു പേരെയാണു് എടുത്തു പറയാനുള്ളതു്: അബ്ദുൾറഹമാൻ അസ്സാംപാഷാ (Abdul Rahman Azam Pasha), പ്രൊഫസ്സർ ഹാമിദ് സുൽത്താൻ, താഹാഹുസൈൻ പാഷാ. ഇവർ മൂന്നുപേരും മൂന്നുതരത്തിലുള്ളവരാണു്. അറബിജാതീയത്വം (Arab nationalism) വളർത്തിയെടുത്തിരുന്നതിൽ ഒരു പ്രധാനപങ്കു് അസ്സാം (Azam) പാഷക്കു ഉണ്ടു്. ഹമീദ്സുൽത്താൻ അന്താരാഷ്ട്രീയനിയമത്തിൻ പണ്ഡിതനും പതിവായി യുണൈറഡ്നേഷൻസു മുതലായ സഭകളിൽ ഈജിപ്തിനെ പ്രതിനിധാനം ചെയ്തുവരുന്ന ആളുമാണു്. താഹാഹുസൈനു് അറബികളുടെ ഇടയിലുള്ള സ്ഥാനം, രാധാകൃഷ്ണനു് ഇന്ത്യയിലും ബെർട്രാൻഡ് റസ്സിലിനു് ഇംഗ്ലണ്ടിലുമുള്ളതിനു തുല്യമാണെന്നു പറഞ്ഞാൽ ഏതാണ്ടു മനസ്സിലാക്കുവാൻ കഴിയും.

ഉത്തരാഫ്രിക്കയിൽ സാമ്രാജ്യാധികാരം നടത്തിയിരുന്ന ഇററലി, ഫ്രാൻസ്, ഇംഗ്ലണ്ട് എന്നീ രാജ്യങ്ങളോടു പലപ്പോഴായി യുദ്ധം ചെയ്തു് അവർ തുക്കിലിടാൻ വിധിച്ച ഒരു പൗരുഷമൂർത്തിയാണു് അസ്സാംപാഷാ. 1912-ൽ ഇററലിയും തുക്കിയും തമ്മിൽ യുദ്ധമുണ്ടായപ്പോൾ തുക്കിയോടു ചേർന്നുനിന്നു യുദ്ധം ചെയ്തതിനാണു് ഇററലിക്കാർ വധശിക്ഷ നിശ്ചയിച്ചതു്. 1914—18-ലെ യുദ്ധത്തിൽ ഇംഗ്ലീഷുകാർക്കെതിരായി പട നടത്തി അവരോടും ശിക്ഷ സമ്പാദിച്ചു; ഫ്രഞ്ചുകാരോടു ടുനീഷ്യയിലും. ഈജിപ്തിനു സ്വാതന്ത്ര്യം കിട്ടിയപ്പോൾ അസ്സാമിനു മന്ത്രിസ്ഥാനത്തോടൊന്നിച്ചു പാഷാപദവും ലഭിച്ചു. ഒടുവിൽ ആരബ്ലീഗിന്റെ സിക്രട്ടറിജനറലായി അറബിരാജ്യങ്ങളുടെ വിദേശനയം രൂപവൽകരിക്കുവാനുള്ള അവസരം അദ്ദേഹത്തിനു കിട്ടി.

അസ്സാമിനു് ഇൻഡ്യയുടെ കാര്യത്തിൽ വലിയ താൽപര്യമായിരുന്നു. അറബികളെന്നല്ലാതെ മുസ്ലീമങ്ങളെന്ന ഭാവം രാജ്യകാര്യത്തിൽ അദ്ദേഹത്തിനില്ലായിരുന്നു. പാക്കിസ്ഥാൻ ബ്രിട്ടീ

ഷ്കക്ഷിയാണെന്നു പലതുകൊണ്ടും ബോധ്യമായിരുന്നതിനാൽ ആദ്യംമുതലേ അദ്ദേഹം ഇൻഡ്യയോടു ചാഞ്ഞാണു് നിന്നതു്. തമ്മിൽ പരിചയമായതുമുതൽ എന്നോടദ്ദേഹം വലിയ സ്നേഹത്തിൽ പെരുമാറിയിരുന്നു. ചരിത്രത്തിൽ ഞങ്ങൾക്കു രണ്ടാൾക്കുമുള്ള അഭിരുചി ഒരു കാരണമാണെന്നു പറയാം. പിന്നെ, അന്തർദേശീയകാര്യങ്ങളിൽ ഞങ്ങൾക്കു സാമാന്യേന ഒരേ അഭിപ്രായമാണുണ്ടായിരുന്നതെന്നുള്ളതും പ്രസ്താവ്യമാണു്.

രാജ്യകാര്യങ്ങളിൽ അത്യുന്നതമായ ഒരു പദമാണു് അലങ്കരിച്ചിരുന്നതെങ്കിലും അസ്സാം പാഷ, താഹാഹുസൈൻ(Taha Hussein)പോലെ വിശിഷ്ടനായ ഒരു പുരുഷനായിരുന്നു എന്നു പറയാൻ സാധിക്കയില്ല. മൂന്നു വയസ്സിൽ സുഖക്കേടുകൊണ്ടു് അന്ധനായിത്തീർന്ന താഹാ പാണ്ഡിത്യം, സാഹിത്യകുശലത, തത്വദർശനം എന്നിവകൊണ്ടു ലോകത്തിലെ ഉൽകൃഷ്ടമേധാവികളിൽ ഒരാളായി ഉയർന്നു. "നബിക്കു മുൻപുള്ള അറബിസാഹിത്യത്തിനോടു പരിശുദ്ധഖുറാനുള്ള കടപ്പാടു്" എന്ന തൻെറ ചെറുപ്പകാലത്തിലുള്ള ഗ്രന്ഥം മതവിരുദ്ധമെന്നു മുള്ളാകളുടെ ശിക്ഷയ്ക്കു പാത്രമാകത്തക്കവിധം ഉൽപതിഷ്ണുവായ ഒരു ചിന്തകനായിരുന്നു അദ്ദേഹം. 'ഈജിപ്ഷ്യൻസംസ്കാരത്തിൻെറ ഭാവി' എന്ന പേരിലുള്ള മറെറാരതിവിശിഷ്ടപുസ്തകവും പുരോഹിതശക്തിയുടെ വിരോധം സമാർജ്ജിക്കാൻ ഭാഗ്യമുണ്ടായതാണു്. അദ്ദേഹത്തിൻെറ സാഹിത്യപരമായ മററു കൃതികളും ആദരത്തെ അർഹിക്കുന്നു. വാഫ്ദ്മന്ത്രിസഭയിൽ വിദ്യാഭ്യാസമന്ത്രിപദം വഹിച്ചിരുന്ന താഹാഹുസൈനാണു് ഈജിപ്തിലെ വിദ്യാഭ്യാസരീതിയെ പുതുക്കിയതു്. മൂന്നു വയസ്സുമുതൽ തീരെ അന്ധനായ വേറെ ഒരാൾ ഇത്ര വലിയ കാര്യങ്ങൾ ചെയ്തതായോ ഇത്രയധികം പാണ്ഡിത്യം സമ്പാദിച്ചതായോ ചരിത്രത്തിൽ അറിവില്ല. അദ്ദേഹവുമായി സ്നേഹമാകാൻ സാധിച്ചതു വലിയ ഒരു കാര്യമായിട്ടാണു് ഞാൻ എല്ലായ്പോഴും ഗണിച്ചിട്ടുള്ളതു്.

പല നാട്ടിലും ചെയ്യേണ്ടിയിരുന്ന സഞ്ചാരങ്ങൾ, മാറി മാറി വന്നുകൊണ്ടിരുന്ന അതിഥികൾ, ജോലിത്തിരക്ക്—ഇവ നിമിത്തം ഈജിപ്റ്റിൽ താമസിച്ച കാലത്തു സാഹിത്യപരിശ്രമത്തിനു സമയം ലഭിച്ചില്ല. ഇംഗ്ലീഷിൽ In Two Chinas (രണ്ടു ചൈനായിൽ) എന്നൊരു ഗ്രന്ഥവും, മലയാളത്തിൽ 'സിനിമാതാരം' എന്നൊരു ഹാസ്യകവിതയും മാത്രമാണ് ഇക്കാലത്തെ പരിശ്രമഫലമായി പറയാനുള്ളതു്. ചൈനായിലെ എന്റെ ജീവിതത്തെപ്പററിയും പ്രവൃത്തികളെപ്പററിയുമുള്ള പുസ്തകം രണ്ടു വർഷം കഴിഞ്ഞാണ് പുറത്തിറങ്ങിയതെങ്കിലും എഴുതിയതു് ഈജിപ്റ്റിൽവെച്ചാണ്. അക്കാലത്തു ഞാൻ അറബിരാജ്യങ്ങളുടേയും വിശേഷിച്ച് ഈജിപ്റ്റിൻേറയും ചരിത്രം പഠിക്കുന്നതിനും അറബികളും ഇൻഡ്യയുമായുള്ള സംസർഗ്ഗത്തെപ്പററി അന്വേഷിക്കുന്നതിനും ശ്രമിച്ചുവന്നു.

## പ്രവിശ്യാപുനസ്സംഘടനക്കമ്മീഷനും കേരളപ്പിറവിയും.

1954 ഫെബ്രുവരി രണ്ടാംതീയതിയാണ്, ഞാൻ പുതിയ ജോലി ഏറെറടുക്കുവാനായി ഇൻഡ്യയിൽ വന്നതു്. ജോലിയുടെ പ്രാധാന്യം എനിക്കു നേരത്തേ അറിയാമായിരുന്നുവെങ്കിലും വന്നു രണ്ടുദിവസംകഴിഞ്ഞു നെഹ്റുവുമായി ഉണ്ടായ സംഭാഷണത്തിൽനിന്നു് അദ്ദേഹം ഈ കമ്മീഷൻെറ പ്രവൃത്തിയിൽ എത്രമാത്രമൂന്നി നിന്നിരുന്നു എന്നു മനസ്സിലാക്കാൻ സാധിച്ചു. ഞങ്ങളെ ഒരു ഉന്നതാധികാരസമിതി (High powered commission)യായിട്ടാണ് നിയമിച്ചിട്ടുള്ളതെന്നും അതായതു് ഐകകണ്ഠ്യേന എത്തിച്ചേരുന്ന ഞങ്ങളുടെ അഭിപ്രായങ്ങൾ നടപ്പിൽവരുത്താനാണ് ഗവണ്മെൻറ് തീർച്ചയാക്കിയിട്ടുള്ളതെന്നും അദ്ദേഹം പറഞ്ഞു. കമ്മീഷനു പൂർണ്ണസ്വാതന്ത്ര്യമുണ്ടായിരിക്കു

മെന്നും അതിൻെറ മൂന്നു മെമ്പർമാർക്കും കേന്ദ്രഗവണ്മെൻറിലെ മന്ത്രിമാരുടെ സ്ഥാനമായിരിക്കുമെന്നും അദ്ദേഹത്തിൻെറ സംഭാഷണത്തിൽനിന്നു ഞാൻ മനസ്സിലാക്കി. കമ്മീഷനിലെ മററംഗങ്ങൾ സെയ്ദ് ഫസലേ ആലിയും പണ്ഡിത് ഹൃദയനാഥകുൺസ്രൂവുമായിരുന്നു. ഫസലേ ആലിയുടെ ജനനസ്ഥലം ബനാറീസാണെങ്കിലും ചെറുപ്പംമുതൽ ബിഹാറിലായിരുന്നു താമസം. അവിടെ പട്ട്നാഹൈക്കോട്ടിൽ ആദ്യം പ്യൂണിജഡ്ജിയും പിന്നീട്ട ചീഫ്ജസ്റ്റിസുമായി ജോലിനോക്കിയശേഷം ഫെഡറൽകോടതിയിലും ഒടുവിൽ സുപ്രീംകോടതിയിലും ജഡ്ജിയായിട്ടു പെൻഷൻ പററിയ ഒരു മഹാനായിരുന്നു അദ്ദേഹം. പെൻഷനുശേഷം ഒറിസ്സാഗവർണ്ണറായി ജോലിനോക്കിയിരിക്കുമ്പോഴാണ് അദ്ദേഹത്തെ ഈ കമ്മീഷൻെറ അധ്യക്ഷനും മെമ്പറുമായി നിയമിച്ചതു്. 25 വഷത്തെ ജഡ്ജിജോലികൊണ്ടു നിഷ്പക്ഷപാതിത്വം അദ്ദേഹത്തിൻെറ സ്വഭാവത്തിൽ പ്രധാനമായ ഒരംശമായിത്തീന്നിരുന്നു. അതുപോലെതന്നെ നയവും വിനയവും പരസ്പരവിരുദ്ധങ്ങളെന്നു കാഴ്ചയിൽ തോന്നുന്ന അഭിപ്രായങ്ങൾതമ്മിൽ ഒത്തൊരുമിപ്പുവരുത്തുന്നതിനുള്ള സാമത്ഥ്യവും അദ്ദേഹത്തിനുണ്ടായിരുന്നു. സമുദായദോഷം അദ്ദേഹത്തെ ബാധിച്ചിരുന്നില്ല എന്നു പറയേണ്ടതില്ലല്ലോ. രണ്ടാമത്തെമെംബർ ഹൃദയനാഥകുൺസ്രുവായിരുന്നു. ഇൻഡ്യൻ രാജ്യകാര്യങ്ങളിൽ ഒരു ഭീഷ്മർക്കുള്ള നിലയാണ് അദ്ദേഹത്തിനുള്ളതു്. ഗോഖലെയുടെയും ശ്രീനിവാസശാസ്ത്രിയുടെയും അനന്തരാവകാശി, ഭാരതസേവാസംഘ(Servants of india Society)ത്തിൻെറ അധ്യക്ഷൻ, ബ്രിട്ടീഷുകാരുടെ കാലത്തുതന്നെ നിയമസഭയിലും പിന്നീട്ട പാർലമെൻറിലും സുസമ്മതനായ ഒരു നേതാവു്, അനവധി കമ്മീഷണുകളിൽ പ്രസിഡെൻറായും മെമ്പറായും ജോലിനോക്കിയ ഒരു രാജ്യസേവാനിരതൻ, ഒരു കക്ഷിയിലും ചേരാത്ത ഒരു മാന്യൻ—ഇങ്ങനെ എല്ലാവർക്കും സുസമ്മതനായ ഒരു മഹാരഥനായിരുന്നു പണ്ഡിത്

കൻസ്രു. ജീവിതക്രമത്തിൽ വലിയ നിഷ്ഠയുള്ള ആളായിരുന്നു അദ്ദേഹം.

"യുക്താഹാരവിഹാരസ്യ
യുക്തചേഷ്ടസ്യ കർമ്മസു
യുക്തസ്വപ്നാവബോധസ്യ
യോഗോ ഭവതി ദുഃഖഹാ"

എന്നു ഗീതയിൽ വർണ്ണിച്ചിട്ടുള്ള ഒരു യോഗമായിരുന്നു കൻസ്രു സ്വീകരിച്ചിരുന്നതു്. ഭാരതസേവാസംഘത്തിലെ മെമ്പാന്മാർക്കു് അതിതുച്ഛമായ ഒരു പ്രതിഫലംമാത്രമേ സ്വീകരിക്കാവൂ എന്നും മററുള്ളതെല്ലാം സംഘത്തിനു വിട്ടുകൊടുക്കണമെന്നുമാണല്ലോ നിയമം. എല്ലാംകൊണ്ടും അദ്ദേഹം വിശിഷ്ടനായ ഒരു കർമ്മയോഗിതന്നെയായിരുന്നു. കൃശവും ബലഹീനമെന്നുതോന്നുന്നതുമായ ദേഹത്തിൽ എങ്ങനെ ഇത്രമാത്രം ഉത്സാഹശക്തിയും വളച്ചാൽ വളയാത്ത അഭിപ്രായസ്ഥൈര്യവും അടങ്ങിയിരിക്കുന്നു എന്നു ഞാൻ പലപ്പോഴും വിസ്മയിച്ചിട്ടുണ്ടു്. അദ്ദേഹവും ഹസലേആഖിയെപ്പോലെ ഉത്തരപ്രദേശത്തുകാരനായിരുന്നു.

വാർത്താവിതരണഡിപ്പാർട്ടുമെൻറിൻെറ (Ministry of Information) സിക്രട്ടറിയായിരുന്ന പി. സി. ചൌധരി (ഐ. സി. എസ്സ്.)യായിരുന്നു ഞങ്ങളുടെ സിക്രട്ടറി. ഐ സി എസ്സിൽ വലിയ ഉദ്യോഗസ്ഥനാണെങ്കിലും ചൌധരി ചരിത്രത്തിലും സംസ്കൃതത്തിലും പാണ്ഡിത്യമുള്ള ഒരാളായിരുന്നു. എൻെറ ആശയമനുസരിച്ച ജോയിൻറ് സിക്രട്ടറിയായി നിയമിക്കപ്പെട്ടതു ഹരിശർമ്മ എന്നൊരു ഉദ്യോഗസ്ഥനായിരുന്നു. ഹരിശർമ്മ ഒരുകാലത്തു പട്ടിയാലായിൽ എൻെറ കൂടെ ജോലിചെയ്ത ആളാണു്. സ്വാതന്ത്ര്യലബ്ധിക്കുമുൻപു നാട്ടുരാജ്യങ്ങളെ ഐക്യഭാരതത്തിൽ ചേർക്കുന്നതിനു ഞങ്ങൾ ഒന്നിച്ചു ജോലിചെയ്തിരുന്നതാണു്. അതുവഴി സ്റ്റേറ്റുമിനിസ്ട്രിയിൽ ഡെപ്യൂട്ടിസിക്രട്ടറിയായി വന്നതായിരുന്നു അദ്ദേഹം. ചെറിയ ഒരാപ്പീസു വേഗത്തിൽ സംഘ

ടിപ്പിക്കുന്നതിനും, ഉടൻതന്നേ ജോലിയാരംഭിക്കുന്നതിനും കമ്മീഷനു സാധിച്ചു.

എന്തായിരുന്നു ഈ കമ്മീഷനെക്കൊണ്ടു ഗവണ്മെൻറ് സാധിക്കുവാനുദ്ദേശിച്ചതു്? ഭാഷയുടെ അടിസ്ഥാനത്തിലാണോ പ്രവിശ്യകൾ വേണ്ടതു് എന്നതിനെപ്പററി തീച്ചയാക്കിയിട്ട് അവശ്യപുനസ്സംഘടനകൾ ശുപാൎശചെയ്യുവാനായിരുന്നു എന്നാണ് സാധാരണജനങ്ങൾ വിശ്വസിച്ചിരുന്നതു്. അതു ഞങ്ങളെ ഏല്പിച്ച ജോലിയിൽ അതിപ്രധാനമായ ഒന്നായിരുന്നുതാനും. പക്ഷേ അതു കൂടാതെ രണ്ടു കാര്യങ്ങൾകൂടി ഞങ്ങളുടെ ആലോചനക്കു വിഷയമായിരുന്നു. അക്കാലത്തു് ഇൻഡ്യയിൽ പ്രവിശ്യകൾ അധികാരമനുസരിച്ച് എ. ബി. സി. എന്നു മൂന്നുതരത്തിലായിരുന്നു. എ. ക്ലാസ്സിൽ മദ്രാസ്, ബോംബേ മുതലായ പഴയ ബ്രിട്ടീഷുപ്രവിശ്യകൾതന്നെ. നാട്ടുരാജ്യങ്ങൾ തനിയെ ഉള്ളതോ (ഹൈദ്രാബാദ്, മൈസൂർ)ഒന്നിച്ചുചേൎത്തു പുതിയപ്രവിശ്യകളാക്കിയതോ (തിരുകൊച്ചി, മധ്യഭാരതം, സൗരാഷ്ട്രം)ആയവ ബി. ക്ലാസ്സായിരുന്നു. കേന്ദ്രഗവണ്മെൻറിനു് ഇവയുടെ മേൽ ചില പ്രത്യേകാധികാരങ്ങൾ ഉണ്ടായിരുന്നതുകൂടാതെ, ഗവണ്മെണ്ടിൻെറ കാര്യക്ഷമത വൎദ്ധിപ്പിക്കുന്നതിനു ചില ഉദ്യോഗസ്ഥന്മാരെ നേരിട്ടു (ഉപദേഷ്ടാക്കളായുംമററും)നിയമിക്കുന്നതിനുള്ള അവകാശവുമുണ്ടായിരുന്നു. കുടകു്, ആജ്മീർ, ത്രിപുര മുതലായ മററുചില സംസ്ഥാനങ്ങളെ സി. ക്ലാസ്സ്പ്രവിശ്യകൾ എന്നാണ് പറഞ്ഞുവന്നിരുന്നതു്. ഇവിടെയും നിയമസഭ മുതലായവ ഉണ്ടായിരുന്നെങ്കിലും അവയ്ക്കുള്ള അധികാരം നാമമാത്രമായിരുന്നു. പ്രവിശ്യകൾക്കെല്ലാം ഒരൈകരൂപ്യമില്ലാതെ നമ്മുടെ ഭരണക്കൂടം ശരിയായി നടക്കയില്ലെന്നുള്ളതു പ്രത്യക്ഷമാണല്ലോ. അതേപ്പററിയും എന്താണ് ചെയ്യേണ്ടതെന്നു ഞങ്ങൾ തീർമാനിക്കേണ്ടതുണ്ടായിരുന്നു. മൂന്നാമത്തെ സംഗതി പ്രവിശ്യകളെ ഉടച്ചുവാൎത്താൽ ഇൻഡ്യയുടെ ഐക്യത്തെ പ്രബലമാക്കാനായി ഭരണപ

ദ്ധതിസംബന്ധിച്ച പരിഷ്കാരങ്ങൾ ശുപാർശചെയ്യണമെന്നുള്ളതായിരുന്നു.

പ്രവിശ്യകളുടെ പുനസ്സംഘടന ഉത്തരഭാരതത്തിലെ പ്രധാനഘടകങ്ങളെ ബാധിക്കുന്ന ഒന്നല്ലായിരുന്നു. ബംഗാൾ, ബീഹാർ, ഉത്തരപ്രദേശം, രാജസ്ഥാൻ, ഒറിസ്സ എന്നിവ ഭാഷയുടെ അടിസ്ഥാനത്തിലുള്ള പ്രവിശ്യകളായിരുന്നു. അവതമ്മിൽ നിസ്സാരമായ ചില അതിർത്തിത്തർക്കങ്ങൾ മാത്രമാണുണ്ടായിരുന്നതു്. പഞ്ചാബിന്റെ കാര്യത്തിൽ ഒരു പ്രത്യേകത ഉണ്ടായിരുന്നതും ഇവിടെ പ്രസ്താവിക്കേണ്ടതുണ്ടു്. ഹിന്ദിയും പഞ്ചാബിയും രണ്ടും പഞ്ചാബിൽ ഒററംമുതൽ മറേറയററംവരെ പ്രചരിക്കുന്ന ഭാഷകളാണു്. ചില സ്ഥലങ്ങളിൽ പഞ്ചാബി സംസാരിക്കുന്നവർ അല്പം കൂടുതലുണ്ടെന്നും ചിലേടത്തു് അല്പം കുറവുണ്ടെന്നുമേ വ്യത്യാസമുള്ളു.

ഭാഷാപ്രവിശ്യകൾ എന്ന പ്രശ്നം വിന്ധ്യാചലത്തിനു തെക്കുള്ള ഭാഗങ്ങളെ മാത്രമേ വാസ്തവത്തിൽ ബാധിച്ചിരുന്നുള്ളു. അതേപ്പററി ചുരുക്കമായി ചിലതു പ്രസ്താവിക്കാതെ സംഗതികൾ മനസ്സിലാക്കാൻ വിഷമമുള്ളതുകൊണ്ടു രാജ്യകാര്യപരമെങ്കിലും, ചിലതിവിടെ പറയേണ്ടിയിരിക്കുന്നു. ബ്രിട്ടീഷധികാരം വന്നതോടുകൂടി അവരുടെ കീഴിൽ വന്ന പ്രദേശങ്ങൾ ഒന്നിച്ചു ചേർത്തതാണു് മദ്രാസു്, ബോംബേ മുതലായ പ്രവിശ്യകൾ എന്നു പറയേണ്ടതില്ലല്ലോ. 1954-ൽ ബോംബേപ്രവിശ്യയിൽ ഗുജറാത്തു്, മഹാരാഷ്ട്രം, കർണ്ണാടകം എന്നീ മൂന്നു ഭാഗങ്ങൾ ഉൾപ്പെട്ടിരുന്നു. അതിർത്തിസ്ഥലങ്ങളിൽ ചില ഇടകലർപ്പുണ്ടായിരുന്നുവെങ്കിലും ഭൂമിശാസ്ത്രപരമായി അവ തമ്മിൽ സ്പഷ്ടമായ ഭിന്നത ഉണ്ടായിരുന്നുതാനും. മഹാരാഷ്ട്രത്തിൽ (ബോംബേപട്ടണമൊഴിച്ചാൽ) ഗുജറാത്തി പറയുന്നവർ വളരെ ദുർല്ലഭമായിട്ടേ ഉണ്ടായിരുന്നുള്ളു; അതുപോലെതന്നെ ഗുജറാത്തിൽ മററു ഭാഷകളും. ഇങ്ങനെ ബോംബേപ്രവിശ്യയിൽ മൂന്നു ഘടകങ്ങളുണ്ടായി

രുന്നുവെങ്കിലും മഹാരാഷ്ട്രരും കർണ്ണാടകരും അതിൽ ഒതുങ്ങിനിന്നിരുന്നില്ല. മഹാരാഷ്ട്രന്മാരിൽ ഒരു പ്രധാനഭാഗം ഹൈദരബാദിലെ മറാത്തുവാഡാ എന്നു പറയുന്ന പടിഞ്ഞാറെ പ്രദേശത്താണ് വസിച്ചിരുന്നതു്. അതുപോലെതന്നെ മധ്യപ്രദേശ (Central Provinces)ത്തിൽ ബീറാർ എന്നറിയപ്പെട്ടിരുന്ന വിദർഭരാജ്യം മഹാരാഷ്ട്രന്മാരുടേതായിരുന്നു. അതുകൊണ്ടു സംയുക്ത മഹാരാഷ്ട്രപ്രവിശ്യ നിർമ്മിക്കണമെങ്കിൽ, ബോംബേ, ഹൈദരബാദ്, മദ്ധ്യപ്രദേശം എന്നിവയെ ഉടച്ചുവാക്കാതെ സാധിക്കയില്ലെന്നു സ്പഷ്ടമാണല്ലോ.

ഇതിലും കഷ്ടമായിരുന്നു കർണ്ണാടകത്തിന്റെ കഥ. കർണ്ണാടകക്കാർ അഞ്ചു പ്രവിശ്യകളിലായിട്ടാണ് താമസിച്ചിരുന്നതു്. ബോംബേയിലെ തെക്കൻജില്ലകൾ, ഹൈദരബാദിലെ ബീദാർ പ്രദേശം, മൈസൂർ, കുടക്, മദ്രാസിൽ ദക്ഷിണകാനറാ—ഇങ്ങനെ ഛിന്നഭിന്നമായി കിടന്ന കർണ്ണാടകജനതയ്ക്കു സ്വന്തമെന്നു പറയാൻ മൈസൂർരാജ്യമേ ഉണ്ടായിരുന്നുള്ളു. ഒരു കർണ്ണാടകപ്രവിശ്യയുടെ നിർമ്മാണം എത്ര സംസ്ഥാനങ്ങളെ ബാധിക്കുമെന്ന് ഇതുകൊണ്ടു തെളിയും. ആന്ധ്രന്മാരും തമിഴന്മാരുമായി അതിർത്തിത്തർക്കങ്ങളേ ഉണ്ടായിരുന്നുള്ളുവെങ്കിലും 'വിശാലാന്ധ്രം' സൃഷ്ടിക്കണമെങ്കിൽ ഹൈദരബാദ്‌രാജ്യത്തിലെ പ്രധാനഭാഗമായ തെലുങ്കാന അതിൽ ഉൾപ്പെടുത്താതെ സാധിക്കയില്ല. കേരളത്തിന്റെ കഥ പറകയാണെങ്കിൽ മദ്രാസിൽനിന്നു മലബാർ ജില്ലകളും മലയാളം സംസാരിക്കുന്ന കാസർകോട്ടും എടുത്തു ചേർക്കുന്നതു കൂടാതെ തമിഴു സംസാരിക്കുന്ന നാഞ്ചിനാട്ടും ചെങ്കോട്ടയും തമിഴകത്തിനു വിട്ടുകൊടുക്കുന്ന പ്രശ്നവുമുണ്ടായിരുന്നു.

ഈ പ്രശ്നത്തിന്റെ പ്രാധാന്യം ആദ്യമായി മനസ്സിലാക്കിയതു മഹാത്മാഗാന്ധിയാണ്. 1920-ൽ ഗാന്ധിയുടെ നേതൃത്വത്തിൽ കാൺഗ്രസ്സിന്റെ ഘടന നവീകരിച്ചപ്പോൾ, ഭാഷയുടെ അടിസ്ഥാനത്തിലാണ് പ്രവിശ്യകളെ രൂപീകരിച്ചതു്. സ്വാഭാ

ഷയിലൂടെയല്ലാതെ ബഹുജനങ്ങളെ സമീപിക്കാൻ സാധിക്കയില്ലെന്നും ജനതയുടെ താങ്ങില്ലാത്ത സ്വാതന്ത്ര്യവാദത്തിനു ശക്തിയില്ലെന്നും മനസ്സിലാക്കിയാണ് അദ്ദേഹം അങ്ങനെ ചെയ്തത്. സ്വാതന്ത്ര്യം കിട്ടിയാൽ ഭാഷയുടെ അടിസ്ഥാനത്തിലായിരിക്കണം പ്രവിശ്യകൾ എന്ന് അക്കാലത്ത് എല്ലാവരും സമ്മതിച്ചിട്ടുമുണ്ടായിരുന്നു. പക്ഷേ ഗാന്ധിജിയുടെ അധീനത്തിൽ രൂപവൽകരിക്കപ്പെട്ട ഭാഷാപ്രവിശ്യകൾക്ക് പ്രധാനമായി ഒരപൂർണ്ണത കാണാം. കാൺഗ്രസ്സിന്റെ പ്രവൃത്തിപരിധിയിൽ നാട്ടുരാജ്യങ്ങളെ ഉൾപ്പെടുത്തിയിട്ടില്ലായിരുന്നു. അതുകൊണ്ട് ഒരു ഭാഷതന്നെ സംസാരിക്കുന്ന സമുദായം ചിലപ്പോൾ ഒന്നിലധികം പ്രവിശ്യകളിലായും ചിലപ്പോൾ പല നാട്ടുരാജ്യങ്ങളിലായും ഛിന്നഭിന്നമായിട്ടാണ് കിടന്നിരുന്നത്. കന്നടയുടെയും മറാത്തിയുടെയും കാര്യംകൊണ്ട് ഈ സംഗതി തെളിഞ്ഞു കാണാവുന്നതാണ്. കാൺഗ്രസ്സിലെ കന്നടപ്രവിശ്യ മൈസൂറിലെ 90 ലക്ഷം കന്നടികരെയും ഹൈദരബാദിൽ ബീദാർ ജില്ലയിൽ ആ ഭാഷ സംസാരിക്കുന്നവരെയും ഉൾപ്പെടുത്തിയിരുന്നില്ല. അതുപോലെ തന്നെ കാൺഗ്രസ്സിന്റെ മഹാരാഷ്ട്രപ്രവിശ്യയിൽ ഹൈദരബാദിലെ മറാത്താവാഡയും വിദർഭയും ഉൾക്കൊണ്ടിരുന്നില്ല. കേരളത്തിന്റെ കഥ പറയേണ്ടതില്ലല്ലോ.

ആദ്യത്തെ രണ്ടുമൂന്നു മാസങ്ങൾ ഈ പ്രശ്നത്തിന്റെ പല ഭാഗങ്ങളും ആലോചിച്ചും പഠിച്ചും ദല്ലിയിൽത്തന്നെ കഴിച്ചു. അതിൽനിന്ന് ഒരു സംഗതി സ്ഫടികംപോലെ ഞാൻ തെളിഞ്ഞു കണ്ടു: ഈ പ്രശ്നത്തിനൊരു പരിഹാരം വേണമെങ്കിൽ ഹൈദരബാദ്സംസ്ഥാനം ഇല്ലാതാക്കുകയാണ് ആവശ്യം. ഹൈദരബാദ് സംസ്ഥാനത്തിൽ മൂന്നു ഭാഷകൾ സംസാരിക്കുന്നവരാണ് പ്രധാനമായുണ്ടായിരുന്നത്. ഭൂരിപക്ഷം സംസാരിച്ചിരുന്നതു തെലുങ്കാണ്. മറാഠിയും കന്നടയും പ്രത്യേകജില്ലകളിൽ മാതൃഭാഷയായിരുന്നു. ആ സംസ്ഥാനത്തിൽ മൂന്നു ഭാഷകളുണ്ടായിരുന്നു എന്നുമാ

ത്രമല്ല, ആ ഭാഷകൾ സംസാരിച്ചിരുന്ന പ്രദേശങ്ങൾ തന്നെ വ്യത്യസ്തവുമായിരുന്നു. ഹൈദരബാദിന്റെ ഐക്യം വാസ്തവത്തിൽ നൈസാമിന്റെ രാജത്വത്തിലാണു് സ്ഥിതിചെയ്തിരുന്നതെന്നു പറയാം.

ഈ മുപ്പിരിയഴിക്കാതെ പ്രവിശ്യകളുടെ പുനസ്സംഘടന സാധിക്കയില്ലെന്നു കാണാൻ വലിയ വൈഷമ്യമുണ്ടായില്ല. മറാത്തവാഡയില്ലാത്ത സംയുക്തമഹാരാഷ്ട്രം ഒരു കാലത്തും മഹാരാഷ്ട്രന്മാൎക്കു തൃപ്തികരമാകയില്ലെന്നു തീൎച്ചതന്നെ; അതുപോലെതന്നെ തെലിങ്കാനയുൾപ്പെടാത്ത ആന്ധ്രദേശം ആന്ധ്രന്മാൎക്കും. കന്നടക്കാരുടെ പ്രത്യേകതയായ വീരശൈവസമ്പ്രദായത്തിന്റെ പല പാവനക്ഷേത്രങ്ങളും ബീദാർപ്രദേശത്തിലായിരുന്നു. ഇങ്ങനെ മറാഠികളുടെയും തെലുങ്കരുടെയും കന്നടരുടെയും പ്രവിശ്യാവകാശങ്ങൾക്കു പൊതുവെ ബാധകമായിട്ടായിരുന്നു ഹൈദരബാദിന്റെ സ്ഥിതി.

ഹൈദരബാദിനെ പങ്കിടാതെ ഭാഷയുടെ അടിസ്ഥാനത്തിൽ സംസ്ഥാനസംഘടന സാധിക്കയില്ലെന്നു സ്പഷ്ടമാണെങ്കിലും അതിനു ചില പ്രധാനതടസ്സങ്ങളുണ്ടായിരുന്നു. ഒന്നാമതു പ്രധാനമന്ത്രി നെഹറു ഹൈദരബാദിനെപ്പററി ചില അഭിപ്രായങ്ങൾ മുമ്പു പറഞ്ഞിട്ടുണ്ടു് എന്നുള്ളതാണു്. ഹൈദരബാദു് നമ്മുടെ സംസ്കാരൈക്യത്തിന്റെ ഒരു ജയസ്തംഭമാണെന്നും അതു നിലനിത്തിക്കൊണ്ടു പോകുന്നതു നമ്മുടെ മതേതരരാജ്യത്തിന്റെ ഒരു സ്മാരകമായിരിക്കുമെന്നും അദ്ദേഹം പണ്ടെവിടെ വെച്ചോ പറകയുണ്ടായത്രെ. രണ്ടാമതു് ഇന്ത്യയിലെ മുസ്ലിംജനങ്ങൾ ഹൈദരബാദും നൈസാമും തങ്ങളുടെ പുരാതനമഹത്വത്തിന്റെ ഒരു ലക്ഷ്യമായി കണക്കാക്കുന്നുവെന്നും ഹൈദരബാദിനെ മൂന്നായി പങ്കിടുകയാണെങ്കിൽ നൈസാമിന്റെ രാജപ്രമുഖത്വവും ആ സംസ്ഥാനത്തിന്റെ മുസ്ലിംഛായയും തീൎച്ചയായും

പോകുമെന്നതിനാൽ അതു് അവൎക്കു വലിയ അതൃപ്തിക്കു കാരണമാകുമെന്നും ഒരു വാദമുണ്ടായിരുന്നു. ഞങ്ങളുടെ അധ്യക്ഷനായ സലേആലിക്കു് ഈ വാദങ്ങളെ അടിസ്ഥാനപ്പെടുത്തി ഹൈദരബാദ് എങ്ങനെയെങ്കിലും നിലനിൎത്തിയാൽക്കൊള്ളാമെന്നുള്ള അഭിപ്രായമാണുണ്ടായിരുന്നതു്. ഞങ്ങൾ മൂന്നാളും തമ്മിൽ നിത്യവുമുണ്ടായിക്കൊണ്ടിരുന്ന വാദപ്രതിവാദങ്ങളിൽനിന്നാണു് ഈ സംഗതി എനിക്കു മനസ്സിലാക്കുവാൻ സാധിച്ചതു്.

പ്രശ്നത്തിന്റെ സ്വഭാവമേതാണ്ടു മനസ്സിലാക്കിയശേഷം ഞങ്ങൾ പ്രധാനസ്ഥലങ്ങളിലെല്ലാം പോയി അവിടവിടെയുള്ള ജനപ്രതിനിധികളും ഗവണ്മെൻറുമായി സംസാരിച്ചു് അഭിപ്രായങ്ങൾ അറിയുന്നതിനു തീൎച്ചയാക്കി. മേയ്മാസം അവസാനത്തോടുകൂടിയാണു് യാത്രയാരംഭിച്ചതു്. ആദ്യം പോയതു കേരളത്തിലാണു്. കേരളത്തിന്റെ കാൎയ്യത്തിൽ വലിയ വൈഷമ്യമൊന്നുമില്ലെങ്കിലും എന്നെസ്സംബന്ധിച്ചിടത്തോളം അതൊരു പ്രധാനസംഗതിയായിരുന്നു. മലയാളം സംസാരിക്കുന്ന ജനത തിരുവിതാംകൂർ, കൊച്ചി, മലബാർജില്ല, കാസർകോടു താലൂക്കു് എന്നിവിടങ്ങളിലാണല്ലോ അധിവസിക്കുന്നതു്. അവരെ ഒന്നിച്ചുചേൎത്തു് ഒരു ഐക്യകേരളം സ്ഥാപിക്കണമെന്നു പ്രമാണികളായ കേരളീയർ വാദിച്ചുതുടങ്ങിയിട്ടു വളരെ നാളായിരുന്നുതാനും. മദ്രാസ്സംസ്ഥാനത്തിന്റെ ഒരു ഭാഗമായി മലബാർ ജില്ലയിരിക്കുന്നതു തങ്ങൾക്കിഷ്ടമല്ല എന്ന സംഗതി തമിഴ്നാട്ടുകാർ മറച്ചുവെച്ചിരുന്നില്ല. ആന്ധ്രക്കാർ മാറിപ്പോയ സ്ഥിതിക്കു്, മദ്രാസിലെ ചെറിയൊരു വിഭാഗംമാത്രമായ മലബാർജില്ലയെക്കൂടി ഒഴിച്ചുവിടുകയാണെങ്കിൽ തമിഴ്നാടു പ്രത്യേകമൊരു പ്രവിശ്യയായിത്തീരുമല്ലോ. ആ സ്ഥിതിക്കു മലയാളഭാഷ പ്രചരിക്കുന്ന ദേശങ്ങൾ ഒന്നിച്ചുചേൎത്തു് ഒരു പ്രവിശ്യയാക്കുന്നതിൽ വലിയ വൈഷമ്യമൊന്നും സൂക്ഷിച്ചു നോക്കിയാൽ കാണാനില്ലായിരുന്നു.

വാസ്തവം അങ്ങനെയാണെങ്കിലും ചില അവകാശവാദങ്ങളും പ്രത്യേകതാൽപര്യങ്ങളും ഈ വിഷയത്തിൽ അനാവശ്യമായ കുഴപ്പങ്ങളുണ്ടാക്കിത്തീർത്തു. ഒന്നാമതായി തിരുവിതാംകൂർകാർക്കു്—പ്രത്യേകിച്ചും തിരുവനന്തപുരത്തു പ്രാധാന്യം വഹിക്കുന്ന നായർപ്രമാണികൾക്കു്—തമിഴു മാതൃഭാഷയായ നാഞ്ചിനാടു തമിഴകത്തിന്നു വിട്ടുകൊടുക്കുന്നതിൽ ബദ്ധവിരോധമായിരുന്നു. തിരുവിതാംകൂർ രാജാക്കന്മാർ നാഞ്ചിനാട്ടിൽനിന്നു വന്നവരാകയാൽ രാജവംശത്തിനു തെക്കൻതിരുവിതാംകൂറുമായി ബന്ധമുണ്ടു് എന്നുള്ളതു ശരിതന്നെ. രാജാധികാരം നിലനിന്നിടത്തോളം തിരുവിതാംകൂർ വിട്ടുപോകണമെന്നു നാഞ്ചിനാട്ടിലെ തമിഴന്മാർ ആഗ്രഹിച്ചുമില്ല. പക്ഷേ സ്വാതന്ത്ര്യലാഭത്തിനു മുൻപുതന്നെ പ്രജാധിപത്യം തിരുവിതാംകൂറിൽ മുളച്ചുതുടങ്ങിയതോടുകൂടി, ആ രാജ്യത്തിലെ ചെറിയൊരു ന്യൂനപക്ഷംമാത്രമായിരുന്നെങ്കിലും നാഞ്ചിനാട്ടിൽ തൊണ്ണൂറുശതമാനം വരുന്ന തമിഴർക്കു തമിഴുനാട്ടിനോടു ചേരുന്നതിലാണു് തങ്ങളുടെ ഭാവിയെന്നു തോന്നിത്തുടങ്ങി. സ്വാതന്ത്ര്യത്തിനുശേഷം രാജാധികാരം നശിച്ചു തിരു-കൊച്ചി ജനനമെടുത്തപ്പോൾ നാഞ്ചിനാട്ടിലെ ആളുകൾക്കു കാൺഗ്രസ്സിൽനിന്നുതന്നെ ഭിന്നിച്ചു തമിഴുനാട്ടിൽ ചേരണമെന്നു നിർബ്ബന്ധമായി. ഭാഷാപ്രവിശ്യകളുടെ പ്രശ്നം മുന്നോട്ടു വന്നതോടുകൂടി ആ വാദത്തിന്റെ പ്രാധാന്യവും വർദ്ധിച്ചു.

മലയാളികൾ മിക്കവാറും ഇതിനു വിപരീതമായിരുന്നു. അവരുടെ വാദമുഖങ്ങൾ ആശ്ചര്യകരമെന്നാണു് പറയേണ്ടതു്. പരശുരാമൻ സൃഷ്ടിച്ച കേരളം ഗോകർണ്ണംമുതൽ കന്യാകുമാരിവരെയാണെന്നും അതുകൊണ്ടു കന്യാകുമാരി ഒരിക്കലും തമിഴർക്കു വിട്ടുകൊടുക്കാൻ പാടില്ലെന്നുമായിരുന്നു ഒന്നാമത്തെ വാദം. പരശുരാമൻ സൃഷ്ടിച്ചതെന്നായാലും കേരളത്തിന്റെ ഒഴിച്ചുകൂടാത്ത ഭാഗമാണുപോലും നാഗർകോവിലും കന്യാകുമാരിയും. ആ

വാദത്തിൽ അർത്ഥമൊന്നുമില്ലെന്നു പറയേണ്ടതില്ലല്ലോ—ഒരു കാലത്തും ഗോകർണ്ണംമുതൽ കാസർകോഡുവരെയുള്ള ഭാഗം കേരളത്തിൽ ഉൾപ്പെട്ടതായി ചരിത്രം പറയുന്നില്ല. കന്യാകുമാരിയുടെ കാര്യമാണെങ്കിൽ, ചരിത്രകാലങ്ങളിൽ അതു ചിലപ്പോൾ കേരളത്തിലെ രാജാക്കന്മാരുടെ കീഴിലും ചിലപ്പോൾ തമിഴ്നാട്ടുരാജാക്കന്മാരുടെ കീഴിലുമായിരുന്നു. എന്നാൽ നെയ്യാററിൻകരയ്ക്കു തെക്കുള്ള താലൂക്കുകൾ തമിഴ് സ്വഭാഷയായ ജനങ്ങൾ അധിവസിക്കുന്ന പ്രദേശങ്ങളായിരുന്നു എന്നുള്ളതിനു സംശയമില്ല. ആ സ്ഥിതിക്കു ഭാഷയുടെ അടിസ്ഥാനത്തിൽ പ്രവിശ്യകൾ നിർമ്മിക്കുകയാണെങ്കിൽ ആ താലൂക്കുകൾ തമിഴ്നാട്ടിലുൾപ്പെടുത്താതെ നിവൃത്തിയുമില്ല.

ഇതായിരുന്നു അന്നാട്ടിലെ ജനങ്ങളുടെ അഭിപ്രായമെന്നുള്ളതിനും സംശയമില്ല. സ്വാതന്ത്ര്യത്തിനുശേഷമുണ്ടായ തിരഞ്ഞെടുപ്പിൽ ഈ താലൂക്കുകളിൽ തമിഴ്‌രാജ്യവാദികൾക്കായിരുന്നു സ്പഷ്ടമായ വിജയം ലഭിച്ചതു്. മററു സംഗതികളിൽ കാൺഗ്രസ്സിനോടു ചേർന്നുനിന്നുവെങ്കിലും ഈ ഒരു കാര്യത്തിലുള്ള അഭിപ്രായഭിന്നതകൊണ്ടു്, അവർ കാൺഗ്രസ്സ്കക്ഷിയിൽ ചേരാതെ നിന്നു. ഫാദർ ആലിക്കും കുൺസ്റ്റുനും ആദ്യമൊക്കെ സഹ്യാദ്രിക്കു പടിഞ്ഞാറുവശം കേരളത്തിൽത്തന്നെ ഇരുന്നുകൊള്ളട്ടെ എന്നു പൊതുവേ ഒരഭിപ്രായമുണ്ടായിരുന്നു. എങ്കിലും ആ പ്രദേശത്തിൻെറ പ്രകൃതിവ്യത്യാസവും അവിടത്തെ ഗ്രാമസമ്പ്രദായവും ജനങ്ങളുടെ ഉടുപ്പും കെട്ടും കണ്ടപ്പോൾ അതു തമിഴ്നാടുതന്നെ എന്നു് അവർക്കും ബോധ്യംവന്നു.

ഞാൻ അതു സമ്മതിച്ചുകൊടുത്തതു കേരളത്തിനെ ദ്രോഹിക്കുന്നതായിട്ടാണു് തിരുവിതാംകൂറിൽ പലർക്കും തോന്നിയതു്. ഉടമസ്ഥാവകാശംവെച്ചായിരുന്നു അവരുടെ വാദം. തിരുവിതാംകൂർ സംസ്ഥാനത്തിലുൾപ്പെട്ടതു പരദേശികൾക്കു വിട്ടുകൊടുക്കയോ? ഒരു കേരളീയനെന്നല്ലാതെ തിരുവിതാംകൂർകാരനെന്നോ

തിരുവിതാംകൂർ മഹാരാജാവിന്റെ പ്രജയെന്നോ ഞാൻ അഭിമാനിച്ചിട്ടില്ല. ആ സ്ഥിതിക്ക നാഞ്ചിനാട്, അവിടുത്തെ ജനതയുടെ ഇഷ്ടംപോലെ, കേരളത്തിലോ തമിഴ്നാട്ടിലോ ചേരേണ്ടതാണെന്നും ഭാഷയുടെ അടിസ്ഥാനത്തിൽ വിചാരിക്കയാണെങ്കിൽ അതു നിസ്സംശയം തമിഴ്നാട്ടിൽപ്പെട്ടതാണെന്നുമുള്ള എന്റെ അഭിപ്രായത്തിൽ കേരളത്തിന്റെ താൽപര്യങ്ങൾക്ക വിപരീതമായി ഞാനൊന്നുംതന്നെ കണ്ടില്ല.

നാഞ്ചിനാടും ചെങ്കോട്ടയും തിരുവിതാംകൂറിൽനിന്നെടുത്തു തമിഴ്നാട്ടിൽ ചേർക്കയാണെങ്കിൽ പീരുമേടും ദേവികുളവും ആ അടിസ്ഥാനത്തിൽത്തന്നെ അവർക്ക വിട്ടുകൊടുക്കേണ്ടതല്ലായിരുന്നോ എന്നു് ഒരു ചോദ്യം വരാം. അതായിരുന്നു തമിഴ്നാട്ടുകാരുടെ വാദവും. അതിനെതിരായിരുന്നു ഞാൻ കാരണം, തമിഴ ഭാഷ സംസാരിക്കുന്നവരാണു് അവിടെ ഭൂരിപക്ഷമെങ്കിലും, അവർ അവിടുത്തുകാരല്ല; തോട്ടങ്ങളിൽ ജോലിക്കവേണ്ടി തമിഴ്നാട്ടിൽനിന്നു വന്നിരുന്നവർമാത്രമാണു്. അവരുടെ നാടും കുടിയും പാണ്ടിരാജ്യത്തായതിനാൽ ഈ കാര്യത്തിൽ അവരുടെ സംഖ്യ വകവെയ്ക്കേണ്ടതായി എനിക്ക തോന്നിയില്ല. കാസർകോടു കേരളത്തിൽ ഉൾപ്പെടുത്തിയും തമിഴ്ജില്ലകൾ വിട്ടുകൊടുത്തും ഒരു കേരളപ്രവിശ്യയാണു് ഞങ്ങൾ ശുപാർശചെയ്തതു്.

പ്രവിശ്യാപുനർനിർമ്മാണത്തെപ്പററിയുള്ള മററു സംഗതികൾ പറയുന്നതിനുമുൻപു കേരളപ്പിറവിയെസ്സംബന്ധിച്ച ചില കാര്യങ്ങൾകൂടി പറഞ്ഞുകൊള്ളട്ടെ. നാഞ്ചിനാടു വിട്ടുകൊടുക്കാൻ തിരുവിതാംകൂർകാർക്ക വിരോധമായിരുന്നുവെങ്കിൽ മലബാറിലുള്ള പ്രമാണികളിൽ ഒട്ടുമിക്കവരും തിരുവിതാംകൂറിനോടു ചേരുന്നതിൽ വൈമനസ്യം പ്രകടിപ്പിച്ചിരുന്നു. എങ്ങനെയെങ്കിലും മദിരാശിയുടെ വാലായി കഴിയുന്നതിൽ എന്തോ ഒരു പ്രശസ്തിയുണ്ടെന്നാണു് അവരുടെ ഭാവം. ശ്രീ. കെ. പി. കേശവമേനോനും ശ്രീ. ദാമോദരമേനോനുമൊഴിച്ചാൽ, നേതാക്കളെ

ന്നു പറയാവുന്നവരിൽ മിക്കവരും മഹിരാശിപക്ഷപാതികളായിരുന്നു. തിരുവിതാംകൂർകാർക്ക കേരളത്തിൽ ഭൂരിപക്ഷമുണ്ടാകുമെന്നും അവരുടെ അധികാരത്തിൽ തങ്ങൾക്ക കഴിച്ചുകൂട്ടേണ്ടിവരുമെന്നുമായിരുന്നു അവരുടെ പേടി. തമിഴ്നാട്ടിലെ ഒരു കോണായിക്കഴിയുന്നതാണത്രേ അതിലും ഭേദം.

ഐക്യകേരളത്തിനു വിപരീതമായി വേറെ ഒരു ശക്തിയും ഇതിനിടയിൽ പ്രത്യക്ഷമായി. അതു ശ്രീ. വി. കെ. കൃഷ്ണമേനോനായിരുന്നുവെന്ന സംഗതി മൂടിവെയ്ക്കേണ്ടതില്ല. കേരളമൊന്നോടെ മദ്രാസിൽ ലയിച്ച് ഒരു ദക്ഷിണപ്രവിശ്യവേണമെന്നായിരുന്നു മേനോൻെറ അഭിപ്രായം. തൃശ്ശൂർവെച്ചു കൊച്ചിമഹാരാജാവിൻെറ സാന്നിധ്യത്തിൽക്കൂടിയ ഐക്യകേരളസമ്മേളനത്തിൽ വിമാനംവഴി വന്ന് അതു് അത്യാവശ്യമാണെന്നു വാദിച്ചു മടങ്ങിയ ഈ മഹാനുഭാവൻെറ അഭിപ്രായം ഏതു കാരണവശാലാണാവോ, മാറിമറിഞ്ഞതു്? ഏതായാലും കൃഷ്ണമേനോൻ പറഞ്ഞപ്പോൾ, അദ്ദേഹത്തിനു പ്രധാനമന്ത്രി നെഹ്റുവിൻെറ മേൽ ഉണ്ടെന്നു പരക്കെ വിശ്വസിച്ചിരുന്ന സ്വാധീനശക്തിയെ അവലംബിച്ച്, പല മലയാളിനേതാക്കന്മാരും തെക്കൻപ്രവിശ്യക്കാരായി. ശ്രീ. കൃഷ്ണമേനോൻെറ ബന്ധുക്കാരിലൊരാൾ ഈ വാദം പ്രധാനമന്ത്രിയുടെ മുൻപാകെ സമർപ്പിക്കുന്നതിനു് ഒരു പ്രതിനിധിസംഘവുമായി ഡെല്ലിവരെ പോകപോലുമുണ്ടായത്രേ!

എൻെറ മേലും പലതരത്തിലുള്ള സ്വാധീനശക്തി ചെലുത്തുവാൻ പലരും ഒരുമ്പെടാതെയിരുന്നില്ല. ഏതായാലും പ്രധാനമന്ത്രി ഒരു കാലത്തും അനുവദിക്കാനിടയില്ലാത്ത കേരളപ്രവിശ്യക്കുവേണ്ടി എന്തിനു ഞാൻ ശ്രമിക്കുന്നു എന്നായിരുന്നു അവരുടെ വാദം. പോരാത്തതിനു്, തിരുവിതാംകൂറിലുള്ള പത്രങ്ങൾ ഒന്നൊഴിയാതെ എന്നെ കഠിനമായി അധിക്ഷേപിച്ചുകൊണ്ടുമിരുന്നു. അവരുടെ ആക്ഷേപം അസ്ഥാനത്താണെന്ന

തിനാൽ ഞാനതിനെ വകവെച്ചില്ല. കൃഷ്ണമേനോൻ എത്രതന്നെ നിർബ്ബന്ധിച്ചാലും നെഹ്റു സ്വാച്ഛധികാരം പ്രയോഗിച്ചു ദക്ഷിണപ്രവിശ്യ നടപ്പിൽ വരുത്തുകയില്ലെന്നും എനിക്കറിയാമായിരുന്നു. അങ്ങനെ വിശ്വസിച്ച നേതാക്കന്മാരുടെ ദീർഘദർശനപാടവത്തെ അനുമോദിക്കതന്നെ വേണം. തമിഴ്നാട്ടിന്റെ സമ്മതമില്ലാതെ കേരളത്തെ അതിൽ ലയിപ്പിച്ച് ഒരു ദക്ഷിണപ്രവിശ്യ സാധിക്കയില്ലെന്നു സ്പഷ്ടമാണല്ലോ. സ്വന്തമായി ഒരു തമിഴ്നാടു ലഭിക്കാൻ അവസരം വന്നിരിക്കുമ്പോൾ അതുപേക്ഷിച്ചു ചില മലയാളിപ്രമാണികളുടെ ആഗ്രഹം കരുതി കേരളവും തമിഴ്നാടും യോജിച്ച് ഒരു പ്രവിശ്യയുണ്ടാക്കാൻ തമിഴ്നാട്ടുനേതാക്കന്മാർ സമ്മതിക്കുമെന്ന് ആരു വിശ്വസിക്കും? എങ്കിലും അങ്ങനെ ചിലർ വിശ്വസിച്ചിരുന്നു. ഇതിനൊക്കെ ആധാരം കൃഷ്ണമേനോനു നെഹ്റുവിന്റെ മേൽ ഉണ്ടെന്നു പറഞ്ഞുവന്നിരുന്ന സ്വാധീനശക്തിയത്രേ.

അങ്ങനെ ഒരു ദക്ഷിണപ്രവിശ്യ പ്രവൃത്തിയിൽ വന്നാൽ കേരളത്തിനുണ്ടാകുന്ന ഫലമെന്താണെന്നു പറയേണ്ടതുണ്ടോ? നാഞ്ചിനാട്ടുമാത്രമല്ല തമിഴ്നാടിന്റെ ഭാഗമാകുന്നത്. പീരുമേടും ദേവികുളവും അവിടത്തെ തോട്ടംതൊഴിലാളികളുടെ സംഖ്യ കണക്കാക്കി തമിഴ്നാടായിത്തന്നെ തീരും. ഇപ്രകാരം നോക്കുകയാണെങ്കിൽ അങ്ങിനെ ഒരു ദക്ഷിണപ്രദേശം സൃഷ്ടിച്ചുകഴിഞ്ഞാൽത്തന്നെയും അധികകാലം നില്ക്കയില്ലെന്നു തീർച്ചയാണല്ലോ.

കേരളത്തിലേയും മദ്രാസിലേയും അന്വേഷണങ്ങൾ കഴിഞ്ഞു ഞങ്ങൾ ഒരു മാസത്തോളം ബാംഗ്ളൂരിൽ താമസിച്ചു കർണ്ണാടകപ്രവിശ്യയെപ്പറ്റിയുള്ള വാദങ്ങൾ കേട്ടു. അതിനുശേഷം ഹൈദരബാദിന്റെ കാര്യങ്ങൾ നേരിട്ടു കണ്ടു മനസ്സിലാക്കുന്നതിനായി ആ സംസ്ഥാനത്തിന്റെ തലസ്ഥാനത്തും ഒരു മാസത്തോളം കഴിച്ചു. അവിടെവെച്ചാണ് ഹൈദരബാദിനെ ഭാഗി

ച്ചു വീതിക്കുന്ന കാര്യം ഫസ്ലേ ആലിയെപ്പറഞ്ഞു സമ്മതിപ്പിച്ചു. പോകുന്നിടത്തെല്ലാം സാംസ്കാരികങ്ങളായ കാര്യങ്ങളും അന്വേഷിക്കേണ്ടതു ഞങ്ങളുടെ കൃത്യത്തിൽ ഉൾപ്പെട്ടതാണെന്നതിനാൽ ഹൈദരബാദിൽ താമസിച്ചപ്പോൾ ദക്ഷിണാപഥത്തിന്റെ ചരിത്രത്തിൽ പ്രാധാന്യം വഹിക്കുന്ന ശാതവാഹനന്മാരുടേയും കാകതേയന്മാരുടേയും തലസ്ഥാനങ്ങൾ മുതലായവ ദർശിക്കുവാനും അവരുടെ ചരിത്രത്തെപ്പററി പലതും മനസ്സിലാക്കുവാനും സാധിച്ചു. പ്രതിഷ്ഠാനമായിരുന്നു ശാതവാഹനന്മാരുടെ തലസ്ഥാനം. ശാതവാഹനരാജാക്കന്മാരിൽ ഒരാളായ ഹാലൻ തന്റെ 'സപ്തശതി'യിൽ (ഗ്രാമസൗഭാഗ്യമെന്ന പേരിൽ വള്ളത്തോൾ തർജ്ജമചെയ്തിട്ടുള്ള പ്രാകൃതഗ്രന്ഥം) വർണ്ണിച്ചിട്ടുള്ള ഭാഗങ്ങൾ ഇവിടെയാണ്. അവിടെയുള്ള ക്ഷേത്രങ്ങൾ, തീർത്ഥസ്ഥാനങ്ങൾ മുതലായവയെല്ലാംതന്നെ നൈസാം രാജാവിന്റെ പരമതാസഹിഷ്ണുതയിൽ ഇടിഞ്ഞും പൊളിഞ്ഞും കിടക്കയായിരുന്നു. എല്ലോറയിലും അജന്തയിലും മാത്രം വേണ്ട അററകുററപ്പണികൾ നടത്തിയിട്ടുണ്ട്.

പ്രസിദ്ധമായ അജന്താഗ്ഗുഹകളും എല്ലോറയിലെ കൈലാസക്ഷേത്രവും ഈ അവസരത്തിലാണ് ഞാനാദ്യം സന്ദർശിച്ചത്. ആ രണ്ടു സ്ഥലങ്ങളും സൗകര്യംപോലെ കണ്ട്, ഇന്ത്യാചരിത്രത്തിൽ അവയ്ക്കുള്ള സ്ഥാനം മനസ്സിലാക്കുന്നതിനു സാധിച്ചതു വലിയൊരു ഭാഗ്യമായി ഞാൻ കരുതുന്നു.

ഹൈദ്രാബാദിൽ താമസിച്ചപ്പോഴുണ്ടായ ഒരു നേരംപോക്കുകൂടെ ഇവിടെ പറയാമെന്നു വിചാരിക്കുന്നു. അന്നവിടെ രാജപ്രമുഖപദവിയലങ്കരിച്ചിരുന്ന നൈസാം ഞങ്ങളെ മൂന്നു പേരേയും ചായയ്ക്കു വിളിച്ചു സല്ക്കരിക്കാൻ തീർച്ചയാക്കി. ഒരു ദിവസം രാവിലെ ഞങ്ങൾ ആലോചനകൾക്കായി കൂടിയപ്പോൾ സിക്രട്ടറിയായ ശ്രീ. ചൗധരി വന്നു പറഞ്ഞു: "നൈസാമിന്റെ എ. ഡി. സി ടെലിഫോണിൽ വിളിച്ചു പറഞ്ഞിട്ടുണ്ട്, നിങ്ങൾ മൂന്നുപേരും ഇന്നു ചായയ്ക്കു ചെല്ലണമെന്ന്."

അങ്ങനെത്തന്നെ എന്നു ഫസ്ലേ ആലി ഉടൻ സമ്മതിച്ചു. കുൺസ്രുവിൻേറയും എൻേറയും അഭിപ്രായം അറിയാതെ സ്വീകരിച്ചു മറുപടി പറയാൻ ചൗധരി പുറപ്പെട്ടു. വാതിൽ വരെ എത്തിയപ്പോൾ ഞാൻ അദ്ദേഹത്തെ തിരികെ വിളിച്ചു പറഞ്ഞു: "എൻെറ കാര്യത്തിൽ ഞാൻ പറഞ്ഞതായിപ്പറയണം, 'ക്ഷണനം വരുമ്പോൾ അതേപ്പററി ആലോചിക്കാ'മെന്നു്. എ. ഡി. സി. ഫോണിൽ വിളിച്ചു 'കല്പന' അറിയിച്ചാൽ വരാൻ ഞാൻ തയ്യാറില്ലെന്നും പറയണം."

കുൺസ്രു പറഞ്ഞു: "നിങ്ങൾ പറയുന്നതു ശരിയാണു്. എഴുത്തുവഴി ക്ഷണിക്കേണ്ടതുതന്നെ. പക്ഷേ അതു വകവയ്ക്കേണ്ട. നമുക്കു സ്വീകരിക്കാം."

ഞാൻ മറുപടി പറഞ്ഞതിങ്ങനെയാണു്: "ഇൻഡ്യൻ പ്രസിഡണ്ടും പ്രൈമിനിസ്റ്ററും പലപ്പോഴും എന്നെ ക്ഷണിക്കാറുണ്ടു്. അപ്പോഴെല്ലാം ടെലിഫോണിൽ വിളിച്ചാദ്യം സൗകര്യം ചോദിച്ചാലും എഴുത്തു് ഉടനെത്തന്നെ വരും. അവരിൽ കവിഞ്ഞ ഒരാളായി ഞാൻ നൈസാമിനെ വിചാരിച്ചിട്ടില്ല. അതുകൊണ്ടു് എഴുത്തു വരാതെ പോകാൻ എനിക്കു മനസ്സില്ല. നിങ്ങൾ പോയി ചായ കുടിക്കുക."

ചൗധരി ടെലിഫോണിൽ മറുപടി പറഞ്ഞപ്പോൾ, എഴുത്തയച്ചു ക്ഷണിക്കുന്ന പതിവു നൈസാമിനില്ലെന്നും, ടെലിഫോണിൽ അറിയിച്ചാണു് ഹൈക്കമ്മീഷണർമാർ, അംബാസഡർമാർ മുതലായവരെപ്പോലും ചായയ്ക്കു വിളിക്കാറുള്ളതെന്നുമത്രേ എ. ഡി. സി. മറുപടി പറഞ്ഞതു്. ഇതു കേട്ടപ്പോൾ കുൺസ്രുവിൻേറയും ഭാവം മാറി: "എഴുത്തയച്ചു ക്ഷണിക്കയില്ലെന്നാണു് വാദമെങ്കിൽ ഞാനും വരുന്നില്ലെന്നു പറഞ്ഞേക്കണം." എന്നിട്ടെൻെറ നേരെ തിരിഞ്ഞു പറഞ്ഞു: "ഈ സ്ഥാനഭ്രഷ്ടരായ രാജാക്കന്മാർക്കു് ഇപ്പോഴും ഇത്ര ധിക്കാരമുണ്ടെന്നു ഞാൻ മനസ്സിലാക്കിയില്ല. അല്ലെങ്കിൽ ഞാനും ആദ്യം നിങ്ങൾ പറഞ്ഞ മറുപടിതന്നെ പറഞ്ഞേനേ."

ഫസ്ലേ ആലിക്ക് ഒരുവക ശപാസംമുട്ടലായി. നൈസാമിനെ ഇങ്ങനെ അപമാനിക്കയോ! അദ്ദേഹം ചൗധരിയോടു പറഞ്ഞു: "നിങ്ങൾ പോയി നൈസാമിന്റെ സിക്രട്ടറിയെ കണ്ടു കാര്യം പറയുക. നൈസാം പറഞ്ഞിട്ടു പ്രൈവററ് സിക്രട്ടറി എഴുതുന്നതായി മതി."

അതുകൊണ്ടു വിരോധമില്ല എന്നു ഞാനും പറഞ്ഞു.

ഒരു മണിക്കൂറിനുള്ളിൽ അപ്രകാരമൊരെഴുത്തുംകൊണ്ടു ചൗധരി തിരികെ വന്നു. എന്നാൽ അതുകൊണ്ടു തീന്നില്ല. ഈ ചായസ്സൽക്കാരത്തിന്റെ വിശേഷം. ഞങ്ങൾ നാലരമണിക്കു കൊട്ടാരത്തിൽ ചെന്നു. അല്പം കഴിഞ്ഞപ്പോൾ പഴയ ഒരു അച്കനും കാലുറയുമിട്ടു തലയിൽ ഒരു തുർക്കിത്തൊപ്പിയും വെച്ച വയസ്സന്റെ മുൻപിൽ ഞങ്ങൾ ഹാജരാക്കപ്പെട്ടു. നൈസാമിന്റെ പിശുക്കിനെപ്പററിയും മററും പല കഥകൾ മുൻപുതന്നെ കേട്ടറിവുള്ള ഞങ്ങൾക്കുപോലും ആശ്ചര്യകരമായി തോന്നുന്നവിധമായിരുന്നു അദ്ദേഹത്തിന്റെ വേഷം. ഞങ്ങളെ ഔപചാരികമായി പരിചയപ്പെടുത്തിയപ്പോൾ, കുൺസ്രുവിനെപ്പററിയും എന്നെപ്പററിയും ആദ്യമായി കേൾക്കയാണെന്നായിരുന്നു ഭാവം. കുൺസ്രു വളരെ നാളായി പാർലമെൻറിൽ മെമ്പറാണെന്നും ഭാരതസേവാസംഘ(Servants of India Society)ത്തിന്റെ പ്രസിഡെൻറാണെന്നും പറഞ്ഞപ്പോൾ, "അങ്ങനെയോ Servants of India Societyയോ, അതെവിടെയാണു്?" എന്നായിരുന്നു നൈസാമിന്റെ ചോദ്യം. അറിയാഞ്ഞിട്ടല്ല, അധിക്ഷേപിക്കാനായി അറിഞ്ഞുകൂട്ടി ചെയ്ത ചോദ്യമായിരുന്നു അതു്. ഞാൻ ബിക്കാനീറിൽ മുഖ്യമന്ത്രിയായിരുന്നുവെന്നും ചൈനായിലും ഈജിപ്തിലും അമ്പാസഡറായിരുന്നു എന്നും പറഞ്ഞപ്പോഴും ഞാനൊന്നുമറിഞ്ഞിട്ടില്ലേ എന്ന ഭാവമായിരുന്നു നൈസാമിന്റെ മുഖത്തു്.

ഹൈദരബാദിലെ താമസം കഴിഞ്ഞപ്പോൾ പുതിയ പ്രവിശ്യകളുടെ രൂപമേതാണ്ടു തെളിഞ്ഞുകണ്ടു. കേരളം, കന്നാട

കം, ആന്ധ്രദേശം, തമിഴ്നാട്—ഇങ്ങനെ തെക്കെ ഇൻഡ്യ നാലായിത്തീരാതെ നിവൃത്തിയില്ലെന്ന തെളിഞ്ഞതോടൊന്നിച്ച മററു പ്രശ്നങ്ങൾ അതതിന്റെ നിലയിൽ അടങ്ങി. വടക്കെ ഇൻഡ്യൻപ്രദേശങ്ങളുടെ കാര്യത്തിൽ മിക്കവാറും അതിർത്തിതർക്കങ്ങൾ മാത്രമാണുണ്ടായിരുന്നതെന്ന് ആളുകളും കാൺഗ്രസ്സും ശരിവെച്ചുവെങ്കിലും, ഉത്തരപ്രദേശത്തെ രണ്ടായി ഭാഗിക്കാതെ പ്രവിശ്യാപ്രശ്നത്തിനും ഇൻഡ്യയുടെ രാഷ്ട്രീയസമാധാനത്തിനും പരിഹാരമുണ്ടാകയില്ലെന്നായിരുന്നു എന്റെ വാദം. ഉത്തരപ്രദേശത്തിന്റെ ജനസംഖ്യ അന്ന് ആറുകോടി നാല്പതുലക്ഷമായിരുന്നു. അതിനോട് ഏററവും അടുത്ത ജനസംഖ്യ, 4½ കോടി, ബിഹാറിനായിരുന്നുള്ളു. ശേഷമുള്ള രാജ്യങ്ങൾ മിക്കവാറും രണ്ടുകോടിക്കും മൂന്നുകോടിക്കും ഇടയ്ക്കും കേരളം, ആസ്സാം, ഒറീസ്സാ എന്നിവ അതിലും കുറഞ്ഞുമിരുന്നതിനാൽ, സംസ്ഥാനങ്ങൾ തമ്മിൽ വലുതായ വ്യത്യാസങ്ങൾക്ക് ഇതു കാരണമാകുമെന്നു സ്പഷ്ടമാണല്ലോ. ഉത്തരപ്രദേശത്തെ രണ്ടു പ്രവിശ്യകളായി ഭാഗിക്കയാണെങ്കിൽ പ്രവിശ്യകളുടെ സ്ഥിതി ഏകദേശമൊത്തിരിക്കുമെന്നും അല്ലാത്തപക്ഷം ഇത്ര വലിയ വ്യത്യാസം വന്നാൽ അതിൽനിന്നുത്തരപ്രദേശത്തിനുണ്ടാകുന്ന സ്വാധീനശക്തി രാജ്യത്തിനാകെ ഹാനികരമാകുമെന്നുമായിരുന്നു എന്റെ വാദം. ആ അഭിപ്രായത്തോട് യോജിക്കുന്ന ഒരു വമ്പിച്ച ജനഭാഗം ഉത്തരപ്രദേശത്തിലുണ്ടായിരുന്നുവെങ്കിലും അന്നവിടെ മുഖ്യമന്ത്രിയും പിന്നീട് കേന്ദ്രഗവണ്മെൻറിൽ ആഭ്യന്തരമന്ത്രിയും വളരെ സ്വാധീനശക്തിയുണ്ടായിരുന്ന ഒരു നേതാവുമായ ഗോവിന്ദവല്ലഭപന്ത് ഉത്തരപ്രദേശത്തിൽ ആരും കൈവയ്ക്കരുതെന്ന ശാഠ്യം പിടിച്ചിരുന്നു. അദ്ദേഹത്തെ താങ്ങിയേ കാൺഗ്രസ് പ്രവർത്തകസമിതിയും ഇൻഡ്യാഗവണ്മെൻറുനേതാക്കളും നില്ക്കയുള്ളു എന്നും തീർച്ചയാണ്. ആ സ്ഥിതിക്ക് ഉത്തരപ്രദേശത്തെ വിഭജിക്കണമെന്നു പറയുന്നതുതന്നെ കാൺഗ്രസ് ഹൈകമാൻഡി

നം കേന്ദ്രീയമന്ത്രിസഭയ്ക്കും പിടിക്കയില്ലെന്നും അതേപ്പററി വാദിക്കുന്നതു് എൻെറ ഭാവിക്കുതന്നെ ബാധകമാകുമെന്നുമാണ് എൻെറ സ്നേഹിതന്മാർ ഉപദേശിച്ചതു്. അതു് കട്ടെയാക്കെ വാസ്തവമാണെന്നു് എനിക്കും അറിയാം. എങ്കിലും ഇത്ര പ്രാധാന്യമുള്ള കാര്യത്തിൽ സ്വാത്മം വിചാരിച്ചു രാജ്യത്തിനു ഗുണകരമെന്നു് എനിക്കു വിശ്വാസമുള്ള ഒരഭിപ്രായത്തെ മറച്ചുവെയ്ക്കുവാൻ ഞാൻ തയ്യാറായിരുന്നില്ല. ഞങ്ങൾ റിപ്പോർട്ടെഴുതിയപ്പോൾ മിക്ക കാര്യങ്ങളിലും ഐകകണ്ഠ്യമായ അഭിപ്രായമാണ് രേഖപ്പെടുത്തിയതെങ്കിലും യു. പി. യെ വിഭജിക്കണമെന്ന എൻെറ അഭിപ്രായത്തെ പല വാദമുഖങ്ങൾകൊണ്ടും കണക്കുകൾകൊണ്ടും സമർത്ഥിക്കുന്ന ഒരഭിപ്രായവ്യത്യാസക്കുറിപ്പും ഉൾപ്പെടുത്തിയിട്ടുണ്ടായിരുന്നു. അതു വലിയൊരു കലാപംതന്നെ ഉണ്ടാക്കിയെന്നു് എടുത്തു പറയേണ്ടതായിട്ടില്ല.

കമ്മിഷൻ ഇൻഡ്യയിലെ എല്ലാ ഭാഗത്തും സഞ്ചരിച്ചു് ആസ്സാംമുതൽ കന്യാകുമാരിവരെയുള്ള പ്രധാനസ്ഥലങ്ങളിലെല്ലാം താമസിച്ചു് അന്വേഷണങ്ങൾ നടത്തിയതുമൂലം ദേശീയചരിത്രങ്ങൾ മനസ്സിലാക്കുവാൻ എനിക്കു് ഇട ലഭിച്ചു എന്നുള്ളതു വലുതായ ഒരു കാര്യമായിരുന്നു. നാഗാലാൻഡ്, നിഫാ മുതലായി സാധാരണ നേതാക്കന്മാർപോലും പോയിക്കാണാറില്ലാത്ത സ്ഥലങ്ങളിലും ഞങ്ങൾ പോയി. കമ്മിഷൻെറ മററംഗങ്ങൾ കൂടാതെ ഞാൻ മാത്രമാണ്, ഡെപ്യൂട്ടി സിക്രട്ടറി എ. കെ. റായിയും ഒന്നിച്ചു ലക്ഷദ്വീപിൽ സഞ്ചരിച്ചതു്. കൊച്ചിയിൽനിന്നും നാവികസൈന്യത്തിലെ ഒരു ഫ്രഗേററി(Frigate)ലാണ് ഞങ്ങൾ രണ്ടു പേരും ആപ്പീസിൽനിന്നു മററു ചില കീഴുദ്യോഗസ്ഥന്മാരുമൊന്നിച്ചു യാത്ര ചെയ്തതു്. മിനിക്കോയിതൊട്ടു് അമിൻദ്വീപുവരെയുള്ള ഈ ചെറുതുരുത്തുകളിൽ പലതിലുമിറങ്ങി അവിടുത്തെ സ്ഥിതിഗതികൾ ഞങ്ങൾ അന്വേഷിച്ചു. ലക്ഷദ്വീപിലെ ഭാഷ മലയാളമാണെന്നു പലർക്കും അറിയാമ

ല്ലോ. ജനത ഇസ്ലാംമതക്കാരാണെങ്കിലും അക്കാലത്തു മരുമക്കത്തായമാണു് അവിടെ നടപ്പിൽ ഇരുന്നതു്. കാരണവന്മാരുടെ ഒരു കൌൺസിലാണു് നീതിന്യായങ്ങൾ നടത്തിയിരുന്നതു്. ആദ്യമായി ഇൻഡ്യയിൽ സ്ഥാപിച്ച മുസ്ലിംപള്ളി ലക്ഷദ്വീപിലാണെന്നു വിശ്വസിച്ചുവരുന്നു.

ഈ ദ്വീപുകൾ പവിഴപ്പുററിൽനിന്നുണ്ടായതാണു്. മിനിക്കോയി കൂട്ടത്തിൽ സാമാന്യം വലിയൊരു ദ്വീപാണെങ്കിലും ഈ തുരുത്തുകൾക്കു രണ്ടു മൂന്നു മയിലിൽ കൂടുതൽ നീളവും അരമൈലിൽ കൂടുതൽ വീതിയുമില്ല. രണ്ടു ചെറുതുരുത്തുകൾ അടുത്തു കിടക്കുന്നുണ്ടു്. അതിൽ ഒന്നു പണ്ടാരവക (മുൻകാലങ്ങളിൽ ആലി രാജാവിൻെറ വക)യും മററതു കുടിവകയുമാണു്. തെങ്ങുകൃഷിയും കടലിൽനിന്നു മീൻ പിടിച്ചു് ഉണക്കി വില്ക്കലും—രണ്ടുപജീവനമാർഗ്ഗമേ ഈ ദ്വീപുകളിൽ ഉണ്ടായിരുന്നുള്ളു. ആ ദ്വീപുകൾ വിട്ടു പുറത്തു പോയിരുന്നവരിലധികവും യൂറോപ്യൻ കപ്പലുകളിൽ ലാസ്കാരന്മാരായി (പണിക്കാരായി)ട്ടാണു്. കൊപ്രയും മത്സ്യവും കോഴിക്കോട്ടു വിററു നെല്ലുമരിയും വാങ്ങിയാണു് അവർ ജീവിച്ചിരുന്നതു്.

കേരളത്തോടു തൊട്ടുകിടക്കുന്നതല്ലെങ്കിലും ലക്ഷദ്വീപു കേരളത്തിൻെറ ഒരു ഭാഗമായി ഭരിച്ചുകൊണ്ടുപോകുവാൻ സാധിക്കുമോ എന്നു് എനിക്കു സംശയമായിരുന്നു. ഒട്ടുവളരെ പണം ചെലവാക്കാതെ ആ സ്ഥലങ്ങൾ നന്നാക്കിയെടുക്കാൻ സാധിക്കുന്നതല്ല. അതുകൊണ്ടു് അവ ആൻഡമാൻ മുതലായവപോലെ കേന്ദ്രീയഗവണ്മെൻറിൻെറ ചുമതലയിൽ വിട്ടു കൊടുക്കുന്നതു് ഉത്തമമായിരിക്കുമെന്നു് എനിക്കു തോന്നി.

ഇങ്ങനെ ഇൻഡ്യയിൽ എല്ലാ പ്രവിശ്യകളും നടന്നു കണ്ടു് അവയുടെ പ്രശ്നങ്ങൾ പഠിച്ചശേഷമാണു് ഞങ്ങൾ റിപ്പോർട്ടു് എഴുതാൻ തീർച്ചയാക്കിയതു്. അതിനു് ഒരുമ്പെടുന്നതിനു മുൻപേ ചില കാര്യങ്ങൾക്കായി ഒരു മാസം ഇളവെടുക്കുന്നതി

ന ഞങ്ങൾ തീർച്ചയാക്കി. കുൺസ്രുവിനു് ഇൻറർ പാർലമെൻററി ബോർഡു് സംബന്ധിച്ച ജപ്പാനിൽ പോകേണ്ടതുണ്ടായിരുന്നു. യൂണെസ്കോ(UNESCO)വക വിശ്വസാംസ്കാരികചരിത്രത്തിൻെറ ഒടുവിലത്തെ വാല്യമെഴുതാനായി നിയമിതരായ മൂന്നു പേരിൽ എന്നെയും ഉൾപ്പെടുത്തിയിരുന്നുവെന്നു മുൻപേ പറഞ്ഞിട്ടുണ്ടല്ലോ. ലോകത്തിലെ പ്രമാണപ്പെട്ട ചരിത്രകാരന്മാർ ഒന്നിച്ചു ചേർന്ന ഒരു സംഘമായിരുന്നു അതിൻെറ നിർവ്വാഹകസമിതി. ആ സമിതിയുടെ അതിപ്രധാനമായ ഒരു സമ്മേളനം പാരീസ്സിൽവെച്ചുണ്ടാകുമെന്നും അതിൽ പങ്കെടുക്കേണ്ടതാണെന്നും യൂണെസ്കോക്കാർ എന്നെ അറിയിച്ചിരുന്നതിനാൽ എനിക്കു യൂറോപ്പിലേക്കു പോകേണ്ടതായിട്ടുണ്ടായിരുന്നു. ഫസ്‌ലേ ആലി സുഖക്കേടുകാരനായിരുന്നതാനും.

പാരീസ്സിലുണ്ടായ മീററിങ്ങിൽ ഒടുവിലത്തെ വാല്യത്തിൻെറ കർത്താക്കളായ ഞങ്ങൾ മൂവരും ഒന്നിച്ചുചേർന്നു് എങ്ങനെയാണു് മേലാൽ ജോലി തുടരേണ്ടതെന്നു തീർച്ചയാക്കി. ആദ്യമായി ഞങ്ങൾ ചെയ്തതു വിപുലമായ ഒരു പ്ലാനുണ്ടാക്കുകയായിരുന്നു. അതു നിർവ്വാഹകസമിതി സസന്തോഷം സ്വീകരിച്ചു. അതനുസരിച്ചു ഞങ്ങൾ മൂന്നുപേരും ആദ്യം വെവ്വേറെ ആലോചിക്കയും പഠിക്കയും വേണമെന്നും അടുത്ത ആണ്ടിൽ ഏപ്രിൽമാസത്തിൽ ഒന്നിച്ചുചേർന്നു് എഴുത്തു തുടങ്ങണമെന്നും തീർച്ചയാക്കിയാണു് തിരിച്ചുപോന്നതു്.

കമ്മിഷൻെറ റിപ്പോർട്ടു് അക്ടോബർമാസത്തോടുകൂടി തയ്യാറായി. ഇൻഡ്യയിലെ എല്ലാ സംസ്ഥാനങ്ങളേയും ബാധിക്കുന്ന അതിൻെറ ശുപാർശകൾ രാജ്യമാകമാനം എത്ര കോലാഹലമുണ്ടാക്കിയെന്നു് ഇപ്പോൾ ഊഹിക്കാൻപോലും പ്രയാസമാണു്. തമിഴ്‌നാട്ടുകാർക്കും കർണ്ണാടകക്കാർക്കും മാത്രമേ ആകെ ഒരു സംതൃപ്തിയുണ്ടായിരുന്നുള്ളൂ. ദേവികുളവും പീരുമേടും കിട്ടാ

ത്തുകൊണ്ടു തമിഴ്നാട്ടിൽ ഒച്ചപ്പാടുണ്ടാകാതിരുന്നില്ല; പക്ഷേ മദ്രാസിലെ ജനങ്ങൾ അതു വകവെച്ചില്ല; മലബാർജില്ലകളും തെക്കൻ കർണ്ണാടകവും വേർപെടുത്തിയതിൽ അവർക്കു സന്തോഷമായിരുന്നു. കർണ്ണാടകക്കാർക്കും ഏതാണ്ടതുപോലെ തന്നെ. കാസർകോടിൽ ഒരു ഭാഗം മൈസൂറിൽ ലയിക്കേണ്ടതാണെന്നു വാദമുണ്ടായിരുന്നുവെങ്കിലും ജനസംഖ്യയനുസരിച്ചു കേരളത്തോടു് അതിനെ ചേർത്തതിൽ അവരിൽ പ്രമാണികൾക്കു വലിയ വിരോധമൊന്നുമില്ലായിരുന്നു. കാസർകോടിലെ ചില നേതൃമ്മന്യന്മാർ ഒച്ചപ്പാടുണ്ടാക്കിയതിനെ അവർ പരസ്യമായി എതിർത്തില്ലെന്നേയുള്ളു.

പരസ്പരവിരുദ്ധങ്ങളായ അവകാശവാദങ്ങൾകൊണ്ടു് ആകമാനം കുഴച്ചു ഒരു പ്രശ്നമായിരുന്നു പ്രവിശ്യാപുനസ്സംഘടന. ന്യായത്തിനും നീതിക്കും ഭാരതജനതയുടെ പൊതുവേയുള്ള ഗുണത്തിനും യോജിച്ചവിധം അതു സാധിക്കണമെന്ന ഞങ്ങൾ വിചാരിച്ചുള്ളു. അങ്ങനെയാകുമ്പോൾ പക്ഷംപിടിച്ചു വാദിക്കുന്നവർക്കു ഞങ്ങളുടെ അഭിപ്രായങ്ങൾ സ്വീകാര്യങ്ങളായി തോന്നുകയില്ലല്ലോ. എന്നാലും ബോംബേയൊഴിച്ചുള്ള ഞങ്ങളുടെ പ്രധാനശുപാർശകളെ മിക്കവാറും ജനങ്ങൾ അഭിനന്ദിക്കയാണുണ്ടായതു്. ബോംബെയെക്കൂടി കൂട്ടിച്ചേർത്തു സംയുക്തമഹാരാഷ്ട്രം നിർമ്മിക്കതന്നെയാണു് വേണ്ടതെന്നായിരുന്നു എന്റെ ദൃഢമായ അഭിപ്രായമെങ്കിലും, അങ്ങനെയാണു് ഒടുവിൽ അതു തീർച്ചയായതെങ്കിലും, എന്റെ രണ്ടു സ്നേഹിതന്മാരും ആ അഭിപ്രായത്തോടു യോജിച്ചില്ല. എന്റെ അഭിപ്രായത്തെ മറച്ചുവെച്ചില്ലെങ്കിലും റിപ്പോർട്ടിൽ ഒപ്പിടേണ്ട സമയം വന്നപ്പോൾ ഞാൻ ഭൂരിപക്ഷത്തിനു വഴങ്ങുകയാണുണ്ടായതു്.

ഹൈദരബാദിനെ വിഭജിച്ചതിൽ നെഹ്റുവൊഴിച്ചുള്ള പ്രമാണികൾക്കെല്ലാവർക്കും ജനങ്ങൾക്കു പൊതുവേയും തൃപ്തിയാണുണ്ടായിരുന്നതു്. നെഹ്റുവും ഒടുവിൽ ആ അഭിപ്രായ

ത്തോടുതന്നെ യോജിച്ചു. ഉത്തരപ്രദേശത്തേയും വിഭജിക്കണമെന്നുള്ള എന്റെ റിപ്പോർട്ട് കണ്ടതോടുകൂടി ഗോവിന്ദവല്ലഭപന്തിന്റെ ആജ്ഞയിൻകീഴിൽ എനിക്കെതിരായി വലിയൊരു പ്രക്ഷോഭണം ആരംഭിച്ചു. കൂടാതെ പടിക്കൽ കുടമുടയ്ക്കുന്നതുപോലെ ഒരു സങ്കടം പ്രവിശ്യകളുടെ സംഘടന സഫലമാകുന്നതിനുമുൻപുണ്ടായി:

അന്നു ബംഗാളിൽ മുഖ്യമന്ത്രിയായിരുന്ന ബിധാൻ ചന്ദ്രറായി ഭാഷയുടെ അടിസ്ഥാനത്തിൽ പ്രവിശ്യകൾ സംഘടിപ്പിക്കുന്നതിനുപകരം അടുത്തുള്ള പ്രവിശ്യകളെ അവയുടെ വ്യവസായതാല്പര്യങ്ങളനുസരിച്ച് ഒന്നിപ്പിച്ചു വലിയ ഘടകങ്ങളായി നിർമ്മിക്കയാണ് വേണ്ടതെന്നും അങ്ങനെയാണെങ്കിൽ ബംഗാൾ, ബീഹാർ, ആസ്സാം എന്നിവ ഒരു പ്രവിശ്യയായി നിർമ്മിക്കുന്നതിനു തനിക്കു സമ്മതമാണെന്നും ഒരു പ്രസ്താവന പുറപ്പെടുവിച്ചു. എന്തോ കാരണവശാൽ നെഹ്റുവിന് ഈ പ്രമേയം വളരെ രുചിച്ചു. ഇങ്ങനെ ഇൻഡ്യയെ നാലോ അഞ്ചോ പ്രവിശ്യകളായി വിഭജിക്കുക ഈ പ്രശ്നത്തിനെല്ലാംതന്നെ ശരിയായ ഒരു മറുപടിയാണെന്ന് അദ്ദേഹത്തിനു തോന്നി. ബിധാൻറായിയുടെ രാജ്യതന്ത്രജ്ഞതയേയും ദീർഘദർശിതയേയും അനുമോദിച്ചുകൊണ്ട് ഇങ്ങനെ ഒരു സംവിധാനമാണ് ഇൻഡ്യക്കു വേണ്ടതെന്നു നെഹ്റു പറഞ്ഞപ്പോൾ തിരുവാക്കിനെതിർവായില്ലെന്നു ഭാവിക്കുന്ന നേതൃമ്മന്യന്മാർ അതനുസരിച്ചു പല്ലവി പാടിത്തുടങ്ങി. കൃഷ്ണമേനോനെ അവലംബിച്ചുനിന്ന നമ്മുടെ ദക്ഷിണപ്രദേശക്കാർക്കു തോന്നി, തങ്ങളുടെ ആശയൊക്കെ സഫലമായെന്നു; ഐക്യകേരളം തകർന്നതായി അവർ വിശ്വസിച്ചു.

ഈ സംഗതി അമൃതസരസ്സിൽ അക്കാലത്തു കൂടിയിരുന്ന കാൺഗ്രസ്സിൽ തീർച്ചയാക്കാനാണ് നിശ്ചയിച്ചിരുന്നതു്. കാൺഗ്രസ്സ് കൂടുന്നതിന്റെ തലേ ദിവസം ഞാൻ ഡെല്ലിയിൽ ഒരു പ്ര

സംഗംചെയ്തു. പ്രവിശ്യകൾ കൂട്ടിച്ചേർത്തു നാലഞ്ചു പ്രദേശങ്ങളായി ഇൻഡ്യയെ വിഭജിക്കുന്നതു വളരെ ആപല്ക്കരമാണെന്നും ആ അഭിപ്രായത്തിനു് ഉപോൽബലകമായി കൊണ്ടുവരുന്ന വാദങ്ങൾ മിക്കവാറും അർത്ഥശൂന്യങ്ങളാണെന്നും ഭാഷാപരമായ അടിസ്ഥാനത്തിൽത്തന്നെയാണു് പ്രവിശ്യകളെ സംഘടിപ്പിക്കേണ്ടതെന്നും ഞാൻ ആ പ്രസംഗത്തിൽ പ്രബലമായി വാദിച്ചു. പിറേറ ദിവസം കൂടിയ കാൺഗ്രസ്സിൻെറ സദസ്സിൽ നെഹ്റു പ്രവിശ്യാസംഘടനയെപ്പററി വാദിച്ചുകൊണ്ടിരിക്കേ സദസ്യരിൽ ഒരാൾ എൻെറ പ്രസംഗം കാണുകയുണ്ടായോ എന്നു ചോദിച്ചു. അതു കേട്ടു കോപാവേശംകൊണ്ട നെഹ്റു എൻെറ അഭിപ്രായങ്ങളെ വളരെ ശക്തിയോടെ എതിർത്തു് ഒരു പ്രസംഗം ചെയ്തു. ആ പ്രസംഗം കേട്ടിരുന്ന പലർക്കും തോന്നി, നെഹ്റുവിനു് എന്നോടു് ഇനിമേലാൽ വലിയ അപ്രിയമായിരിക്കുമെന്നു്. കാൺഗ്രസ്സ് റിപ്പോർട്ടുചെയ്യാനായി പോയിരുന്ന തയാസിൻകിൻ എന്ന പ്രസിദ്ധഗ്രന്ഥകർത്തി 'എന്താണു് നിങ്ങൾ ചെയ്തതു്? നെഹ്റു നിങ്ങളോടു വളരെ ക്ഷോഭിച്ചിരിക്കുന്നു' (What have you done? Nehru is furious with you) എന്നൊരു കമ്പി എനിക്കവിടെനിന്നടിക്കയുമുണ്ടായി. അതുപോലെത്തന്നെ, എൻെറ മററു സ്നേഹിതന്മാരും നെഹ്റു ഇത്തവണ എന്നെ ഒരു പാഠം പഠിപ്പിക്കാതെയിരിക്കയില്ലെന്നാണു് വിചാരിച്ചതു്.

പക്ഷേ പൊതുക്കാര്യങ്ങളിൽ പരസ്യമായ അഭിപ്രായവ്യത്യാസംകൊണ്ടു നെഹ്റു പിണങ്ങുമെന്നു് എനിക്കു വിചാരമുണ്ടായില്ല. പ്രസംഗം കഴിഞ്ഞ പിറേറദിവസം ഞാൻ നേപ്പാളിലേയ്ക്കു പോയി. തിരികെ വന്നപ്പോഴാണു് ഈ കോലാഹലമൊക്കെ മനസ്സിലായതു്. എൻെറ അഭിപ്രായങ്ങളെ സാധൂകരിച്ചും അദ്ദേഹം പിൻതാങ്ങിയിരുന്ന പ്രമേയങ്ങൾ ഇൻഡ്യയുടെ ഐക്യത്തിനു് എത്രമാത്രം ഹാനികരമാകുമെന്നു കാണിച്ചും

താഴെ കൊടുത്തിരിക്കുന്ന മെമ്മോറാണ്ടം എഴുതി ഞാനുടൻതന്നെ അദ്ദേഹത്തിനയച്ചു. നാലുദിവസം കഴിഞ്ഞു മററുചില കാര്യങ്ങൾക്കായി നെഹ്റുവിനെക്കണ്ടപ്പോൾ അദ്ദേഹം വളരെ സന്തുഷ്ടനായിട്ടാണ് സംസാരിച്ചതെന്നു മാത്രമല്ല, എൻെറ മെമ്മോറാണ്ടം ശ്രദ്ധിച്ചു വായിച്ചു എന്നും അതിൽ പ്രതിപാദിച്ച അഭിപ്രായങ്ങളോടു മിക്കവാറും യോജിക്കുന്നുവെന്നും പറഞ്ഞു. എന്തായാലും അതിൽ പിന്നെ ഈ മഹാപ്രവിശ്യകളെപ്പററി യാതൊന്നുംതന്നെ കേട്ടിട്ടില്ല. ദക്ഷിണപ്രവിശ്യയും അതോടെ തീർന്നു.

## മെമ്മോറാണ്ടം

Since the decision on the merger of the States will be taken soon, I venture to place before the Prime Minister certain considerations regarding this proposal which strike me as fundamental to the unity, security and peaceful evolution of India. The long range effect of the great zonal states would be to strengthen the position of these overgrown units as against the Centre. It is my conviction that the unity and peaceful evolution of India depend on the gradual strengthening of the Centre as against the states, and the present proposal will reverse that policy. The united state of Bengal and Bihar as now proposed would have a population of 70 millions. Besides, it will control the major industrial resources of India. When the Central leadership is strong even such an overgrown state may be willing to follow the leadership of the Centre, but normally it is clear that the balance of power will shift from the Centre to the units, if they are powerful and have the necessary resources, weakening if not destroying the unity of India. From a federation growing in power, it will be converted into a confederation in which the Centre will lose power to the periphery.

It is thus in the interest of the unity of India that the states should normally have a population of 20 to 30 millions becoming strong administrative units with their policies controlled by the Centre. Over states of that size, with *our great economic schemes cutting across them*, the Centre will be able to exercise effective power. But if on the grounds of economic planning, we confine these great schemes to very large single units, the power of the states will, in my opinion, grow at the expense of the Centre.

The wisest course in the circumstances would appear to be to strengthen the regional councils as originally proposed by the Prime Minister and encourage co-operation between the units. This may ease the tensions that would undoubtedly be accentuated if the states are forcibly brought together. A regional council for Bengal, Bihar and Orissa, will help economic planning and co-operation in this vital area. A regional council for Madras, Kerala and Karnataka another for Maharashtra and Andhra would of course be most desirable. But zonal states seem to me to be fraught with the gravest danger, *both if they work successfully and if they do not.*

I have taken the liberty of submitting these views as I feel, after two years of intensive study of this problem, that the reorganisation of the states should be directed towards the strengthening of our Central Government, on which depends our future. The zonal states will greatly weaken it and will thus be a danger to our unity.

(K. M. PANIKKAR)
25—2—1956.

*PRIME MINISTER.*

പ്രവിശ്യാസംഘടനയെപ്പററിയുള്ള ഈ പ്രകൃതം അവസാനിപ്പിക്കുന്നതിനു മുമ്പ് ഒരു സംഗതികൂടി പറയേണ്ടതുണ്ട്. ചൈനക്കാർ ടിബററിൽ വന്നാൽ ഇൻഡ്യയ്ക്കുണ്ടാകാവുന്ന അപകടങ്ങളെപ്പററി പീക്കിങ്ങിൽനിന്നെഴുതിയയച്ചിട്ടുള്ള സംഗതിയും ആ വിഷയത്തെപ്പററിത്തന്നെ 'ഇന്ത്യാചരിത്രത്തിലെ ഭൂമിശാസ്ത്രഘടകങ്ങൾ' എന്ന ഗ്രന്ഥത്തിൽ പ്രത്യേകം എടുത്തുകാണിച്ചിട്ടുള്ളതും മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അതുപോലെത്തന്നെ ടിബററിനെ തൊട്ടുകിടക്കുന്ന വേറെ ചില ഭാഗങ്ങളുടെ രക്ഷയ്ക്കു പ്രത്യേകനടപടികൾ ഉടൻ എടുക്കേണ്ടതാണെന്നും അല്ലാത്തപക്ഷം അവ നമുക്കു ദൌർബ്ബല്യത്തിനു കാരണമാകുമെന്നും കാണിച്ചു ഞാൻ പ്രധാനമന്ത്രിക്ക് ഒരെഴുത്തയച്ചു. ആ എഴുത്തു താഴെ കൊടുക്കുന്നു. പിന്നീട്ടു നാം അനുഭവിക്കേണ്ടിവന്ന അനുഭവങ്ങളെ ആ എഴുത്തിൽ എടുത്തുകാണിച്ചിട്ടുണ്ടെന്നു സ്പഷ്ടമാണല്ലോ.

*States Reorganisation Commission,*
*New Delhi, the 8th October 1955.*

*My dear Mr. Prime Minister,*

In our Report on the reorganisation of States we have suggested that Himachal Pradesh be merged in the Punjab. The Chini and Panji areas of Himachal Pradesh and the Lahul and Spiti areas of the Punjab seem to us, however, to stand on a different footing from the rest of the proposed State. The people there are mainly Indo-Tibetans, mostly nomadic, and not ethnically, socially or politically integrated with the life in India. We did not visit this area, but during our stay in Rampur Bushair, we came across large numbers of them from the Chini side. Also from the general information we were

able to gather, it appeared that the contact of these people was mostly with Tibet.

With the developments now taking place in Tibet this population is likely to come more and more under the Lhassa with which their contacts are already close. Though there is no trouble at the present time, we cannot overlook the fact that with the economic and political changes now taking place in Tibet, a change may come in the not too distant future in the attitude of these people.

In my opinion every possible step should be taken to hasten the cultural and economic development of this area. They should also be *gradually* brought into closer relations with India. Such a policy could not be followed effectively, if this border is attached to any State administration. We would therefore recommend both from the security point of view, and from the point of view of the rapid assimilation of these people into the broad frame work of Indian life, the Government should urgently examine the question of constituting an Agency area of these regions and administering them directly along the lines developed in the N. E. F. A.

*Yours sincerely,*
K. M. PANIKKAR.

*THE PRIME MINISTER,*
*NEW DELHI.*

ഇങ്ങനെ സംസ്ഥാനപുനർനിർമ്മാണം വിജയമായിത്തന്നെ കലാശിച്ചു. ഒരു കാര്യംകൊണ്ടുമാത്രമേ എനിക്കു സങ്കടമുണ്ടായിരുന്നുള്ളു: മലയാളഭാഷ സംസാരിക്കുന്ന കേരളീയജനത ഇദംപ്രഥമമായി ഐക്യം പ്രാപിക്കുന്ന ഈ ചരിത്രപ്രധാനമായ അവസരത്തിൽ, നമ്മുടെ നാട്ടിലെ മിക്ക നേതാക്കന്മാരും അസന്തുഷ്ടന്മാരെന്നപോലെയാണ് കാണപ്പെട്ടതു്. ശ്രീ: കെ. പി. കേശവമേനോൻ, ഡോ: സി. ആർ. കൃഷ്ണപിള്ള, ശ്രീ. ദാമോദരമേനോൻ ഇങ്ങിനെ അപൂർവ്വം ചിലരെയൊഴിച്ചാൽ നമ്മുടെ നേതാക്കന്മാർ ഇതിൽ ഉദാസീനന്മാരെന്നാണ് ഭാവിച്ചതു്. നാഞ്ചിനാടു കൈവിട്ടുപോയതിൽ തിരുവിതാംകൂർകാർക്കു ദുഃഖം; മദ്രാസിൽ തങ്ങൾക്കുണ്ടെന്നഭിമാനിച്ചിരുന്ന പ്രാമാണ്യം നശിച്ചുപോയതിൽ മലബാർകാർക്കു ദുഃഖം; എങ്ങനെയായാലും തിരുവിതാംകൂറിന്റെയും മലബാറിന്റെയും സമ്മർദ്ദമേററു കിടക്കാനാണ് തങ്ങൾക്കു വിധി എന്നു കൊച്ചിക്കാർക്കു ദുഃഖം — ഇങ്ങനെ തിരുവിതാംകൂർ, കൊച്ചി, മലബാർ എന്ന ഭേദഭാവത്തിൽ കേരളത്തിനെപ്പററി ചിന്തിക്കാനാരുമുണ്ടാകാതിരുന്നതിൽ എങ്ങനെ സങ്കടപ്പെടാതിരിക്കും?

എന്റെ ഷഷ്ടിപൂർത്തി 1954-ൽ ആയിരുന്നു. അതു് ആഘോഷിക്കണമെന്നു് എനിക്കു വിചാരമുണ്ടായിരുന്നില്ല. ആ പിറന്നാൾദിവസം മററു ദിവസങ്ങളെപ്പോലെയാണ് കഴിഞ്ഞതു്. എന്നാൽ അന്നു കോഴിക്കോട്ടു് ആകാശവാണിആപ്പീസിൽ ജോലി നോക്കിയിരുന്ന കാവാലത്തുകാരനും എന്റെ കുടുംബവുമായി അടുത്തു സ്നേഹത്തിൽ കഴിഞ്ഞിരുന്ന ഒരു ക്രിസ്തീയപ്രമാണിയുടെ ദൗഹിത്രനും ചെറുപ്പംമുതൽ ഞാനറിയുന്ന ഒരു സഹൃദയനുമായ പി. ജെ. ചാക്കോ എന്ന ഒരു യുവാവു് ഈ ഷഷ്ടിപൂർത്തി ആഘോഷിക്കാൻ ഒരു സമിതി രൂപപ്പെടുത്തിയിട്ടുണ്ടെന്നും അതിനു ഞാൻ സമ്മതിക്കണമെന്നും ആവശ്യപ്പെട്ടുകൊണ്ടു് ഒരെഴുത്തു് അയച്ചിരുന്നു. സമിതിയിൽ യോഗ്യന്മാരായ പലരുടെ പേരുമുണ്ടായിരുന്നതിൽ സി. പി. രാമസ്വാമിഅയ്യരുടേതു

മുണ്ടായിരുന്നു എന്നുള്ളതാണ് അതിന്റെ പ്രത്യേകത. എന്റെ ഷഷ്ടിപൂർത്തി ആഘോഷിക്കാൻ ഞാൻ ഉദ്ദേശിക്കുന്നില്ലെന്നും അതിനായി നാട്ടിലേയ്ക്കു വരുന്നതല്ലെന്നും ഞാൻ മറുപടി അയച്ചു. അഭിനന്ദനഗ്രന്ഥത്തിനു വേണ്ട ലേഖനങ്ങൾ ശേഖരിച്ചു വരികയാണെന്നും, ഷഷ്ടിപൂർത്തിയാഘോഷിക്കാൻ സമ്മതിച്ചില്ലെങ്കിലും ആ ഉപഹാരം സമർപ്പിക്കുവാൻ എപ്പോഴെങ്കിലും അവസരം കൊടുക്കണമെന്നുമാണ് മി. ചാക്കോ പിന്നീടാവശ്യപ്പെട്ടതു്. അടുത്ത ആണ്ടിൽ (1955-ൽ) എപ്പോഴെങ്കിലും അങ്ങനെ ഒരു പൊതുയോഗത്തിൽ ഉപഹാരഗ്രന്ഥം സ്വീകരിച്ചുകൊള്ളാമെന്ന് എനിക്കു സമ്മതിക്കേണ്ടിവന്നു.

പക്ഷേ പ്രവർത്തകസമിതി ആദ്യമാലോചിച്ചപോലല്ല സംഗതികൾ നടന്നതു്. മദ്രാസിൽവെച്ചാണ് അതിന്റെ ചടങ്ങുകൾ എന്നു തീർച്ചയാക്കിയപ്പോൾ, അവയുടെ ചുമതല പി. വരദരാജുലുനായിഡു, കാമരാജനാടാർ, ഇ. വി. രാമസ്വാമിനായ്ക്കർ മുതലായവർ ഏറെറടുത്തു. രാജാജിഹാളിൽവെച്ച് ഉപഹാരഗ്രന്ഥം തരുന്നതിനുള്ള ഒരു മഹായോഗവും, വൈകുന്നേരം മദിരാശികോർപ്പൊറേഷൻവക ഒരു സിവിക്റിസപ്ഷണം ഉദ്യാനവിരുന്നുമായിരുന്നു പ്രധാനമായ ആഘോഷങ്ങൾ. മദ്രാസ്കാർപൊറേഷൻ ഇൻഡ്യയിലെ നഗരസഭകളിൽ ഏററവും പ്രധാനമായ കൂട്ടത്തിൽ ഒന്നാണ്. മററു വല്ലവരുടേയും ഷഷ്ടിപൂർത്തിയെ അനുമോദിച്ച് അവർ നഗരസ്വീകരണം നടത്തിയിട്ടുണ്ടോ എന്നറിഞ്ഞുകൂടാ. എതായാലും അതു് അസാധാരണമായ ഒരു ബഹുമതിയായി ഞാൻ വിചാരിച്ചു.

കാർപറേഷൺഅധികാരികൾ അന്നു സമർപ്പിച്ച മംഗളപത്രത്തെപ്പററിയും വിരുന്നിനേപ്പററിയും മറുപടിയായി ഞാൻ ചെയ്ത പ്രസംഗത്തെപ്പററിയും സമഷ്ടിയായി ഹിന്ദുവിൽ കൊടുത്തിരുന്നതു് ഇപ്രകാരമായിരുന്നു:



27__11__1955.

## CIVIC RECEPTION TO SARDAR PANIKKAR

### "DISTINGUISHED CITIZEN OF MADRAS"

Madras, Oct. 5

The Corporation of Madras accorded a civic reception to Sardar K. M. Panikkar, Member, States Re-organisation Commission on the occasion of his Sashtyabdapoorthy, at the Council Chamber of the Ripon Buildings, last evening. The Mayor, Mr. R. Muniswamy Pillai, presided.

The elite of the City, Aldermen, Councillors and officers of the Corporation attended the reception. The Corporation Band was in attendance.

The Mayor and the Corporation Commissioner V. N. Subharoyan received Sardar Panikkar and Mrs. Panikkar.

Welcoming Sardar Panikkar, on behalf of the Corporation, the Mayor said Sardar Panikkar was a distinguished citizen of Madras loved and respected all over Inida for his great talents and achievements.

Sardar Panikkar had a rare and rich combination of gifts and talents, the Mayor said. As a journalist, poet, man of letters, statesman, administrator, and lastly as a diplomat, he occupied a unique place of honour among their top-ranking men. He was also a historian with insight and foresight, and it was mainly because of his pull and influence with the Princes that the latter were persuaded to join the Indian Federation. He had ably and successfully represented their country as ambassador in China and Egypt. He also played an important part

in the making of India's foreign policy, and he enjoyed the confidence of the Prime Minister in a remarkable way.

Replying to the felicitations, Sardar Panikkar thanked the Madras Corporation for the exceptional privilege conferred on him by the Mayor. He said Madras was the premier city of South India, and he claimed to be its citizen, having been associated with it for a long time. He had been educated and brought up and had also worked for a living here.

Sardar Panikkar said that though he had spent most of his time in the North, he had a warm regard for the City for here he found a 'perfect expression of the Indian spirit.' Here there was extreme tolerance of life and mutual understanding, which one did not often find in the same degree in other Indian cities.

Some people, Sardar Panikkar said, considered Madras City as conservative, "but", he added, "Madras has not shown that conservatism of spirit as people might imagine. It has been in the vanguard of progress in political and other activities."

Sardar Panikkar said he did not think it was necessary in order to become more nationalistic, they should give up their own habits and customs in regard to food and other matters. But it was of the utmost importance that each one in the country should think in terms of creating a national solidarity at the Centre and thinking in terms of all-India policy and all-India ideas. While doing this one should also realise that there were much more important things like the right of individual liberty, individual freedom and the right to limit the authority of the State in regard to the individual.

## Preservation of Civic Liberties

Sardar Panikkar referred to the role played by local bodies in the preservation of civic liberties and paid a tribute to great leaders like Sir Thyagaraya Chetti, Dr. T. M. Nair and the long list of great Madrasees who had associated themselves and worked hard to give Madras the dignity and prestige it now enjoyed in the shape of the Corporation.

Sardar Panikkar said that cities like Madras where civic opinion was strong and where the feeling of individual freedom had been built over centuries, could really bring the knowledge of this problem before the public. A civic organisation involved a limitation of State's authority. It was the civic development of cities, and the development of city corporations everywhere that had been the means by which the authority of an autocratic state had been limited, and here in India they had these major corporations with statutory rights and administrative functions carrying on the activities of the people themselves. With the development of these institutions, they could to some extent show that a decentralisation was desirable at least in certain respects. Thus they had shown that there were methods by which some things could be achieved with less encroachment on personal liberty. That was a message for any Government to bear in mind. In the political growth of India, he said, and in the structure that they visualised in the relationship between the individual and the State, they had to foresee that corporations like theirs had to play a great and leading part.

The function terminated with the singing of the National anthem.

* * *

Sardar Panikkar was the chief guest at a dinner given by Dr. V. K. John this evening at his residence in Nungambakam. About 200 guests were present. Among those were the Governor, Chief Minister Kamaraj Nadar and the Chief Justice, Mr. Rajamannar.

ഷഷ്ടിപൂർത്തിസംബന്ധിച്ചല്ലെങ്കിലും അക്കാലത്തു ലഭിച്ച ബഹുമതികളുടെ കൂട്ടത്തിൽ തൃശ്ശൂർനിന്നും പാലക്കാട്ടുനിന്നും ആ നഗരങ്ങളിലെ മുൻസിപ്പാലിറ്റികൾ നല്കിയ സിവിക്സ്വീകരണങ്ങളും എടുത്തുപറയേണ്ടവയാണു്.

ആ വർഷം പലതുകൊണ്ടും എന്റെ ജീവിതത്തിൽ സ്മരണീയമായിരുന്നു. സമസ്തകേരളസാഹിത്യപരിഷത്തിന്റെ അദ്ധ്യക്ഷനായി ഞാൻ തിരഞ്ഞെടുക്കപ്പെട്ടതു് എന്റെ സാഹിത്യപരിശ്രമത്തോടുള്ള സന്തോഷംകൊണ്ടാണെന്നു വേണമല്ലോ വിചാരിക്കുക. 1955 ഡിസംബറിൽ കല്ക്കട്ടായിൽ സമ്മേളിച്ച ഭാരതചരിത്രസമ്മേളനത്തിനു് അദ്ധ്യക്ഷനായി എന്നെ വരിച്ചതും വലിയൊരു ബഹുമതിയായി ഗണിക്കണം. ഇൻഡ്യയിലെ പ്രമാണപ്പെട്ട ചരിത്രകാരന്മാരുടെ ഒരു സംഘടനയാണു് Indian Historical Association. അതിന്റെ അദ്ധ്യക്ഷപദവി ചരിത്രകാരന്മാരുടെ ഇടയിൽ അത്യുന്നതമായ ഒരു ബഹുമതിയായിട്ടാണു് ഗണിക്കപ്പെട്ടുവരുന്നതു്.

ആ ആണ്ടിൽ മഹാകവി ടാഗോറിന്റെ വിശ്വവിശ്രുതമായ വിശ്വഭാരതിയിൽ ബിരുദദാനപ്രസംഗത്തിനെന്നെയാണു് ക്ഷണിച്ചതു്. ആന്ധ്രാ, ഡെല്ലി, പട്ട്നാ മുതലായി അനേകം യൂണിവേർസിറ്റികളിൽ ഇത്തരം പ്രസംഗങ്ങൾ ഞാൻ ചെയ്തിട്ടുണ്ടെങ്കിലും ടാഗോറിന്റെ പേരോടു ചേർന്നിരുന്ന ശാന്തിനികേതനത്തിൽ ഇങ്ങനെ ഒരു പ്രസംഗം ചെയ്യേണ്ടിവന്നപ്പോൾ അല്പം സംഭ്രമിക്കാതിരുന്നില്ല. ആവശ്യങ്ങൾ കുറയ്ക്കുന്നതുവഴി ആത്മജ്ഞാനമുണ്ടാകുമെന്നും അതിൽനിന്നാണു് സമുദായോൽക

ഷമെന്നും വാദിക്കുന്ന വീനോബാദികളെ എതിർത്തുകൊണ്ടായിരുന്നു ആ പ്രസംഗം. ഹിന്ദുമതം ഏതു തത്വങ്ങളെ അടിസ്ഥാനപ്പെടുത്തിയായാലും ഹൈന്ദവസംസ്കാരം തപോവനങ്ങളിലും ആശ്രമങ്ങളിലുമല്ല രാജധാനികളിലും നഗരങ്ങളിലുമാണ് സ്ഥിതിചെയ്തിരുന്നതെന്നും സമ്പത്തും സമൃദ്ധിയുമായിരുന്നു ആ സംസ്കാരത്തിൻെറ പ്രധാനോദ്ദേശങ്ങളെന്നുമായിരുന്നു എൻെറ വാദം. സർവ്വസ്വത്യാഗം ചെയ്യുവരെ ജനങ്ങൾ ബഹുമാനിച്ചിരുന്നു. പക്ഷേ അർത്ഥകാമങ്ങളെ ഉപേക്ഷിച്ചിട്ടുള്ള ധർമ്മം ലൌകികജീവിതത്തിൽ കഴിയുന്നവർക്കു വിധിച്ചതല്ല. സൂക്ഷിച്ചാലോചിച്ചാൽ ശ്രീരാമൻ, ശ്രീകൃഷ്ണൻ മുതലായവരുടെ ചരിത്രത്തിൽനിന്നുതന്നെ കാണാം, അവർ സമ്പത്തുകൾ ഉപേക്ഷിച്ചല്ല താമസിച്ചിരുന്നതെന്ന്.

ജനങ്ങളിൽനിന്നു വിട്ടുനില്ക്കുന്ന ആശ്രമങ്ങളേയും ആശ്രമജീവിതത്തിൻെറ ലക്ഷണമെന്നു ഗണിക്കപ്പെട്ടിരുന്ന ദാരിദ്ര്യാരാധനയേയും അധിക്ഷേപിച്ചുള്ള ഈ പ്രസംഗം ഒരു കോലാഹലമുണ്ടാക്കുകതന്നെ ചെയ്തു. ഇന്ത്യയിലെ പ്രധാനപത്രങ്ങൾ ഈ വാദത്തിൽ പങ്കെടുത്തു. ഒരാശ്രമമെന്ന നിലയിൽ തുടങ്ങിയ ശാന്തിനികേതനത്തിൽവെച്ച് ഇത്തരമൊരു പ്രസംഗം ചെയ്തതിൻെറ ഔചിത്യത്തെപ്പററിപ്പോലും ചിലർ ചോദ്യംചെയ്യാതിരുന്നില്ല. പക്ഷേ അവർ എന്തറിഞ്ഞു? ശാന്തിനികേതനത്തിൽ ടാഗോർ താമസിച്ചുപോന്ന ഉത്തരായനം എന്ന ഭവനം മഹാപ്രഭുവിനു ചേർന്ന ഒരു ഹർമ്മ്യമായിരുന്നു. ,മഹാകവിയാകട്ടെ, സ്വന്തജീവിതത്തിൽത്തന്നെ അധ്യാത്മജീവിതത്തോടൊത്തു ഭൗതികജീവിതത്തിൻേറയും മാഹാത്മ്യത്തെ കീർത്തിച്ച ഒരു മഹാനുമായിരുന്നു.

ശാന്തിനികേതനത്തിൽനിന്നു കല്ക്കട്ടായിലേയ്ക്കു് അഖില ഭാരതചരിത്രസദസ്സിൽ ആധ്യക്ഷ്യം വഹിക്കാനാണ് ഞാൻ പോന്നതു്. ഇൻഡ്യയിൽ പലേടത്തുനിന്നും വന്നുചേർന്ന ചരിത്രപ

ണ്ഡിതന്മാരുമൊന്നിച്ച മൂന്നുനാലു ദിവസം കഴിച്ചുകൂട്ടിയതു് എനിക്കു വളരെ സന്തോഷകരമായ ഒരു കാര്യമായിരുന്നു. ചെറുപ്പംമുതൽ ഞാൻ ഇന്ത്യാചരിത്രത്തിൽ പരിശ്രമിച്ചുവന്നിട്ടുണ്ടെങ്കിലും, ആ വിഷയത്തിലും ഏഷ്യാചരിത്രത്തിലും ചില ഗ്രന്ഥങ്ങൾ രചിച്ചിട്ടുള്ളവയ്ക്കു പണ്ഡിതസമ്മതി ലഭിച്ചിട്ടുണ്ടെങ്കിലും, അതെല്ലാം മററു പ്രവൃത്തികളുടെ ഇടയിൽ ചെയ്തതാകയാൽ, ആ കാര്യത്തിൽ നിരന്തരം പ്രവർത്തിച്ചുകൊണ്ടിരിക്കുന്ന പണ്ഡിതന്മാരുമായി ഞാൻ ഒരു തുല്യതയും ഭാവിച്ചിരുന്നില്ല. എങ്കിലും ഒരു ചരിത്രകാരനെന്നുള്ള നിലയിൽ ബഹുമാനിക്കുവാനാണല്ലോ ഈ അധ്യക്ഷപദവിയിലേയ്ക്കു് എന്നെ ക്ഷണിച്ചതെന്നോർത്തു ഞാൻ സന്തോഷിച്ചു.

കല്ക്കട്ടായിൽനിന്നു് ഉടൻതന്നെ കേരളത്തിലേയ്ക്കു പോരേണ്ടതായി വന്നു. കേരളകലാമണ്ഡലത്തിന്റെ രജതജയന്തി ഉദ്ഘാടനം ചെയ്യുന്നതിനു വള്ളത്തോളും ഞാനുംകൂടി പോയി നെഹ്റുവിനെ ക്ഷണിച്ചിരുന്നു. ആഘോഷങ്ങളിൽ ഞാൻ അധ്യക്ഷത വഹിക്കണമെന്നായിരുന്നു വള്ളത്തോളിന്റെ നിർബ്ബന്ധം. അതു കഴിഞ്ഞശേഷം തിരികെ ഉടൻതന്നെ കല്ക്കട്ടായിലേയ്ക്കു് അഖിലഭാരതപത്രാധിപസംഘത്തിന്റെ സമ്മേളനം ഉൽഘാടനംചെയ്യാനും മററുചില അത്യാവശ്യകാര്യങ്ങൾ നിർവ്വഹിക്കാനുമായി തിരിച്ചുവരേണ്ടതായുണ്ടായിരുന്നാലും കേരളത്തിലേയ്ക്കു പോകേണ്ടതായിട്ടു വന്നു. കലാമണ്ഡലത്തിന്റെ ജൂബിലി ആഡംബരപൂർവ്വം ആഘോഷിക്കപ്പെട്ടു.

ഈ രണ്ടു വർഷം ഇൻഡ്യയിൽ താമസിച്ചതിനിടയിൽ ഇംഗ്ലീഷിലും മലയാളത്തിലും സാഹിത്യപരമായി ചിലതെല്ലാം ചെയ്യുവാൻ എനിക്കു സാധിച്ചു. ഇംഗ്ലീഷിൽ പ്രധാനമായി രണ്ടു ചൈനായിൽ (In Two Chinas) എന്ന ഔദ്യോഗികസ്മ

രണകളും ഹിന്ദുസമുദായം ഏറ്റു മാർഗ്ഗത്തിലൂടെ (Hindu Society at cross Road); ഇൻഡ്യാചരിത്രത്തിലെ ഭൂമിശാസ്ത്രഘടകങ്ങൾ (Geographical factors in Indian History) എന്നിവയുമാണ് പ്രധാനമായി പറയാനുള്ളവ. ഭൂമിശാസ്ത്രഘടകങ്ങളെപ്പററിയുള്ള പുസ്തകത്തിൽ പിന്നീടു ടിബററുവഴി ചൈനക്കാർ ഇൻഡ്യയെ ആക്രമിക്കാനിടയുണ്ടു് എന്നു ദീർഘദർശനം ചെയ്തിരുന്നു എന്നുള്ളതു പ്രത്യേകം പ്രസ്താവ്യമാണ്. രണ്ടു ചൈനായിലെന്ന പുസ്തകം ചൈനയിലെ കമ്മ്യൂണിസ്ററുവാഴ്ച, കൊറിയൻയുദ്ധം മുതലായവയെപ്പററി എനിക്കു നേരിട്ടുള്ള അറിവിനെ അടിസ്ഥാനപ്പെടുത്തി എഴുതിയതാകയാൽ അതിനു സാമാന്യത്തിലധികം പ്രചാരം ലഭിച്ചു എന്നു മാത്രമല്ല മററു ചില ഭാഷകളിലേയ്ക്കു് അതു തർജ്ജമചെയ്യപ്പെടുകയുമുണ്ടായി.

മലയാളത്തിലും ചില പരിശ്രമങ്ങൾ ചെയ്യാതിരുന്നില്ല. അവയിൽ ഏററവും പ്രധാനം വള്ളത്തോളിൻെറ ഋഗ്വേദതർജ്ജമയ്ക്കെഴുതിയ ദീർഘമായ മുഖവുരയാണ്. 1954-ൽ വള്ളത്തോൾ ഡെല്ലിയിൽ വന്നു് എൻെറ കൂടെ കുറച്ചുദിവസം താമസിച്ചു. താൻ ഋഗ്വേദസംഹിത തർജ്ജമചെയ്തു പൂർത്തിയാക്കിയിട്ടുണ്ടെന്നും അതിൽ ചേർക്കുവാൻ വേദസാഹിത്യത്തെ പൊതുവേ നിരൂപണംചെയ്തു ദീർഘമായ ഒരു മുഖവുര എഴുതണമെന്നും നിർബ്ബന്ധിച്ചു. വേദങ്ങളും അവയെസ്സംബന്ധിച്ച ബ്രാഹ്മണങ്ങൾ, വ്യാഖ്യാനങ്ങൾ മുതലായവയും ഞാൻ വായിച്ചിട്ടുള്ളതു് ഇംഗ്ലീഷിലായിരുന്നു. ഇംഗ്ലീഷിൽ ഇതുസംബന്ധിച്ചു് അതിവിപുലമായ ഒരു സാഹിത്യമുണ്ടെന്നു പ്രസിദ്ധമാണല്ലോ. എന്നുമാത്രമല്ല, ഒരു ചരിത്രകാരൻെറ ദൃഷ്ടിയിലൂടെയാണ് അതെല്ലാം വായിച്ചിട്ടുള്ളതും. അതുകൊണ്ടു ഹൈന്ദവപണ്ഡിതന്മാരിൽ ഒരു ഭാഗമെങ്കിലും ആധ്യാത്മികമായ അർത്ഥങ്ങൾ കാണുന്ന വേദത്തിനു് അത്തരമൊരു പണ്ഡിതനെക്കൊണ്ടു മുഖവുരയെഴുതിക്കയാണുത്തമമെന്നു ഞാൻ പറഞ്ഞുനോക്കി. ഋഗ്വേ

ദത്തിലെ ചില മന്ത്രങ്ങൾക്ക് ആധ്യാത്മികമായ അർത്ഥമുണ്ടായേക്കാമെങ്കിലും പൂർവ്വാചാര്യന്മാർപോലും വേദസാഹിത്യത്തിൽ പൊതുവേ അങ്ങനെയൊരർത്ഥം കണ്ടിട്ടില്ലെന്നും അതുകൊണ്ടു ചരിത്രപരവും സാഹിത്യപരവുമായ ഒരാമുഖം മതിയെന്നുമായിരുന്നു വള്ളത്തോളിന്റെ മറുപടി. അങ്ങനെ ആകാമെന്നു സമ്മതിച്ച് അതിനായി പരിശ്രമിച്ചുതുടങ്ങി. ഞാൻ വിചാരിച്ചിരുന്നതിൽ അധികം വൈഷമ്യമുള്ള ജോലിയായിരുന്നു അത്. പ്രവിശ്യാസംഘടനയുടെ ജോലിത്തിരക്കിലാണ് അതു ചെയ്യേണ്ടിവന്നതും. എങ്കിലും സുദീർഘമായ ആ മുഖവുര വള്ളത്തോളിനു സമ്മതമാകുംവിധം എഴുതുവാൻ സാധിച്ചു എന്നതിൽ ഞാൻ കൃതാർത്ഥനാണ്. അതുവഴി ഭാരതസംസ്കാരചരിത്രത്തിന്റെ പശ്ചാത്തലം കുറെയൊക്കെ മനസ്സിലാക്കുവാനും സാധിച്ചു.

ഒട്ടുമപ്രധാനമല്ലാത്ത വേറെ ഒരു പ്രവൃത്തിയായിരുന്നു എലക്ട്രായുടെ തർജ്ജമ. ഗ്രീക്ക്ട്രാജഡികൾ മലയാളത്തിലേക്കു വിവർത്തനം ചെയ്യണമെന്ന് എനിക്കു കുറെക്കാലമായുള്ള ആഗ്രഹമാണ്. സോഫോക്ലീസിന്റെ എലക്ട്രായുടെ പുതിയൊരിംഗ്ലീഷ്പദ്യതർജ്ജമ വായിച്ചുകൊണ്ടിരിക്കുമ്പോൾ മഹാകവി ശങ്കരക്കുറുപ്പിന്റെ ഒരെഴുത്ത് എനിക്കു കിട്ടി. അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ തുടങ്ങിയിരുന്ന പരിഷന്മുദ്രാലയത്തിൽ അച്ചടിപ്പിക്കുന്നതിന് ഒരു പുസ്തകം വേണമെന്നാണ് അതിൽ അപേക്ഷിച്ചിരുന്നത്. അങ്ങനെയാണ് എലക്ട്രാ തർജ്ജമചെയ്യാൻ തുടങ്ങിയത്. ഗ്രീക്ക്ട്രാജഡികളുടെ സ്വരൂപത്തെ വിവരിക്കുന്ന ഒരു മുഖവുരയോടുകൂടി ശങ്കരക്കുറുപ്പിനു ഞാനതു താമസിയാതെ അയച്ചുകൊടുത്തു.

സ്വതന്ത്രകൃതികളായി രണ്ടെണ്ണം മാത്രമാണ് ഞാൻ അക്കാലത്ത് എഴുതിത്തീർത്തത്—പദ്യമായി അംബപാലി എന്ന ഖണ്ഡകാവ്യവും ഗദ്യമായി ജാൻസി റാണിയുടെ ആത്മകഥ എന്ന നോവലും. ബുദ്ധദേവന്റെ 2500-ാമത്തെ വാർഷികം കൊ

ങ്ങാട്ടുന്നതിനു് അക്കാലത്തു വേണ്ട ഒരുക്കങ്ങൾ നടന്നുകൊണ്ടിരിക്കയായിരുന്നു. ചെറുപ്പംമുതൽതന്നെ തഥാഗതനിൽ അത്യന്തഭക്ത്യാദരങ്ങളുള്ള എനിക്കും ആ അവസരത്തെ ആവുംപോലെ കൊണ്ടാടേണ്ടതാണെന്നു തോന്നി. അങ്ങനെ ആ വിശിഷ്ടാവസരത്തിലേയ്ക്കു് ഒരുപഹാരമായി നിർമ്മിച്ചതാണു് അംബപാലി. അതുപോലെ ഒരവസരമാണു് ജാൻസിറാണിയുടെ ആത്മകഥയ്ക്കും കാരണം. 'ശിപായിലഹള'എന്നറിയപ്പെട്ടുവരുന്ന ആദ്യസ്വാതന്ത്ര്യയുദ്ധത്തിൻെറ ശതാബ്ദി 1957_ൽ ആണല്ലോ വന്നുചേർന്നതു്. ആ യുദ്ധത്തിൽ ഒരു പ്രധാനപങ്കു വഹിച്ച ലക്ഷ്മീബായി ജാൻസിയുടെ ചരിത്രം ഒരു നോവലായി എഴുതി ആ അവസരത്തെ കൊണ്ടാടുവാനായിരുന്നു എൻെറ ആഗ്രഹം. ആ വീരവനിതയുടെ ചരിത്രം ആത്മകഥാരൂപത്തിൽ എഴുതാൻ ഞാൻ നിശ്ചയിച്ചു. ഇംഗ്ലീഷ്, ഫ്രഞ്ചു് മുതലായ ഭാഷകളിൽ ഇങ്ങനെയൊരു രീതി അസാധാരണമല്ലെങ്കിലും മലയാളത്തിൽ ഇതിഹാസപ്രസിദ്ധരായ നായികാനായകന്മാരുടെ ചരിത്രങ്ങൾ ആത്മകഥകളായി എഴുതിക്കണ്ടിട്ടില്ല. അതും കമ്മിഷൻെറ ജോലി അവസാനിച്ചതോടുകൂടി ഞാൻ പൂർത്തിയാക്കി.

### ഒരിളവുകാലം:

ഞങ്ങളുടെ റിപ്പോർട്ടു സമർപ്പിച്ചുകഴിഞ്ഞു് ഒരു മൂന്നുമാസക്കാലം, ഗവണ്മെൻറിനെ ഉപദേശിക്കുന്നതിനായി കമ്മിഷൻെറ കാലാവധി നീട്ടിക്കൊണ്ടുപോയിരുന്നു. മാർച്ച്മാസത്തോടുകൂടി അതിൻെറ ജോലിയെല്ലാം അവസാനിക്കയാൽ എനിക്കു് എന്തു ചെയ്യാനാണു് ഇനി ആഗ്രഹം എന്നു പ്രധാനമന്ത്രി എന്നെ വിളിച്ചു ചോദിച്ചു: ''അമ്പാസഡറായി തിരിച്ചുപോകയല്ലേ നല്ലതു്, എങ്ങോട്ടു പോകാനാണു് ആഗ്രഹം?'' ഞാൻ പറഞ്ഞു: ''ചൈനയും ഈജിപ്തും കഴിഞ്ഞ സ്ഥിതിക്കു് ഇനി പാരീസ്സിലായാൽ കൊള്ളാമെന്നാണു് എനിക്കു തോന്നുന്നതു്. പ

ക്ഷേ ഒരു കാര്യമുണ്ട്: എനിക്ക് ആറുമാസത്തെ ഇളവു വേണം. ആക്സ്ഫോർഡിൽ പോയി താമസിച്ച് അത്യാവശ്യമായി ചില ജോലി ചെയ്യാനുണ്ട്.''

മാനവസാംസ്കാരികചരിത്രത്തിൻെറ അവസാനവാള്യം എഴുതാനായി യൂണെസ്കോ ഞങ്ങൾ മൂന്നുപേരെ ഏല്പിച്ച കഥ മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. അതു നെഹ്റുവിനും അറിയാം. അതു മററു ജോലികളുടെ തിരക്കിൽ എഴുതി ഫലിപ്പിക്കാവുന്ന ഒരു നിസ്സാരകാര്യമല്ല. ഓരോ വാള്യവും എണ്ണൂറുവശത്തിൽ കവിഞ്ഞതാണ്. ലോകത്തിലെ ഏററവും പ്രസിദ്ധരായ ചരിത്രപണ്ഡിതന്മാരുടെ ഒരു സമിതി വായിച്ചു സമ്മതിക്കേണ്ടതാണ്. കൂടാതെ, അഞ്ചു ഭാഷയിൽ ഒന്നിച്ചു യൂണെസ്കോ പ്രസിദ്ധപ്പെടുത്തുന്നതാകയാൽ ലോകത്തിൻെറ എല്ലാ ഭാഗത്തും ചെന്നെത്തുന്ന ഒരു ഗ്രന്ഥവുമായിരിക്കും. ഇങ്ങനെ ഒരു പ്രവൃത്തി മററു ജോലികളുടെ ഇടയിൽ ഏറെറടുത്തതു സാഹസമായിരിക്കാം. ഏതായാലും അതു് ആവുംപോലെ ശ്രദ്ധയോടെ ചെയ്യേണ്ടതെൻെറ കടമയാണെന്നു തോന്നുകയാൽ അതിന്നായി അടുത്ത ആറുമാസം പൂർണ്ണമായി വിനിയോഗിക്കണമെന്നു തീർച്ചയാക്കി. ഈ കാര്യങ്ങൾ നെഹ്റുവിനെ അറിയിച്ചപ്പോൾ അദ്ദേഹവും അതു ശരിയാണെന്നു സമ്മതിച്ചു. അദ്ദേഹം പറഞ്ഞു: ''അതു ഞങ്ങളുടെ ഏർപ്പാടുകൾക്കും യോജിക്കും. ഇപ്പോൾ പാരീസ്സിൽ അമ്പാസഡറായിരിക്കുന്ന മല്ലിക്കിനു് ഒക്ടോബർവരെ താമസിച്ചാൽ കൊള്ളാമെന്നു് ആഗ്രഹമുണ്ട്. അതുകൊണ്ടു് ഒക്ടോബറിൽ ജോലിക്കു ചേരാൻ തയ്യാറായാൽ നന്നായിരിക്കും.''

അതു് എനിക്കു വളരെ സന്തോഷമായി.

ഏപ്രിൽ ആദ്യവാരത്തിൽ മാനവചരിത്രസമിതിയുടെ ഒരു യോഗം പാരീസ്സിൽ വിളിച്ചുകൂട്ടി. അതിൽ പങ്കെടുത്തു് ആ ജോലിയുടെ പരിപാടി തീർച്ചയാക്കിയശേഷം അവസാനവാള്യത്തിൻെറ കർത്താക്കളായ ഞങ്ങൾ മൂന്നുപേരൊന്നിച്ചു് ഒരു മാസക്കാ

ഷം ഹാളണ്ടിൽ അമസ്റ്റർഡാം എന്ന നഗരത്തിൽ താമസിച്ചു ജോലിചെയ്യണമെന്നായിരുന്നു ഉദ്ദേശം. പ്രാരംഭജോലികൾക്കു് അമസ്റ്റർഡാം തിരഞ്ഞെടുക്കുവാൻ ഒരു പ്രത്യേകകാരണമുണ്ടായി. ഞങ്ങളുടെ ഗ്രന്ഥകർത്തൃസമിതിയിൽ ഒരംഗമായ ജോൺ റൊമെയിൻ അമസ്റ്റർഡാം യൂണിവേർസിററിയിലെ ചരിത്രവകുപ്പിന്റെ അധ്യക്ഷനായ പ്രൊഫസ്സറായതിനാൽ അവിടെ ഞങ്ങൾക്കു വേണ്ട സൗകര്യങ്ങൾ ഉണ്ടായിരുന്നതാണു് മുഖ്യകാരണം. ആ യൂണിവേർസിററി ഈസ്റ്റർകല്പനക്കു് അടച്ച കാലമായതുകൊണ്ടു് അവിടെ മററു ശല്യങ്ങൾ ഉണ്ടായിരുന്നില്ല. ഹാളണ്ടിൽ ഏപ്രിൽമാസം അതിശൈത്യമുള്ള ഒരു സമയമാണു്. അവിടത്തെ തോട്ടുകളിൽ കെട്ടിക്കിടന്ന മഞ്ഞു് അലിഞ്ഞുതുടങ്ങിയിരുന്നില്ല. പരപ്പുഭൂമിയായതുകൊണ്ടു തണുത്ത ഒരു കാററും അവിടെ പതിവായി അടിച്ചിരുന്നു. കാരോലൈൻവെയറും ഞാനും പട്ടണമധ്യത്തിലുള്ള ഒരു ഹോട്ടലിലാണു് താമസിച്ചതു്.

അവിടെ എന്റെ കാര്യപരിപാടി ഏതാണ്ടിങ്ങനെയായിരുന്നു: രാവിലെ എട്ടുമണിക്കു് ആഹാരം കഴിഞ്ഞാൽ എന്റെ സ്വന്തം ജോലിയായി എന്തെങ്കിലും ഒരു മണിക്കൂർ ചെയ്യും. ആ കാലത്തു യൂഡിപ്പസ് എന്ന ഗ്രീക്ട്രാജഡിയുടെ തർജ്ജമയും Citizen & the State എന്ന പേരിൽ പ്രസിദ്ധപ്പെടുത്താനുദ്ദേശിച്ച എന്റെ ബിരുദദാനപ്രസംഗപരമ്പരക്കു് അതിൽ പ്രതിപാദിച്ചിരുന്ന വിഷയങ്ങളെ വിമർശിച്ച വിപുലമായ ഒരാമുഖവുമാണു് എഴുതിവന്നിരുന്നതു്. ഒമ്പതുമണിയായാൽ ഞാനും മിസ്സിസ്സ് വെയറോടുകൂടി യൂണിവേർസിററിയിലേക്കു യാത്രയാവും. ഒമ്പതേകാൽമണിതൊട്ടു് ഒന്നേകാൽമണിവരെ മുടങ്ങാതെ ഒന്നിച്ചു ജോലിചെയ്യും. ജോലിചെയ്യുന്നതെങ്ങനെയെന്നുവെച്ചാൽ ഞങ്ങൾ ഏറെറടുത്തിരുന്ന അരശ്ശതാബ്ദ(1905—1955)ത്തിലെ രാഷ്ട്രീയവും സാമുദായികവും സാംസ്കാരികവും ശാസ്ത്രീയവുമായ സംഭവങ്ങളെ അപഗ്രഥിച്ചു ചർച്ചചെയ്യുക. തല്ക്കാലം

ശാസ്ത്രീയമായ കാര്യങ്ങളിൽ പൊതുവേ ഒന്നു കണ്ണോടിച്ച് അതിൻെറ അപഗ്രഥനം ലോകോത്തരവിഖ്യാതനായ ജൂലിയൻ ഹക്സ്ലിയുടെ ഉപദേശത്തിൽ ഒരു സയൻറിസ്റ്റിനെത്തന്നെ ഏല്പിക്കുവാനാണ് തീർച്ചയാക്കിയതു്. ആ വിഷയത്തിൽ ഞങ്ങൾ മൂന്നുപേരും ഒരുപോലെ അജ്ഞരായിരുന്നതാണ് അതിനു കാരണം. മററു മൂന്നു വിഭാഗങ്ങളെപ്പററിയും ഞങ്ങൾ ഓരോരുത്തരും ഓരോ സാരവിവരണം എഴുതിയിട്ട് അന്യോന്യം വാദിച്ചും തക്കിച്ചും അവ ഒന്നിച്ചുചേർത്തു മൂന്നു ഭാഗമായി 20 അധ്യായത്തിൻെറ ഒരു രൂപരേഖയുണ്ടാക്കി. സയൻസ്‌വിദഗ്ധനിൽനിന്നു ലഭിക്കുന്ന അധ്യായത്തിൽ പിന്നീട് ഇതിനോട് ഐകരൂപ്യം വരുത്തി കൂട്ടിച്ചേർക്കാമെന്നും നിശ്ചയിച്ചു.

ഇങ്ങനെ ഒരു മാസത്തെ കൂട്ടജോലിയിൽ പുസ്തകത്തിൻെറ ഉള്ളടക്കവും രൂപവുമേതാണ്ടു തീർച്ചയായപ്പോൾ എങ്ങനെയാണ് മൂന്നുപേരും ചേന്ന് ഇതെഴുതിത്തീർക്കേണ്ടതു് എന്ന വിചാരമായി. ഇങ്ങനെ മൂന്നുപേർ ഒരുപോലെ സഹകരിച്ച് ഇത്ര വിപുലമായ ഒരു പുസ്തകം മുൻപ് എഴുതിയിട്ടുള്ളതായി അറിവില്ല. ഞങ്ങൾക്കു മൂന്നുപേക്കുമൊരുപോലെയായിരുന്നു എല്ലാ ഭാഗത്തിൻെറയും ചുമതല. അതുകൊണ്ടു രാഷ്ട്രീയമൊരാളെന്നും സാംസ്കാരികം വേറൊരാളെന്നും ഒരു രീതിയിൽ എഴുതുവാൻ സാധിക്കയില്ല. അതിനാൽ സയൻസ് സംബന്ധിച്ച ഭാഗങ്ങളൊഴിച്ചു മററുള്ളവ ആരെഴുതിയാലും അവ മററു രണ്ടുപേക്കും അയച്ചുകൊടുത്തു് അവരിഷ്ടംപോലെ മാററിയെഴുതി ഒടുവിൽ എല്ലാവരും ഒന്നിച്ചിരുന്നു ശരിയായ ഒരു 'പാഠ'മാക്കണമെന്നു ഞങ്ങൾ തീർച്ചയാക്കി. അങ്ങനെ എഴുതാമെന്ന് ഏററു കുറേ കവിഞ്ഞ ചുമതലയായിപ്പോയി എന്ന് എനിക്കു തോന്നാതിരുന്നില്ല. എന്തായാലും ഏററു ചെയ്യാൻ ശ്രമിക്കതന്നെ എന്ന നിശ്ചയത്തോടുകൂടിയാണ് ഞാൻ ഇംഗ്ലണ്ടിലേയ്ക്കു പോയതു്.

ലണ്ടനിൽ, അന്ന് അവിടെ ഹൈക്കമ്മീഷണരായിരുന്ന വിജയലക്ഷ്മി പണ്ഡിററിൻെറ അതിഥിയായി ഒരാഴ്ചയോളം താ

മസിച്ചശേഷമാണ് ആക്സ്ഫോർഡിലെത്തിയതു്. ലണ്ടനിൽ താമസിച്ചതു വിനോദത്തിനുമാത്രമായിരുന്നില്ല. ഇംഗ്ലണ്ടിൽ ചെലവു വളരെ വർദ്ധിച്ച കാലമായിരുന്നു. മൂന്നുനാലു മാസം സുഖമായി താമസിക്കുന്നതിന്നു് ആയിരം പവനിൽ കുറയാതെ ചെലവു വരുമെന്നാണ് കണക്കാക്കിയിരുന്നതു്. അതിനു പണം ഇൻഡ്യയിൽനിന്നു കൊണ്ടുപോകുവാൻ റിസർവ്ബാങ്കിന്റെ അനുവാദം വേണം. ഇൻഡ്യയിൽ താമസിക്കുന്ന ഒരാൾക്കു് ഇംഗ്ലണ്ടിൽ ബാങ്കിൽ പണം നിക്ഷേപിക്കുന്നതിനുപോലും റിസർവ്വ് ബാങ്കിന്റെ സമ്മതം വേണം. എനിക്കവിടെയുണ്ടായിരുന്ന ബാങ്കുകണക്കിൽ 500 പവനിൽ കൂടുതൽ ഒരിക്കലും പാടില്ലെന്നു റിസർവ്ബാങ്കിന്റെ നിശ്ചയവുമുണ്ടു്. ആ സ്ഥിതിക്കു കൂടുതൽ ആവശ്യമുള്ള പണം സമ്പാദിക്കേണ്ടതായി വന്നു. ബി. ബി. സി.യിൽ പ്രസംഗിക്കുക, മാസികകളിൽ ലേഖനങ്ങളെഴുതുക — ഇങ്ങനെ ഓരോന്നു ചെയ്തു ശിഷ്ടമാവശ്യമുള്ള പണമുണ്ടാക്കുവാൻ വൈഷമ്യമില്ലെന്നു് എനിക്കു തോന്നി. അതിനു വേണ്ട ഏർപ്പാടുകൾ സ്നേഹിതന്മാർവഴി ചെയ്തു ശേഷമാണ് ഞാൻ ആക്സ്ഫോർഡിലേയ്ക്കു പോയതു്.

വളരെ സ്നേഹപൂർവ്വമാണ് ഞാൻ മുൻപു പഠിച്ചു താമസിച്ച ക്രൈസ്റ്റ്ചർച്ചിലെ അധികാരികൾ എന്നെ സ്വീകരിച്ചതു്. കാളേജിനോടു തൊട്ടുള്ള അവരുടെ അതിഥിമന്ദിരത്തിൽ എനിക്കു വേണ്ട സൗകര്യങ്ങൾ അവരേർപ്പെടുത്തിത്തന്നു. ഭക്ഷണത്തിനും മററും ആ കാളേജിലെ പ്രഥമസ്ഥാനമാർക്കുള്ള ഹൈടേബി(High Table)ളിൽ എനിക്കും സ്ഥാനം കിട്ടി. ഞാനും എന്റെ ദിനസരി ആക്സ്ഫോർഡിൽ ജോലിചെയ്തു താമസിക്കുന്ന ഒരു പ്രഥമസദുടേതുപോലെയാക്കി. ഭക്ഷണത്തിനു പ്രഥമസ്ഥ (Dons)ന്മാരുടെ കൂടെ കാളേജിൽ ചേരും. പിന്നെയുള്ള സമയം, രാവിലെ ഒരുമണിവരെ മുൻനിശ്ചയിച്ച പരിപാടിയനുസരിച്ചു സാംസ്കാരികചരിത്രത്തിന്റെ ചില ഭാഗങ്ങൾ എഴുതുകയോ എ

ഴുതുവാനാവശ്യമുള്ള സാമഗ്രികൾ ശേഖരിക്കയോ ചെയ്യും. ഉച്ച തിരിഞ്ഞു രണ്ടു മൂന്നു മണിക്കൂർ പുസ്തകശാലകളിൽ പുതിയ ഗ്രന്ഥങ്ങൾ നോക്കിയോ സ്നേഹിതന്മാരായ പ്രൊഫസർമാരുടെ വീടുകളിൽ ശാസ്ത്രാത്ഥവാദങ്ങളിലേപ്പെട്ടോ കഴിച്ചുകൂട്ടും. അഞ്ചു മണിമുതൽ ഏഴുമണിവരെ പിന്നെയും ചരിത്രത്തിന്റെ ജോലിയായി. ഊണിനു മിക്കവാറും കാളേജിലെ ഹൈടേബിളിൽ. ഊണിനുശേഷം പ്രഫസർമാർകൂടി സമ്മേളിക്കുന്ന സീനിയർ കാമൺ റൂമി(Senior Common Room)ൽ എല്ലാവരുംകൂടി പത്തരമണിവരെ ഓരോ കാര്യങ്ങൾ സംസാരിച്ചു കഴിച്ചുകൂട്ടും. എനിക്കു് അവിടെ ഗൈവിൻറ്, ജെഫ്രി ഹഡ്സൺ (Geoffery Hudson), സർ ഐസയാ ബെർലിൻ (Sir Isiah Berlin) മുതലായി ഒട്ടുവളരെ സ്നേഹിതന്മാരുണ്ടായിരുന്നതിനാൽ ആക്സ്ഫോർഡിലെ താമസം വളരെ സന്തോഷകരമായിരുന്നു. പുസ്തകം എഴുതുന്നതു കൂടാതെ, യൂണിവേർസിററിയുടെ ക്ഷണനമനുസരിച്ചു പല പ്രസംഗങ്ങളും അവിടെ ചെയ്യേണ്ടതായുമുണ്ടായിരുന്നു. ബി. ബി. സി.യുടെ ആവശ്യത്തിനായി ഇടക്കിടയ്ക്കു ലണ്ടനിലും പോയിവരാറുണ്ടു്. ഇങ്ങനെ ഒരു രണ്ടരമാസം മുഷിഞ്ഞു ജോലിചെയ്തപ്പോൾ ഞാൻ എഴുതാനേററിരുന്ന അധ്യായങ്ങളുടെ ഒരു നക്കൽ ഏതാണ്ടു പൂത്തിയായിക്കഴിഞ്ഞു.

ആക്സ്ഫോർഡിൽ ഇങ്ങനെ താമസിച്ചിരുന്ന കാലത്തുണ്ടായ ഒരു വിചിത്രസംഭവം ഇവിടെ പറയേണ്ടിയിരിക്കുന്നു: ആക്സ്ഫോർഡിൽ ആണ്ടുതോറും ലോകവിശ്രുതന്മാരായ ചിലർക്കു ബഹുമതിസ്ഥാനങ്ങൾ കൊടുക്കുക പതിവുണ്ടല്ലോ. അതു വലിയ ഒരാഘോഷമാണു്. ആ വഷത്തിൽ ഡി. സി. എൽ. സ്ഥാനം കൊടുക്കുവാൻ തീച്ചയാക്കിയിരുന്നതു മുൻപു യുണൈററഡ് സ്റ്റേററ്സ് (U. S. A.) പ്രസിഡേണ്ടായിരുന്ന ഹാരിട്രൂമന്നാണു്. ഇങ്ങനെ സ്ഥാനം കൊടുക്കുന്ന ആളെ അന്നത്തെ രാത്രി വിരുന്നിനു ക്രൈസ്റ്റ് ചച്ചിൽ ക്ഷണിക്കുക ഒരു പതിവുണ്ടു്. അതു

കൊണ്ടു് അന്നു രാത്രി ട്രൂമൻ ഞങ്ങളുടെ കൂടെ ക്രൈസ്റ്റു് ചർച്ചിലെ ഹൈടേബിളിലാണു് ഭക്ഷണം കഴിച്ചതു്. ട്രൂമൻ അതിയോഗ്യനായ ഒരു പ്രസിഡണ്ടായിരുന്നു. അദ്ദേഹത്തിന്റെ കാലത്താണല്ലോ കൊറിയൻയുദ്ധമുണ്ടായതു്. അതേപ്പററി അദ്ദേഹമെഴുതിയിട്ടുള്ള സ്മരണകളിൽ (Memories) എന്നെ അധിക്ഷേപിച്ചു് ഒരു ഖണ്ഡികയുണ്ടു്. എന്നെ അദ്ദേഹവുമായി പരിചയപ്പെടുത്തിയ ലാർഡു് ചാർവെൽ (Lord Cherwell) ഞാനായിരുന്നു കൊറിയൻ യുദ്ധകാലത്തു ചൈനയിൽ അമ്പാസഡർ എന്നും ചൈനയെപ്പററിയുള്ള സന്ദേശങ്ങൾ ഞാൻ അയച്ചതാണെന്നും പറഞ്ഞുകേൾപ്പിച്ചു. ഊണിനു ഞങ്ങൾ അടുത്താണു് ഇരുന്നതു്. ഇടയ്ക്കിടെ എന്നെ അദ്ദേഹം നോക്കുന്നതും കാണാമായിരുന്നു. ഭക്ഷണം കഴിഞ്ഞു പലരുമായി സംസാരിച്ചശേഷം അദ്ദേഹം എന്റെ അടുക്കലും വന്നു. അദ്ദേഹം എന്നോടു ചോദിച്ചു: ''നിങ്ങളായിരുന്നു, അല്ല, കൊറിയൻയുദ്ധകാലത്തു ചൈനായിലുണ്ടായിരുന്നതു്?''

''അതേ.''

''ഇപ്പോൾ ഞാനോർക്കുന്നു, എന്റെ പുസ്തകത്തിൽ നിങ്ങളെ സ്വല്പമൊന്നു് ഊന്നിപ്പറഞ്ഞിട്ടുണ്ടു്, ഇല്ലേ? അതു കാര്യമാക്കേണ്ടാ. പൂർണ്ണമായ അറിവു് ഈ കാര്യങ്ങളിൽ ഒരാൾക്കു ലഭിക്കാനുള്ള കാലമായിട്ടില്ലല്ലോ.''

ഇത്രയും പറഞ്ഞതു് എനിക്കു വലിയ തൃപ്തിക്കു കാരണമായി.

കോമൺവെൽത്തു് കാൺഫറൻസിനായി പണ്ഡിററ്നെഹറുവും ആയിടെ ലണ്ടണിലെത്തി. അതോടുകൂടി എന്റെ ആക്സ്ഫോർഡുവാസം മതിയാക്കി ഞാൻ ലണ്ടണിലേയ്ക്കു മാറി. 'മാൻചെസ്റ്റർ ഗാർഡിയൻ' എന്ന പ്രസിദ്ധപത്രം കാൺഫറൻസവസരത്തിൽ പ്രസിദ്ധപ്പെടുത്തുവാൻ രണ്ടു ലേഖനങ്ങൾ ആവശ്യപ്പെട്ടിരുന്നു. ആസ്ത്രേലിയൻപ്രധാനമന്ത്രിയായ മെനിസീസു്

'ടൈംസി'ൽ രണ്ടു ലേഖനങ്ങൾ എഴുതുന്നുണ്ടെന്നും അതു കോമൺവെൽത്തിലെ യൂറോപ്യൻമെമ്പറന്മാരുടെ അഭിപ്രായങ്ങളെ അടിസ്ഥാനപ്പെടുത്തിയായിരിക്കുമെന്നും ഇൻഡ്യ, പാക്കിസ്ഥാൻ, സിലോൺ, ഘാന എന്നിവയുടെ അഭിപ്രായങ്ങൾ പ്രതിഫലിക്കുന്ന രണ്ടു ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിയാൽ അവയുടെ വില കൂടുമെന്നും അവർ അറിയിച്ചിരുന്നു. അതനുസരിച്ചു ഞാൻ ലേഖനങ്ങളെഴുതിക്കൊടുത്തു. ആ ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിയപ്പോൾ ബ്രിട്ടീഷ് പൊതുജീവിതത്തിൽ പ്രമാണികളായ പലരിൽനിന്നും അവയെ അഭിനന്ദിച്ച് എഴുത്തുകൾ വന്നു. എന്നുമാത്രമല്ല, പത്രങ്ങളിലും അവയെത്തുടന്ന് ചില ലേഖനങ്ങൾ പ്രസിദ്ധപ്പെടുത്തിക്കണ്ടു.

കാമൺവെൽത്ത് സമ്മേളനത്തെസ്സംബന്ധിച്ച ഗിൽഡ്ഹാൾ, ബാസ്റ്റൂറ് മുതലായ ഉത്സവങ്ങളിൽ സംബന്ധിച്ചശേഷം ജൂലായി അഞ്ചാംതീയതി പോളണ്ടിലെ ഗവണ്മെൻറിൻെറ ക്ഷണമനുസരിച്ചു ഞാൻ വാർസായിലേയ്ക്കു പോയി. ഗവണ്മെൻറിൻെറ അതിഥിയായിട്ടാണ് പോയതെങ്കിലും അവിടെ ചില പ്രസംഗങ്ങൾ ചെയ്യാമെന്നും ഞാൻ ഏററിരുന്നു. ഈ യാത്രയുടെ വാസ്തവത്തിലുള്ള ഉദ്ദേശം പോളണ്ടിൽ പോൻസാനി(Ponzani)ലെ ലഹളകൾക്കുശേഷം കമ്യൂണിസ്റ്റ്സംഘടനയ്ക്കു് എന്തെല്ലാം മാററമുണ്ടായിട്ടുണ്ടെന്നറിയുകയായിരുന്നു. കമ്മ്യൂണിസ്റ്റ്ജമ്മനിയിലും സഞ്ചരിക്കണമെന്ന് എനിക്കാഗ്രഹമുണ്ടായിരുന്നു. രണ്ടാഴ്ചയോളം ഞാൻ പോളണ്ടിൽ താമസിച്ച് അവിടത്തെ വിദ്യാഭ്യാസരീതി, വ്യവസായഘടന, നീതിന്യായകോടതികൾ എന്നിവ കണ്ടു മനസ്സിലാക്കി. എൻെറ പ്രസംഗങ്ങൾ ഇംഗ്ലീഷിലായിരുന്നുവെങ്കിലും കേൾക്കാൻ ഒട്ടധികം ആളുകൾ കൂടിയിരുന്നു.

പോളണ്ടിൽ പല സ്ഥലത്തും സഞ്ചരിച്ച് അവിടത്തെ സാംസ്കാരികപാരമ്പര്യത്തെ നേരിട്ടു കണ്ടു മനസ്സിലാക്കാൻ സാ

ധിച്ചതും ഈ യാത്രയുടെ സവിശേഷതയാണു്. പക്ഷേ ഞാൻ കണ്ടതിൽവെച്ച വിശേഷമായതു രണ്ടു കാൎയ്യമാണു്. ഒന്നാമതായി പറയേണ്ടതു തലസ്ഥാനനഗരിയായ വാർസായിൽ ജൎമ്മൻകാർ കരുതിക്കൂട്ടി ദുഷ്ടബുദ്ധിയോടെ ചെയ്ത നാശവും യുദ്ധത്തിൽ ജയിച്ചശേഷം പോളണ്ടുകാർ അതു രണ്ടാമതു പണിയിച്ചതുമാണു്. പുരാതനവും മനോഹരവുമായ ഒരു പട്ടണമാണു് വാർസാ നഗരം. അതിലെ ഓരോ തെരുവും, ഓരോ വീടുതന്നേയും, വെടിമരുന്നുവെച്ച പൊട്ടിച്ച നശിപ്പിക്കാനാണു് ജൎമ്മൻകാർ തീർച്ചയാക്കിയതു്. അങ്ങനെ ആ നഗരത്തെ ഒട്ടുമുക്കാലും അവർ നശിപ്പിച്ചതാനും. റോമാക്കാർ കാൎത്തേജിനേയും മുസ്ലീമിങ്ങൾ വിജയനഗരത്തേയും തകൎത്തതൊഴികെ വേറൊരു ഉദാഹരണം ഇത്തരം ക്രൂരകൃത്യത്തിനു ചരിത്രത്തിലുള്ളതായി തോന്നുന്നില്ല. ബ്രിട്ടീഷുകാർ ചൈനയിൽ സമ്മർപാലസിനു തീവെച്ചു. നദീർഷാ ഡെല്ലിയിൽ ബഹുസഹസ്രം ജനങ്ങളെ വാളിനിരയാക്കി. ടൈമൂർ യുദ്ധം കഴിഞ്ഞാൽ തടവിൽ പിടിച്ചവരെ കൊന്നു് അവരുടെ അസ്ഥികൾകൊണ്ടു കുന്നുകൂട്ടമായിരുന്നത്രേ. ചില മുസ്സൽമാൻ രാജാക്കന്മാർ ഇൻഡ്യയിൽ പല ക്ഷേത്രങ്ങളേയും നശിപ്പിച്ചിട്ടുണ്ടു്. എന്നാൽ ഇതിലൊക്കെക്കവിഞ്ഞ ക്രൂരതയാണു് നാസികൾ വാർസായോടു കാട്ടിയതു്. പക്ഷേ ആശ്ചൎയ്യകരമായതു നാസികളുടെ ക്രൂരതയല്ല. പോളണ്ടുകാർ യുദ്ധശേഷം ആ നഗരത്തെ പണ്ടിരുന്നപോലെത്തന്നെ, അതേ തോതിലും അതേ ശില്പകലയിലും അതേ ഭംഗിയിലും നിൎമ്മിച്ചെടുത്തു. അതു കാണേണ്ട ഒരു കാഴ്ചതന്നെയാണു്.

രണ്ടാമത്തേതു നാസികൾ യഹൂദന്മാരേയും യഹൂദരക്തമുണ്ടെന്നു വിശ്വസിച്ചിരുന്നവരേയും പിടിച്ചിട്ടു പൈശാചികമായ വിധത്തിൽ കൊന്ന ഓസിയോവിക്സിലെ കാൺസെൻട്രേഷൻ ക്യാമ്പാ(Concentration camp)ണു്. ആ സ്ഥലം ഇപ്പോൾ ഒരു മ്യൂസിയമായി വെച്ചിരിക്കയാണു്. ഇന്നും നിരവ

ധി ആളുകൾ അതു വന്നു സന്ദർശിച്ചു പോകാറുണ്ടു്. നിരപരാധരായ അനേകലക്ഷം ആളുകളെ നാസികൾ അവിടെ ബലി കഴിച്ചു. അവരുടെ തലമുടി, തൊലി മുതലായവ ഓരോ ആവശ്യത്തിനായി കുന്നുപോലെ നാസികൾ കൂട്ടിയിരുന്നതു് അങ്ങനെത്തന്നെ അവിടെ ഇപ്പോഴും കിടപ്പുണ്ടു്. അവിടം കണ്ടപ്പോൾ മനുഷ്യരുടെ പൈശാചികതയോർത്തു ഞാൻ അത്ഭുതപ്പെട്ടുപോയി. ഇങ്ങനെ ക്രൂരത കാണിച്ചവരിൽ പലരും സംസ്കാരസമ്പന്നരും മററു വിധത്തിൽ യോഗ്യരുമായിരുന്നുവത്രേ. അവരിൽ ഒരാളുടെ കാര്യം പിന്നീടു് ഇൻഡ്യയിൽ അമ്പാസഡറായ കാട്സ് സുക്കി (Katz Zucky) എന്നോടു പറകയുണ്ടായി. സംഗീതത്തിൽ അതിവിദഗ്ദ്ധനും കവിയുമായ ഒരുദ്യോഗസ്ഥനായിരുന്നുവത്രേ വാർസായിൽ ഈ കൃത്യങ്ങളിൽ മുൻപിട്ടുനിന്നു പ്രവർത്തിച്ചതു്. അയാൾ പതിവായി വൈകുന്നേരം ജർമ്മൻകവിതകൾ വായിച്ചാണത്രേ സമയം പോക്കിയിരുന്നതു്.

എനിക്കു് ഈ മരണശാല കണ്ടപ്പോൾ പ്രത്യേകസങ്കടത്തിനു് ഒരു കാരണമുണ്ടായിരുന്നു. എൻെറ പല സ്നേഹിതന്മാരേയും അവിടെ കൊണ്ടുപോയി കൊന്നതായി അറിയാമെങ്കിലും ഗെർട്രൂഡ് സൈററ്സ് എന്ന അതിവിശിഷ്ടയായ ഒരു സ്നേഹിതയ്ക്കുണ്ടായ അനുഭവമാണു് പ്രത്യേകിച്ചു് എന്നെ സങ്കടപ്പെടുത്തിയതു്. ഒരു പ്രസിദ്ധനാടകകർത്താവും ബെർളിനർ സൈററുങ്ങ് (Berliner Zeitung) എന്ന പ്രതിദിനപത്രത്തിൻെറ ഉപപത്രാധിപരുമായിരുന്ന ഹെർമാൻ സൈററ്സിൻെറ പത്നിയായിരുന്നു ഗെർട്രൂഡ്. അതിസുന്ദരിയും സാഹിത്യതൽപരയുമായ ആ സ്ത്രീരത്നത്തേയും അവരുടെ ഭർത്താവിനേയും ഞാൻ 1926തൊട്ടേ അറിയും. ബെർലിനിൽ അവരുടെ ഗൃഹത്തിൽ ഒന്നിലധികം പ്രാവശ്യം ഞാൻ താമസിച്ചിട്ടുമുണ്ടു്. ഗെർട്രൂഡിൻെറ മാതാമഹി ഒരു യഹൂദയായിരുന്നത്രേ. ഈ കാരണത്താൽ ഹിററലർക്കു ജർമ്മനിയിലധികാരം കിട്ടിയ ഉടനെ സൈ

ററ്സും ഭാര്യയും ബെർലിൻ വിട്ടു വിയന്നായിൽ താമസമാക്കി. ഫിററ്ലർ വിയന്നായിലെത്തിയപ്പോൾ അവർക്കു മറെറങ്ങും പോവാൻ നിവൃത്തിയില്ലെന്നായി. യുദ്ധം മുഴുത്തപ്പോൾ ആ സ്ത്രീയെ വിയന്നായിൽനിന്നു മാററിപ്പാർപ്പിക്കാനെന്ന വ്യാജേന ഈ കാൺസെൻട്രേഷൻ ക്യാമ്പിൽ കൊണ്ടുവന്നു വിഷവായു കൊടുത്തു കൊല്ലുകയാണുണ്ടായതു്.

വാർസായിൽ കമ്മ്യൂണിസ്റ്റുകാർ നടത്തിവരുന്ന പല വ്യവസായശാലകളും ഞാൻ കാണുകയുണ്ടായി. ഉരുക്കുനിർമ്മാണശാലകളും കല്ക്കരിഖനികളുമെല്ലാം മററു ദേശങ്ങളിലെന്നപോലെ എന്നേ പറയേണ്ടതുള്ളൂ. കമ്മ്യൂണിസ്റ്റുകാരുടെ പുതിയ സ്ഥാപനങ്ങളിൽ എനിക്കേററവും സന്തോഷമുണ്ടാക്കിയതു കവികൾക്കും സാഹിത്യകാരന്മാർക്കും വിശ്രമത്തിനായുള്ള ഒരു മനോഹരമന്ദിരവും ഉദ്യാനവുമാണു്. ജോലിത്തിരക്കിൽനിന്നൊഴിഞ്ഞു്, വിശ്രമവിഹാരങ്ങൾക്കു വേണ്ട സൗകര്യങ്ങളോടുകൂടിയ ഒരു സ്ഥലമാണ് അതു്. ഞാൻ സന്ദർശിച്ച സമയത്തു സ്ത്രീകളുൾപ്പെടെ അമ്പതോളമാളുകൾ അവിടെ താമസമുണ്ടായിരുന്നു. അവരുമായി സാഹിത്യകാര്യങ്ങൾ സംസാരിച്ചു് ഒരു സായാഹ്നം കഴിച്ചുകൂട്ടി.

സുഖവാസത്തിനായി കാർപ്പേത്തിയൻമലയുടെ മുകളിൽ സ്ഥിതിചെയ്യുന്ന ഒരു സ്ഥലത്തു് എന്നെ കൊണ്ടുപോയി മൂന്നു ദിവസം താമസിപ്പിച്ചു. സ്ഥലം വളരെ ഭംഗിയുള്ളതാണ്. പക്ഷേ മല കേറലാണ് അവിടത്തെ വിനോദം. അതു് എനിക്കു തീരെ സന്തോഷകരമായ ഒരു പ്രവൃത്തിയല്ല. അതുകൊണ്ടു് എനിക്കു വീട്ടിൽത്തന്നെ വിശ്രമിക്കേണ്ടിവന്നു. സമയം പോക്കുന്നതിനായി സോഫോക്ലീസ്സിൻെറ യൂഡിപ്പസ്സ് ഞാൻ തർജ്ജമ ചെയ്തുവന്നിരുന്നതു് അവിടെവെച്ചു മിക്കവാറും മുഴുമിച്ചു.

പോളണ്ടിൽനിന്നു ഞാൻ കമ്മ്യൂണിസ്റ്റുരാജ്യമായ പൂർവ്വജർമ്മനിയിലേയ്ക്കാണ് പോയതു്. അവിടേയും പല സ്ഥലങ്ങൾ

നടന്നു കണ്ടുവെങ്കിലും, അവരുടെ വ്യവസായവളച്ച് കണ്ടു് ആശ്ചര്യപ്പെട്ടുവെങ്കിലും, പ്രസിഡണ്ടു് മുതലായവർ വളരെ ആദരത്തോടുകൂടിയാണു് എന്നെ സ്വീകരിച്ചതെങ്കിലും, രണ്ടു ജർമ്മനികൾ തമ്മിലുള്ള വഴക്കുകൊണ്ടു് അവിടത്തെ കാര്യങ്ങൾക്കു് ആകപ്പാടെ ഒരു കൃത്രിമത്വമുള്ളതായി എനിക്കു തോന്നി. അവിടെനിന്നു ഞാൻ ഫെഡറൽഗവണ്മെൻറിൻെറ തലസ്ഥാനമായ ബോണിലേയ്ക്കു പോന്നു.

അന്നു ജർമ്മനിയിൽ അംബാസഡറായി ജോലി നോക്കിയിരുന്നതു് എൻെറ ചിരന്തനസ്നേഹിതനായ കണ്ടോത്തു നാരായണൻ നമ്പ്യാരാണു്. സുപ്രസിദ്ധനായ കേസരി വേങ്ങയിൽ കുഞ്ഞിരാമൻ നായനാരുടെ മകനും പ്രൊഫസർ കണ്ടോത്തിൻെറ സഹോദരനുമായ ഇദ്ദേഹം 1923മുതൽ ജർമ്മനിയിൽത്തന്നെയാണു് താമസം.

നാരായണൻനമ്പ്യാരുടെ കഥ ഒരു നോവൽപോലെ അതിരസകരമാണു്. സരോജനിനായിഡുവിൻെറ സഹോദരിയായ സുഹാസിനിയെ കല്യാണംകഴിച്ച് രണ്ടാളും ഒന്നിച്ചാണു് ജർമ്മനിയിൽ പഠിക്കാൻ പോയതു്. അവിടെവെച്ച് തൻെറ സഹോദരൻ വീരേന്ദ്രനാഥചതോപാധ്യായയുടെ ശിഷ്യാത്വമേററു സുഹാസിനി കമ്യൂണിസ്റ്റായി. നമ്പ്യാർ പാർട്ടിയിൽ ചേർന്നില്ലെന്നാണു് എൻെറ അറിവു്. എങ്കിലും അവിടെ ഇടതുപക്ഷപ്രമാണികളുമൊന്നിച്ചാണു് അദ്ദേഹം ജീവിച്ചിരുന്നതു്. ഹിന്ദുമുതലായ പത്രങ്ങളുടെ മധ്യയൂറോപ്യൻപ്രതിനിധിയായും അന്നദ്ദേഹം ജോലി നോക്കിയിരുന്നു. 1926-ൽ ഞാൻ ആദ്യം ജർമ്മനിയിൽ ചെന്നപ്പോൾ ഇങ്ങനെയൊക്കെയാണു് സ്ഥിതി. ക്രമേണ അദ്ദേഹം ജർമ്മനിയിലെ ബുദ്ധിജീവികളുടെ ഇടയിൽ ഗണ്യമായ ഒരു സ്ഥാനം നേടിയെന്നതിനു തക്കമില്ല. അങ്ങനെയിരിക്കുമ്പോഴാണു് നാസികൾ അധികാരത്തിൽ വന്നതു്. കമ്യൂണിസ്റ്റു്കാരോടും വെള്ളക്കാരല്ലാത്തവരോടും അത്യന്തം വെറുപ്പുള്ള

അവർ നമ്പ്യാരെ ഒരു കള്ളക്കേസ്സിൽ കുടുക്കി അറസ്റ്റ്ചെയ്തു. റൈക്സ്റ്റാഫ് (Reickstaf) കെട്ടിടം—ജർമ്മനിയിലെ പാർലിമെൻറ്മന്ദിരം—തീവെച്ച് കത്തിച്ചു എന്നതായിരുന്നു കേസ്സ്. ഇതു പല നാട്ടുകാരുംകൂടി ജർമ്മൻകാരെ ചീത്തയാക്കാൻ കരുതിക്കൂട്ടിച്ചെയ്ത ഒരു കൃത്രിമമാണെന്നും ഡിമിട്രോഫ് എന്ന കമ്യൂണിസ്റ്റ്നേതാവിൻെറ കീഴിലുള്ള ഒരു സംഘത്തിനാണ് ഇതിന് ഉത്തരവാദിത്വമെന്നുമത്രേ നാസികളുടെ വാദം. അതിൽ നമ്പ്യരെയും കുടുക്കുകയാണുണ്ടായതു്. ഈ കേസ്സിൽനിന്നു ശിക്ഷകൂടാതെ പുറത്തുവരാൻ കഴിഞ്ഞതു ബ്രിട്ടീഷുകാർ ഇടപെട്ടതുകൊണ്ടാണെന്നു നമ്പ്യാർതന്നെ എന്നോടു പറഞ്ഞിട്ടുണ്ട്.

ഇനി ജർമ്മനിയിൽ താമസം നന്നല്ലെന്നു കരുതി നമ്പ്യാർ വിയന്നായിലേക്കു പോയി. അവിടെയും പ്രാഗിലുമായി താമസമുറപ്പിച്ചു. ആയിടയ്ക്കാണ് അദ്ദേഹത്തിനു നെഹ്റുവുമായി കൂടുതൽ പരിചയത്തിനിടയായതു്. ജർമ്മനിയിൽ താമസിക്കുമ്പോൾ തന്നെ നെഹ്റുവായി പരിചയമായെങ്കിലും, കമലാനെഹ്റുവിനു വിയന്നായിൽ താമസിച്ചു ചികിത്സിക്കാൻ വേണ്ട കാര്യങ്ങൾ ചെയ്യുന്നതിൽ സഹായിച്ചതുമുതലാണ് അവർ തമ്മിൽ സ്നേഹമായതു്. പാണ്ഡിത്യംകൊണ്ടും കൃത്യനിഷ്ഠകൊണ്ടും വിയന്നായിലും എത്രാണ്ടൊരു നിലയിലെത്തിയപ്പോൾ അവിടെയും ഹിററലർ വന്നെത്തി. നമ്പ്യാർ പ്രാഗിൽ പോയി മൂന്നാമതൊരു ജീവിതമാരംഭിച്ചു. ഹിററ്ലർക്കു് അവിടെയും എത്താൻ അധികകാലം വേണ്ടിവന്നില്ല. നമ്പ്യാർ പ്രാഗിൽനിന്നു് ഒളിച്ചോടി പാരീസ്സിലെത്തി. പാരീസ്സിൽ കൂട്ടുകാരും പരിചയക്കാരും ധാരാളമുണ്ടായിരുന്നതുകൊണ്ടു് അപ്പോഴെങ്കിലും കഷ്ടപ്പാടു നീങ്ങിയെന്നാണ് സാധു നമ്പ്യാർ വിചാരിച്ചതു്. 1940-ൽ ഫ്രാൻസ് കീഴടങ്ങി ഹിററ്ലരുടെ സൈന്യം പാരീസ്സിൽ പ്രവേശിച്ചപ്പോൾ നമ്പ്യാർ ധരിച്ചിരുന്ന ഉടുപ്പുകൾമാത്രമായി ജർമ്മനിയുടെ കൈയിൽപ്പെട്ടിട്ടില്ലാത്ത വിഷി ഫ്രാൻസിലേക്കു കാൽനട

യായി യാത്രയായി. അവിടെ രാമകൃഷ്ണമിഷ്യന്റെ അധ്യക്ഷനായി സിദ്ധേശ്വരാനന്ദനെന്നൊരു സ്വാമിയുണ്ടായിരുന്നു. കൊച്ചിയിലെ ഒരു രാജാവിന്റെ മകനായ ഒരു മാരാരാണ് അദ്ദേഹം. ഭക്തനും പണ്ഡിതനും സാത്വികശീലനുമായ അദ്ദേഹത്തിനു ഫ്രാൻസിൽ വലിയ ഒരു ശിഷ്യഗണമുണ്ടായിരുന്നു. യുദ്ധം തുടങ്ങിയപ്പോൾ അദ്ദേഹം തന്റെ ആശ്രമം ജർമ്മൻകാരുടെ പിടിയിൽനിന്നകന്നു തെക്കോട്ടു മാററി സ്ഥാപിച്ചു. അവിടെയാണ് നമ്മുടെ നമ്പ്യാർ വേഷംമാറി ചെന്നുചേന്നതു്.

ആരുമറിയാതെയും പോലീസ്സിന്റെ ദൃഷ്ടിയിൽ പെടാതെയും കുറച്ചുനാൾ അങ്ങനെ കഴിച്ചപ്പോൾ സുഭാസ്ചന്ദ്രബോസ്സിന്റെ ആളുകൾ അദ്ദേഹത്തെ അന്വേഷിച്ചറിഞ്ഞു. ആ കക്ഷിയിൽ ചേരുന്നതിന് അദ്ദേഹത്തെ ക്ഷണിച്ചു. അതുവരെ നാസികൾക്കു വിരോധമായും ഹിററ്ലരുടെ എല്ലാ പ്രവൃത്തികളെയും എതിർത്തും വളരെ കഷ്ടതകളനുഭവിച്ച നമ്പ്യാർ ബോസ്സിന്റെ പ്രേരണയിൽ നാസികളോട് എങ്ങനെ സഹകരിച്ചു എന്നു ചോദ്യമുണ്ടാവാം. അതെങ്ങനെയെങ്കിലുമാകട്ടെ. അദ്ദേഹം നേതാജിയുടെ ഒരു മന്ത്രിയായി. ബോസ് സബ്മറീൻവഴി സിങ്കപ്പൂരിലേക്കു പോന്നപ്പോൾ യൂറോപ്പിൽ തന്റെ പ്രതിനിധിയായി അമ്പാസിഡർസ്ഥാനത്തോടെ നിയമിച്ചതു നമ്പ്യാരെയാണ്. നമ്പ്യാരുടെ വൈഷമ്യങ്ങൾ ഇതോടുകൂടിയും അവസാനിച്ചില്ല. ജർമ്മൻകാർ യുദ്ധത്തിൽ തോററപ്പോൾ ബ്രിട്ടീഷ്സൈന്യാധിപന്മാർ നമ്പ്യാരെ തടവുകാരനാക്കി. അതിൽനിന്നു നെഹ്റുവിന്റെയും മററും സഹായത്തോടുകൂടി പിന്നീടു പുറത്തുവന്നു.

ഇൻഡ്യക്കു സ്വാതന്ത്ര്യം കിട്ടിയപ്പോൾ നെഹ്റു നമ്പ്യാരെ, അദ്ദേഹത്തിന്റെ ജർമ്മൻഭാഷാജ്ഞാനത്തെയും യൂറോപ്യൻ രാഷ്ട്രീയകാര്യങ്ങളിലുള്ള അസാധാരണമായ പരിചയത്തെയും പരിഗണിച്ച്, ഡിപ്ലോമാററിക്ജോലിക്കായി എടുത്തു. ആദ്യം

സ്വിററ്സർലാണ്ടിൽ കോൺസലറായും പിന്നീട് സ്വീഡനിൽ മിനിസ്റ്ററായും ഒടുവിൽ ജർമ്മനിയിൽ അമ്പാസിഡറായും നമ്പ്യാർ നിയമിക്കപ്പെട്ടു.

ജർമ്മനിയിലെ അമ്പാസിഡരാവാൻ തികഞ്ഞ യോഗ്യതയുള്ള ഒരാളാണ് നമ്പ്യാർ. മുപ്പതിലധികംവർഷം ജർമ്മനിയിൽ താമസിച്ച് അവരുടെ ഭാഷ, ചരിത്രം, സമുദായജീവിതം എന്നിവയിൽ അടുത്ത പരിചയം സമ്പാദിക്കാൻ കഴിഞ്ഞ അദ്ദേഹത്തിനു് ആ രാജ്യത്തിൽ അസാമാന്യമായ സ്വാധീനശക്തിയുണ്ടായിരുന്നതിൽ ആശ്ചര്യപ്പെടാനില്ലല്ലോ. എല്ലാ നിലയിലുമുള്ള ആളുകളെയും അദ്ദേഹം അറിയും. ജർമ്മനിയിലെ ആഭ്യന്തരകാര്യങ്ങളിൽ അദ്ദേഹത്തെപ്പോലെ അറിവുള്ള ഒരു വിദേശിയെ ഞാൻ കണ്ടിട്ടില്ല. വിദ്യാസമ്പന്നനെങ്കിലും അനഹംകാരിയും സദ്വൃത്തനും മധുരഭാഷിയുമായ നമ്പ്യാർ ഇൻഡ്യയെ ഉചിതമായവിധത്തിലാണ് ജർമ്മനിയിൽ പ്രതിനിധാനംചെയ്തിരുന്നതെന്നു് ആരും സമ്മതിക്കും.

അദ്ദേഹത്തിൻെറകൂടെയാണ് ഞാൻ ബോണിൽ താമസിച്ചതു്. അതുകൊണ്ടു പ്രസിഡെണ്ടു്, ഫാറൻമിനിസ്റ്റർ മുതലായവരുമായി കണ്ടു സാസാരിക്കുന്നതിനു വൈഷമ്യമൊന്നുമുണ്ടായില്ല. അക്കാലത്തു ചാൻസലർ അഡനൗർ ബോണിലില്ലാതിരുന്നതുകൊണ്ടു് അദ്ദേഹത്തെ കാണുവാൻ എനിക്കുണ്ടായിരുന്ന ആഗ്രഹം സാധിച്ചില്ല. പക്ഷേ പലതുകൊണ്ടു നോക്കിയാലും പ്രസിഡെണ്ട് തിയോഡാർ ഹായിസ്സ(Theodore Huess)മായുള്ള കൂടിക്കാഴ്ചയിലായിരുന്നു എനിക്കു കൂടുതൽ സന്തോഷം. ഹായിസ്സ് ജർമ്മനിയിലെ ഒന്നാംകിടചരിത്രകാരന്മാരിലൊരാളായിരുന്നു. ഞങ്ങൾതമ്മിലുള്ള സംഭാഷണം മിക്കവാറും ഏഷ്യായുടേയും ഇൻഡ്യായുടേയും ചരിത്രത്തെപ്പററിയായിരുന്നു. എൻെറ 'ഏഷ്യായും പാശ്ചാത്യപ്രാഭവവും' എന്ന പുസ്തകത്തിൻെറ ജർമ്മൻ തർജ്ജമ വായിച്ചിട്ടുണ്ടെന്നു് അദ്ദേഹംതന്നെ എന്നോടു പറക

യും അതിൽ പറഞ്ഞിട്ടുള്ള ചില അഭിപ്രായങ്ങളെപ്പററി എ ന്നോടു ചോദിക്കയും ചെയ്തപ്പോൾ എനിക്കു മനുഷ്യസഹജമായ ചാരിതാർത്ഥ്യമുണ്ടായി എന്നു സമ്മതിക്കാതെ തരമില്ല.

ജർമ്മനിയിൽനിന്നു ഞാൻ ലണ്ടനിലേക്കു മടങ്ങിവന്നിട്ടധികം താമസിച്ചില്ല, 1956 ആഗസ്റ്റ് 18-ാംനു ദെൽഹിയിൽ തിരിച്ചെത്തി. പിന്നെയും ജോലിയിൽ പ്രവേശിച്ചു പാരീസ്സിലേക്കു പോകുവാനുള്ള ഒരുക്കങ്ങളായി.



## പന്ത്രണ്ടാമദ്ധ്യായം

# പാരിസ്സിൽ അംബാസഡർ

അക്ടോബറിൽ പാരിസ്സിൽ ചെന്നു ജോലിയിൽ ചേരണമെന്നാണ് ആദ്യം നിശ്ചയിച്ചിരുന്നതെങ്കിലും അനിവാര്യങ്ങളായ ചില കാരണങ്ങൾകൊണ്ടു നവംബറിൽ പോയാൽ മതിയെന്നു പ്രധാനമന്ത്രി തീച്ചയാക്കി. അതു് എനിക്കും സമ്മതമായിരുന്നു. എൻെറ ഇളയമകൾ രാധ ആയിടയ്ക്കാണ് പ്രസവിച്ചതു്. അവളുടെ ഭത്താവു കേ. സി. മോഹൻ ഗവൺമെൻറാജ്ഞയനുസരിച്ച് അക്കാലത്തു റഷ്യയിൽ പോയിരിക്കയായിരുന്നു. അവളെയും കൂടെ പാരിസ്സിലേയ്ക്കു കൊണ്ടുപോകണമെന്നായിരുന്നു എൻെറ ആഗ്രഹം. അതുകൊണ്ടു നവംബർ ഒടുവോടുകൂടി പോയാൽ മതിയെന്നു ഞാനും തീച്ചയാക്കി.

ആയിടയ്ക്കു തിരു-കൊച്ചിയിൽ പ്രസിഡേണ്ടിനുവേണ്ടി ഭരണംനടത്തിയിരുന്ന പി. എസ്സ്. റാവുവിൽനിന്ന് എനിക്കൊരെഴുത്തു കിട്ടി. കേന്ദ്രസാഹിത്യഅക്കാദമിയെ അനുകരിച്ച് ഒരു കേരളസാഹിത്യഅക്കാദമി രൂപീകരിക്കാൻ ഗവൺമെൻറ് തീച്ചയാക്കിയിട്ടുണ്ടെന്നും അതിൻെറ ആദ്യത്തെ അധ്യക്ഷനായി എന്നെ നിയമിക്കണമെന്നാണ് ഗവൺമെൻറിൻെറ ആഗ്രഹമെന്നും അതിൽ പറഞ്ഞിരുന്നു. സത്യനാരായണറാവുവും ഞാനുമായി ആക്സ്ഫോർഡിൽ ഒന്നിച്ചു പഠിച്ചവരാണെന്നുമാത്രമല്ല, അന്നുമുതൽ അത്യന്തം സ്നേഹമായിക്കഴിയുന്നവരുമാണ്. ആ

സ്നേഹത്തെ പരിഗണിച്ചാണ് ഇങ്ങനെ എന്നെ ക്ഷണിച്ചതെന്നു വിചാരിച്ചു. ഈ ധാരണയിൽ ആ ക്ഷണത്തെ ഞാൻ നിരസിക്കയാണുണ്ടായതു്. ഉടൻതന്നെ പാരിസ്സിലേയ്ക്കു പോകയാണെന്നും മൂന്നു വർഷമെങ്കിലും താമസം വിദേശത്തിലാകുമെന്ന സ്ഥിതിക്കു മററാരെയെങ്കിലും നിയമിക്കയാണുത്തമമെന്നും ഞാൻ വാദിച്ചു. നിയമനകാര്യത്തെപ്പററി അദ്ദേഹം പറഞ്ഞതു ശ്രീ. പനമ്പിള്ളി ഗോവിന്ദമേനോൻ മുഖ്യമന്ത്രിയായിരുന്നകാലത്തു തീർച്ചപ്പെടുത്തിയ ഒരു സംഗതിയാണ് അതെന്നും താൻ അതു നടപ്പിൽ വരുത്തുന്നതേ ഉള്ളു എന്നുമായിരുന്നു. ഞാൻ ഫ്രാൻസിലേയ്ക്കു താമസിയാതെ പുറപ്പെടുകയാണെന്നു താൻ അറിഞ്ഞിട്ടുണ്ടെന്നും അതു് എൻെറ അധ്യക്ഷപദത്തിനു ബാധകമായി ഗണിക്കേണ്ടതില്ലെന്നും ജോലിക്കു യോജിച്ചവിധം ഒരുപാധ്യക്ഷനെ നിയമിക്കാൻ തനിക്കു സമ്മതമാണെന്നും അദ്ദേഹം അറിയിച്ചു. അങ്ങനെ നിർബ്ബന്ധിക്കപ്പെട്ടപ്പോൾ വക്കിങ്ങ് പ്രസിഡണ്ടായി ശ്രീ. കെ. പി. കേശവമേനോനവർകളെ നിയമിക്കണമെന്നു ഞാൻ ആവശ്യപ്പെട്ടു. അതദ്ദേഹം സമ്മതിച്ചു താനും.

അക്കാദമിയുടെ ആദ്യത്തെ മെംബറന്മാരായി ഗവണ്മെൻറു തിരഞ്ഞെടുത്തിട്ടുള്ളവരുടെ പേർ കണ്ടപ്പോൾ ഞാൻ കുറഞ്ഞൊന്നു സംഭ്രമിക്കാതിരുന്നില്ല. സാഹിത്യത്തിൽ എല്ലാംകൊണ്ടും പ്രമാണികളായ വടക്കുംകൂർ രാജരാജവർമ്മ, ആർ. നാരായണപ്പണിക്കർ, പുത്തേഴത്തു രാമമേനോൻ എന്നിവരുടെ പേർ അതിൽ ഉൾപ്പെട്ടിരുന്നില്ല. എന്നല്ല, മലയാളം കാളേജിൽ പഠിപ്പിക്കുക എന്നതൊഴിച്ചു സാഹിത്യപരമായി പറയത്തക്ക അവകാശമില്ലാത്ത ചിലർ ആ ലിസ്റ്റിൽ ഉണ്ടായിരുന്നുതാനും. ആ കാര്യത്തെപ്പററി ഞാൻ റാവുവിനോടു സംസാരിച്ചപ്പോൾ അതു സാമൂഹ്യാവകാശങ്ങളെ അടിസ്ഥാനപ്പെടുത്തിയാണെന്നും തനിക്കും ആ നയം ബോധ്യമല്ലെങ്കിലും അതനുവദിച്ചുകൊടുക്കാതെ

സാധിക്കയില്ലെന്നും അദ്ദേഹം പറഞ്ഞു. എതായാലും 1956_ൽ വിജയദശമിക്ക് അക്കാദമി രാജപ്രമുഖനായ തിരുവിതാംകൂർ മഹാരാജാവു് ഉൽഘാടനം ചെയ്തു. ആദ്യത്തെ മീററിങ്ങിൽ ആധ്യക്ഷ്യം വഹിച്ചു് എന്തൊക്കെയാണു് ചെയ്യേണ്ടതെന്നു് ഒരു പരിപാടി നിശ്ചയിച്ചശേഷം ഞാൻ ഡെല്ലിക്കു തിരിച്ചുപോന്നു.

നവംബർ അവസാനത്തോടുകൂടി പാരീസ്സിലേയ്ക്കു തിരിച്ചു. ഡിസംബർ രണ്ടാംതീയതി പാരീസ്സിലെത്തി അംബാസഡറായി ജോലിയിൽ പ്രവേശിച്ചു. ആദ്യത്തെ (1914_ലെ) മഹായുദ്ധം വരെ ലണ്ടണിലെയും പാരിസ്സിലെയും എംബസ്സികളെയായിരുന്നു ലോകത്തിൽ ഒന്നാംകിടയിലുള്ളവയായി ഗണിക്കപ്പെട്ടിരുന്നതു്. ആ നില എതാണ്ടു് 1930 വരെ നിലനിന്നിരുന്നുവെങ്കിലും വാഷിങ്ടൻെറയും മാസ്കോയുടെയും പ്രാധാന്യം വർധിച്ചതോടുകൂടി വാഷിങ്ടൻ, മാസ്കോ, ലണ്ടൻ, പാരീസ്സ് എന്നായി പൊതുവേയുള്ള ഗണന. പാരീസ്സിലേയ്ക്കു നിയമിക്കുന്നതു് ഇപ്പോഴും വലിയൊരു പദവിയായാണു് ഗണിക്കപ്പെടുന്നതു്. രാഷ്ട്രീയമായി മററു മൂന്നിനും പ്രാധാന്യമേറുമെങ്കിലും സാഹിത്യം, സംഗീതം, ചിത്രമെഴുത്തു്, പ്രതിമാനിർമ്മാണം മുതലായ ലളിതകലകളിൽ ഇന്നും പാരീസ്സ് ലോകത്തിൻെറ രാജധാനിയാകയാൽ മററു മൂന്നിലും കവിഞ്ഞ ഒരു സ്ഥാനം അതിനുണ്ടെന്നും വിശ്വസിച്ചുപോരുന്നു. പാരീസ്സിനോടു് എനിക്കു ചെറുപ്പംമുതലേ ഉള്ള സ്നേഹാദരങ്ങൾ ഈ ഗ്രന്ഥത്തിൻെറ ആദ്യഭാഗത്തിൽ എടുത്തുപറഞ്ഞിട്ടുള്ളതാണു്. ആ നഗരത്തിൻെറ പ്രശസ്തിയായി പാരീസ്സ് എന്നു് അന്നെഴുതിയ കവിതയും ഈ അധ്യായത്തിനു് അവശിഷ്ടമായി ചേർത്തിട്ടുണ്ടു്. 1925മുതൽ 1937 വരെ എല്ലാ വർഷവും ഞാൻ പോയിട്ടുള്ളതുകൂടാതെ 26_27 ഈ വർഷങ്ങളിൽ അവിടെയാണു് മിക്കവാറും താമസിച്ചിരുന്നതും. ആ നാട്ടിൽ വിപുലമായ ഒരു സ്നേഹിതസമ്പത്തു് എനിക്കുണ്ടു്. ഇക്കാരണങ്ങളെക്കൊണ്ടെല്ലാം വലിയൊരു സംതൃപ്തിയോടുകൂടിയാണു് ഞാൻ പാരീസ്സിലേയ്ക്കു പോയതു്.

ഇൻഡ്യയുമായി വലിയ നയബന്ധങ്ങളൊന്നും ഫ്രാൻസിനുണ്ടായിരുന്നില്ല. പുതുശ്ശേരി മുതലായ സ്ഥലങ്ങൾ വിട്ടുതന്നുകഴിഞ്ഞിരുന്നു; ആ സന്ധി പാർല്യമെൻറിൽ പാസ്സാക്കേണ്ട ചടങ്ങുമാത്രമേ ശേഷിച്ചിട്ടുണ്ടായിരുന്നുള്ളൂ. പിന്നെയുള്ള പ്രധാനജോലി നമ്മുടെ പട്ടാളങ്ങൾക്ക് ആവശ്യമായ വലിയ തോക്കുകൾ, വിമാനങ്ങൾ എന്നിവ വാങ്ങാൻ ഏർപ്പാടുചെയ്യുകയാണ്. ആ ജോലിക്കു പ്രത്യേകമായി ആളുകളുള്ള സ്ഥിതിക്ക് അവയുടെ മേൽനോട്ടം വഹിക്കേണ്ട ചുമതലയേ അംബാസഡർക്കുണ്ടായിരുന്നുള്ളൂ. കച്ചവടത്തിൻെറ അഭിവൃദ്ധിക്കുവേണ്ടി പ്രവർത്തിക്കുവാനും പ്രത്യേകം ഒരാളുണ്ട്. ആകപ്പാടെ പാരീസ്സെംബസിക്കു പ്രാധാന്യം കൂടുമെങ്കിലും ജോലി കുറവാണെന്നാണ് എനിക്കു തോന്നിയതു്.



ഒന്നു രണ്ടു പ്രത്യേകത അക്കാലത്തു ഫ്രാൻസിനുണ്ടായിരുന്നു. പാർല്യമെൻറിൽ പല കക്ഷികളുള്ളതിൽ ഒന്നിനും ഭൂരിപക്ഷമില്ലാത്തതിനാൽ ദുർബ്ബലമായ ഒരു ഗവണ്മെൻറാണ് രാജ്യം ഭരിച്ചിരുന്നതു്. ഞാൻ അവിടെ ചെന്നപ്പോൾ പ്രധാനമന്ത്രിയായിരുന്ന, ഗീ_മോള്ള സോഷ്യലിസ്റ്റ് പാർട്ടിയുടെ നായകനാണ്. എങ്കിലും അദ്ദേഹത്തിൻെറ ഗവണ്മെൻറ് കമ്മ്യൂണിസ്റ്റുകാരുടെ ഔദാസീന്യത്തെയും റാഡിക്കൽസിൻെറ സഹായത്തെയും അടിസ്ഥാനമാക്കിയാണ് രാജ്യം ഭരിച്ചിരുന്നതു്. രാജ്യത്തിൽ വ്യവസായത്തിനും വ്യാപാരത്തിനും മുൻപില്ലാത്ത അഭിവൃദ്ധിയുണ്ടായിരുന്നുവെങ്കിലും രാഷ്ട്രീയമായി സ്വാസ്ഥ്യമില്ലാത്ത ഒരു രാജ്യമായിരുന്നു ഫ്രാൻസ്.

അതിനു പ്രധാനമായ കാരണം അന്നു് ആൽജീറിയയിൽ നടന്നിരുന്ന യുദ്ധമാണ്. എന്തായാലും ആൽജീറിയ വിട്ടുകൊടുക്കയില്ലെന്നായിരുന്നു രാജ്യത്തിൽ അതിശക്തമായ വലതുപക്ഷത്തിൻെറ വാദം. സൈന്യശക്തി എല്ലാക്കാലത്തും ഫ്രഞ്ചുരാഷ്ട്രീയത്തിൽ വലിയ ഒരു സ്വാധീനത കാട്ടിയിരുന്നു. അവരൊ

ന്നോടെ വളരെ ബലമായി വാദിച്ചതു് ആൽജീറിയ ഫ്രാൻസി ന്റെ ഒരു കാളണിയല്ലെന്നും ഫ്രാൻസിന്റെ ഒരു ഭാഗംതന്നെ യാണെന്നുമാണു്. ആൽജീറിയർക്കു സ്വാതന്ത്ര്യം കൊടുക്കു വാൻ ആരാലോചിക്കുന്നുവോ, അവരെ സംഹരിക്കുവാൻതന്നെ തങ്ങൾ തയ്യാറാണെന്നായിരുന്നു സൈന്യാധിപന്മാരുടെ വാദം. അവരോടു് എതിർത്തുനില്ക്കാൻ ധൈര്യമുള്ള നേതാക്കന്മാർ അ ന്നില്ലായിരുന്നുതാനും.

ആകപ്പാടെ ഫ്രഞ്ചന്തരീക്ഷം പരിശോധിച്ചതിൽ ആൽജീ റിയയ്ക്കുപുറമെ മൂന്നു കാര്യമാണു് എന്റെ ദൃഷ്ടിയിൽ തെളിഞ്ഞു കണ്ടതു്. ഒന്നാമതു്, ഫ്രാൻസ്, ജർമ്മനി, ഇററലി എന്നീ മൂന്നു മഹാരാജ്യങ്ങളും ബെനിലക്സ് (Benelux) എന്നു പറയാറുള്ള ബെൽജിയം, നെതർലാൻഡ്സ്, ലക്സംബർഗ്ഗ് എന്നീ മൂന്നു രാ ജ്യങ്ങളും ഒന്നിച്ചുചേർന്നു് ഒരു യൂറോപ്പു സൃഷ്ടിക്കുവാൻ അന്നു ശ്രമം നടന്നിരുന്നു. ആ ആലോചന ഫലം പ്രാപിക്കുമ്പോൾ മാത്രമേ, റഷ്യയോടും അമേരിക്കയോടും തുല്യമായ ഒരു സ്ഥിതി യൂറോപ്പിനു കിട്ടുകയുള്ളു. അതിനുവേണ്ട നേതൃത്വംകൊടുക്കാൻ ഫ്രാൻസിനല്ലാതെ വേറൊരു രാജ്യത്തിനും സാധിക്കയുമില്ല. അ ങ്ങനെ ഐക്യയൂറോപ്പു കെട്ടിപ്പടുക്കണമെങ്കിൽ ജർമ്മനിയും ഫ്രാൻസും തമ്മിലുള്ള പുരാതനവൈരം മറക്കേണ്ടതാണു്. അതു ഫ്രഞ്ചുകാരെപ്പറഞ്ഞു ബോധിപ്പിക്കുവാൻ തക്ക ഒരു നേതാവു ഫ്രാൻസിലുണ്ടാവണം. മൂന്നാമതായി ഫ്രാൻസിനു് ആഫ്രിക്കയി ലുള്ള മഹാസാമ്രാജ്യം—ആഫ്രിക്കാഖണ്ഡത്തിന്റെ മൂന്നിലൊ ന്നു ഫ്രഞ്ചുകാളണികളായിരുന്നു—എങ്ങനെ ഈ ഏകീകൃതയൂ റോപ്പിനോടു ചേർക്കാം? ഈ മൂന്നു പ്രശ്നങ്ങളാണു് ഫ്രാൻസിൽ പ്രധാനമായി ഞാൻ കണ്ടതു്. അവ ശരിപ്പെടുത്തുവാൻ ആരേ ക്കൊണ്ടു സാധിക്കുമെന്നായിരുന്നു ചോദ്യം.

അമ്പാസഡന്മാർ പതിവായി ചെയ്യുന്നതുപോലെ ഫ്രാൻസി ലെ നേതാക്കന്മാരിൽ ഓരോരുത്തനുമായി ഞാൻ പോയി പരി

ഷയപ്പെട്ടു. അവരിൽ കണ്ടേടത്തോളംകൊണ്ടു വലിയ കാര്യങ്ങൾ ഏറ്റെടുത്തു നടത്തിക്കൊണ്ടുപോകുവാൻതക്കവരായി രണ്ടുപേരെയാണു് കണ്ടതു്—പീയർ മെൻഡസ് ഫ്രാൻസും (Pierre Mendes France) എഡ്ഗാർ ഫോറും (Edgar Faure). പക്ഷേ അവർക്കു രണ്ടുപേക്കും ജനസ്വാധീനം കുറവാണെന്നും അവക്കു സഹായമായിനില്ക്കുന്ന കക്ഷികൾക്കു പ്രാബല്യമില്ലെന്നും പ്രസിദ്ധമായിരുന്നുതാനും.

എന്നാൽ കക്ഷികളിൽനിന്നു മാറി ജനങ്ങൾക്കു വിശ്വാസമുള്ളവനായി, ഫ്രാൻസിലെ രാഷ്ട്രീയനേതാക്കളൊഴിച്ചു മററുള്ളവക്കാരാധ്യപുരുഷനായി, ഒരാളുണ്ടായിരുന്നു—ഡിഗോൾ (de-Gaulle). അദ്ദേഹം പതിനൊന്നു വഷമായി രാഷ്ട്രീയകാര്യങ്ങളിൽനിന്നു വിട്ടുനില്ക്കുകയാണു്. യുദ്ധകാലത്തു് ഏററവും വലിയ വിപത്തിൽനിന്നു ഫ്രാൻസിനെ രക്ഷിച്ചു്, തൻെറ രാജ്യത്തെ പിന്നെയുംമഹാശക്തികളിലൊന്നാക്കിയ ഡിഗോൾ,സ്ഥാനമൊഴിഞ്ഞ ഒരു ചക്രവത്തിയെപ്പോലെ, ആത്മകഥയും സ്മരണകളുമെഴുതി പാരീസ്സിൽനിന്നകന്നു് ഒരു ഗ്രാമത്തിൽ താമസിക്കുകയാണു്. എങ്കിലും അദ്ദേഹം രാജ്യത്തിലെ സ്ഥിതിഗതികളെ വീക്ഷണം ചെയ്യുന്നുണ്ടെന്നു പ്രസിദ്ധമായിരുന്നു. ഞാൻ അദ്ദേഹത്തെയും ഒന്നു കാണുവാൻ തീച്ചയാക്കി. ആ സംഗതി ബ്രിട്ടീഷമ്പാസഡർ സർ ഗ്ലാഡ്വിൻ ജെബ്ബിനോടു പറഞ്ഞപ്പോൾ, അദ്ദേഹം ചിരിക്കയാണുണ്ടായതു്. അദ്ദേഹം പറഞ്ഞു: "ഡിഗോൾ ഒരു സ്മാരക(Monument)മാണു്. പോയിക്കാണേണ്ടതാണു്. ഇനി നേതാവായി വരുമെന്നു ശങ്കിക്കേണ്ട. കണ്ടിട്ടു വിശേഷമെന്നോടും പറയണം."

താമസിയാതെ ഞാൻ ഡിഗോളിനെ പാരീസ്സിലുള്ള തൻെറ ആപ്പീസിൽ പോയിക്കണ്ടു. എൻെറ കൂടെ എംബസ്സി കൌൺസലറും മറീഷിയസ്സുകാരനാകയാൽ ഫ്രെഞ്ചു് സ്വഭാഷതന്നെയായവനുമായ ഗോവദ്ധനുമുണ്ടായിരുന്നു. ഫ്രെഞ്ചു് എനിക്കു

കേട്ടാൽ മനസ്സിലാകുമെങ്കിലും തടസ്സംകൂടാതെ വായിക്കാമെങ്കിലും സംസാരിക്കത്തക്ക സ്വാധീനമില്ലാത്തതുകൊണ്ടുമാത്രമല്ല ഗോവർദ്ധനേക്കൂടെ കൊണ്ടുപോയതു്, ഡി-ഗോളുമായുള്ള സംഭാഷണം അതിപ്രധാനമായ ഒന്നാണെന്ന വിചാരംകൊണ്ടുകൂടിയാണു്. അദ്ദേഹം പറയുന്നതു പൂർണ്ണമായി മനസ്സിലാക്കുന്നതിന്നും എന്റെ അഭിപ്രായങ്ങളെ മാററംകൂടാതെ തർജ്ജമചെയ്യുന്നതിനും, ഒരാൾ ആവശ്യമാണെന്നതുകൂടാതെ ആ സംഭാഷണത്തിൽനിന്നു ഞാൻ ചെയ്യുന്ന അനുമാനങ്ങൾ ഒത്തിണക്കി നോക്കാനൊരാളും എന്റെ കൂടെ വേണമെന്നും എനിക്കഭിപ്രായമുണ്ടായിരുന്നു.

അന്നു ഡി-ഗോളിനു് അറുപത്തിയേഴ് വയസ്സു പ്രായമാണു്. അതിദൈർഘ്യംമൂലം ദേഹത്തിനു ചേച്ച് പോരെന്നു് ആക്കംതന്നെ കണ്ടാൽ തോന്നും. മൂക്കു വളരെ വലുതും പൊങ്ങിയതും മുഖത്തിനു യോജിക്കാത്തതുമാണു്. ഇങ്ങനെയൊക്കെയാണെങ്കിലും ധർമ്മനിഷ്ഠയിൽനിന്നും ആത്മവിശ്വാസത്തിൽനിന്നു മുദിക്കുന്ന ഒരു തേജസ്സു ഞാനദ്ദേഹത്തിൽ കണ്ടു. ഒരു വിധത്തിലുള്ള കളങ്കവും അദ്ദേഹത്തിന്റെ സ്വഭാവത്തെ ബാധിച്ചിട്ടില്ലെന്നും രാജ്യത്തിൽ സർവ്വാധികാരവും അനുഭവിച്ച കാലത്തുപോലും അധർമ്മമായി എന്തെങ്കിലും അദ്ദേഹം ചെയ്തിട്ടുള്ളതായി ആരുമൊരാരോപണം കൊണ്ടുവന്നിട്ടില്ലെന്നും പ്രസിദ്ധമാണു്. രാജ്യനന്മയൊന്നുമാത്രമാണു് അദ്ദേഹത്തിന്റെ പ്രയത്നങ്ങളുടെ ഉദ്ദേശം. ഞങ്ങളുടെ സംഭാഷണം ഒരു മണിക്കൂറോളം നീണ്ടുനിന്നു. അദ്ദേഹത്തിന്റെ അഭിപ്രായങ്ങൾ വളരെനാളത്തെ ആലോചനയുടെ ഫലമാണെന്നും അവ മാററാൻ ആരെക്കൊണ്ടും സാധിക്കുന്നതല്ലെന്നും എനിക്കു തോന്നി. ഒരു കാര്യത്തിൽ എനിക്കു സംശയമുണ്ടായില്ല: ഫ്രാൻസു് അന്നു പോയിരുന്ന വഴി തന്നെ പോവുകയാണെങ്കിൽ രാജ്യത്തിൽ വൈഷമ്യം വർദ്ധിക്കുമ്പോൾ ഡി-ഗോൾ അധികാരത്തിൽ തിരികെ വരും. ഇതു പി

ന്നിട്ടുണ്ടായ സംഭവങ്ങളെ അടിസ്ഥാനപ്പെടുത്തിയുള്ള ഒരഭിപ്രായമല്ല. ഞാൻ അന്നുതന്നെ ഇൻഡ്യാഗവൺമെൻറിന് എഴുതിയയച്ചിരുന്നതാണ്.

വിശ്വസാംസ്കാരികസമിതി(UNESCO)യുടെ പ്രവർത്തനങ്ങളിൽ അക്കാലത്ത് എനിക്കു പ്രധാനമായ ഒരു പങ്കുണ്ടായിരുന്നു. പാശ്ചാത്യപൗരസ്ത്യസംസ്കാരങ്ങളുടെ ഗുണദോഷങ്ങളെ അന്യോന്യം മനസ്സിലാക്കുവാൻ ചില പ്രവൃത്തിപദ്ധതികൾ യൂണെസ്കോവഴിയായി തുടങ്ങണമെന്ന് ഒരു തീരുമാനം സ്വീകരിച്ചിരുന്നതിനെത്തുടർന്ന് അതേപ്പററി വേണ്ട ആലോചനകൾ നടത്തുന്നതിനു പ്രധാനരാജ്യങ്ങളിലെ പ്രതിനിധികളുൾപ്പെട്ട ഒരു കമ്മിററിയെ സംഘടിപ്പിച്ചിരുന്നു. അതിൻെറ അദ്ധ്യക്ഷനായി എന്നെയാണ് തിരഞ്ഞെടുത്തതു്. ആറാഴ്ചയോളം നീണ്ടുനിന്ന ആ കമ്മിററിയുടെ പ്രവൃത്തികൾ വളരെ പ്രാധാന്യമുള്ളവതന്നെയായിരുന്നു.

ആണ്ടവസാനത്തോടുകൂടി ഞാൻ ആഫ്രിക്കയിലെ ഫ്രഞ്ചുകാളണികളിൽ ഒരു ദീർഘയാത്ര നടത്തുവാൻ തീർച്ചപ്പെടുത്തി. ആദ്യമായിട്ടാണ് ഒരംബാസഡർ ഈ രാജ്യങ്ങൾ സന്ദർശിക്കുന്നതു്. ഫ്രഞ്ച്ഗവൺമെൻറിന് അതു വളരെ സന്തോഷമായിരുന്നു. വേണ്ട സഹായസൗകര്യങ്ങൾ ഏർപ്പാടുചെയ്തുതരുന്നതിനും എല്ലാം വേണ്ടപോലെ കാണിച്ചുതരുന്നതിനും ഫ്രെഞ്ച് വിദേശതന്ത്രാലയത്തിൽനിന്ന് ഈ രാജ്യങ്ങളിലേയ്ക്കു് എഴുതിയയച്ചിട്ടുണ്ടായിരുന്നു. എൻെറ കൂടെ എൻെറ ഭാര്യ കൂടാതെ, അന്നു മൂന്നാം സിക്രിട്ടറിയായിരുന്ന സുണകപാഡിയാ (ഇപ്പോൾ ശ്രീമതി സുണകോച്ചാർ) എന്ന പാർസിയുവതിയുമുണ്ടായിരുന്നു. സുണ പരീക്ഷയിൽ ജയിച്ചു വിദേശകാര്യാലയത്തിൽ ജോലിയായി കയറിയതായിരുന്നു. ആദ്യമായി പാരീസ്സിലേയ്ക്കാണ് അവർ നിയമിതയായതു്. ബുദ്ധിശാലിനിയും സമർത്ഥയുമായ ആ യുവതിയെയാണ് ആഫ്രിക്കയിൽ കാണുന്ന സംഗതികൾ റിപ്പോർട്ടു ചെയ്യുവാനായി ഞാൻ ഏല്പിച്ചതു്.

ഞാൻ കണ്ടിട്ടുള്ള മറെറാരു രാജ്യംപോലെയുമല്ലായിരുന്നു ഈ ആഫ്രിക്കൻദേശങ്ങളും അതിലെ ജനങ്ങളും. നാലു കാര്യങ്ങൾകൊണ്ടാണ് അവയ്ക്കുള്ള പ്രത്യേകത. മുസ്സൽമാൻമാരായവരുടെ ഇടയിൽ അല്പാല്പമായി പ്രചരിച്ചിരുന്ന അറബിയല്ലാതെ അവർക്കു സ്വന്തമായി ഒരു ഭാഷയുമില്ല. ഇൻഡ്യയിൽ ചില മലംപ്രദേശങ്ങളിലെ ഗോത്രജാതികളുടെ ഇടയിൽ ഓരോ കൂട്ടക്കാർക്കും ആവശ്യങ്ങൾക്കുപയോഗിക്കാവുന്ന ഒരോ വായ്മൊഴി ഉള്ളതുപോലെയാണ് ഇവരുടെ ഇടയിലുള്ള ഭാഷകൾ. അതുകൊണ്ടു സാക്ഷാൽ ആഫ്രിക്കൻരാജ്യങ്ങളുൾപ്പെട്ട ആ വലിയ സാമ്രാജ്യത്തിൽ പ്രാഥമികവിദ്യാഭ്യാസംപോലും ഫ്രഞ്ചിലായിരുന്നു. അതു്, ഇൻഡ്യയിൽ ഇംഗ്ലീഷുപോലെ, ഒരൗദ്യോഗികഭാഷമാത്രമല്ല; മാതൃഭാഷതന്നെയാണ്. രണ്ടാമതായി, സാധാരണ വേലയെടുത്തു ജീവിക്കുന്നവരും അഭ്യസ്തവിദ്യരായി ഗവൺമെൻറ് ജോലിയിലോ കച്ചവടത്തിലോ ഏർപ്പെട്ടിരിക്കുന്നവരും തമ്മിലുള്ള അകൽച എത്രയോ വലുതാണ്. പഠിപ്പുള്ളവർ കറുത്ത ഫ്രഞ്ചുകാർതന്നെ. താഴ്ന്നവർക്കു മുൻപിരുന്ന സ്ഥിതിയിൽനിന്നു വലിയ വ്യത്യാസം വന്നിട്ടില്ല. സാംസ്കാരികമായി ഇങ്ങനെ വ്യത്യാസം വന്നിട്ടുണ്ടെങ്കിലും സാമുദായികമായി ആ വ്യത്യാസം നടപ്പിൽ വരുത്തുവാൻ രണ്ടു കൂട്ടർക്കും സാധിച്ചിട്ടില്ല. ഇത്തരത്തിൽ ഉന്നതവിദ്യാഭ്യാസം സിദ്ധിച്ചിട്ട് ഒരു തലമുറയിൽ കവിയാത്തതാണ് അതിനു കാരണം. ഫോർട്ട്ലാമി എന്ന സ്ഥലത്തു പ്രധാനമന്ത്രിയായിരുന്ന ഒരു മഹാശയൻ—ഏതു ഫ്രഞ്ച്സമാജത്തിലും ബഹുമാനിക്കപ്പെടുന്ന ഒരു യോഗ്യൻ—എന്നോടു പറഞ്ഞു, തൻെറ അച്ഛൻ മനുഷ്യമാംസം ഭക്ഷിച്ചിരുന്ന ഒരാളായിരുന്നുവെന്നു്. തൻെറ അടുത്ത ബന്ധുക്കളിൽ പലരും ആ സ്ഥിതിയിൽത്തന്നെയാണ് ഇപ്പോഴുമെന്നു സൂചിപ്പിക്കയുമുണ്ടായി. മൂന്നാമതു്, ഈ രാജ്യങ്ങൾക്കു വിസ്താരം വളരെയുണ്ടെങ്കിലും ജനസംഖ്യ വളരെ കുറവായിരുന്നതിനാൽ അവ ഫ്രാൻസിനെ ആശ്രയിച്ചുതന്നെ കഴിയുമെന്നു കാണാൻ പ്രയാസമില്ലായിരുന്നു.

നാലാമതായുള്ള പ്രത്യേകത ഫ്രാൻസിൻെറ കോളോണിയൽ നയത്തെയാകമാനം ബാധിക്കുന്ന ഒന്നാണ്. ഫ്രാൻസ്കോളണികളിൽനിന്നു പണം സ്വരാജ്യത്തേയ്ക്കു കൊണ്ടുപോകയല്ല ചെയ്തിരുന്നതു്; അങ്ങോട്ടു കൊടുക്കുകയാണ്. ഈ കോളണികളുടെ ചെലവിൽ വലിയൊരു പങ്കു ഫ്രെഞ്ച്ഗവണ്മെൻറ് നേരിട്ടു വഹിച്ചിരുന്നു.

എൻെറ സഞ്ചാരത്തിനു കുറെ ആഴ്ചകൾ മുൻപു് ഈ രാജ്യങ്ങൾക്കെല്ലാം, മുൻപു മാൺടേഗ് ചെംസ്ഫോർഡ് Montagu-chemsford പരിഷ്കാരകാലത്തു നമ്മുടെ പ്രവിശ്യകൾക്കെന്നതുപോലെ, ഭാഗികമായി സ്വാതന്ത്ര്യം ലഭിച്ചിട്ടുണ്ടായിരുന്നു. അതുകൊണ്ടു ഗവണ്ണർമാരും ചീഫ്സിക്രട്ടറിമാരും ഫ്രെഞ്ചുകാർതന്നെയെങ്കിലും മന്ത്രിമാർ ആഫ്രിക്കാക്കാരായിരുന്നു. ഡയാക്കിയിൽ നമ്മുടെ മന്ത്രിമാർക്കും ഈ ആഫ്രിക്കൻമന്ത്രിമാർക്കും തമ്മിൽ ഒരു കാര്യത്തിൽ വ്യത്യാസം ഉണ്ടു്. അവരിൽ മിക്കവരും ഫ്രെഞ്ച്പാർളിമെൻറിൽ മെമ്പർമാർകൂടിയാണെന്നതുകൊണ്ടു തങ്ങളുടെ രാജ്യത്തെസ്സംബന്ധിച്ച കാര്യങ്ങളിൽ അവർക്കു ഫ്രാൻസിൽ പ്രാബല്യമുണ്ടായിരുന്നു.

ആദ്യമായി ഒരമ്പാസഡർ അവരുടെ രാജ്യങ്ങളിൽ ചെല്ലുകയാണെന്നതുകൊണ്ടോ ഇൻഡ്യയോടുള്ള ബഹുമതികൊണ്ടോ ആയിരിക്കാം, എന്നെ രാജോചിതമായ ആചാരോപചാരങ്ങളോടുകൂടിയാണ് അവർ സ്വീകരിച്ചതു്. ആചാരവെടി, ഗാർഡ് ആഫ് ഓണർ, സിവിക്ബഹുമാനം, ഔദ്യോഗികവിരുന്ന്—ഇങ്ങനെയുള്ള ചടങ്ങുകൾ എല്ലായിടത്തുമുണ്ടായിരുന്നു. ഇങ്ങനെ മൂന്നാഴ്ച സഞ്ചരിച്ചു മടങ്ങിപ്പോന്നപ്പോൾ രണ്ടു കാര്യത്തിലാണ് എനിക്കു സംശയമുണ്ടായതു്. ഭാഗികമായ ഈ സ്വാതന്ത്ര്യം എത്ര കാലം നിലനില്ക്കും? ഇത്ര ചെറിയ രാജ്യങ്ങൾ—അവയിൽ മിക്കവയ്ക്കും ഇരുപതോ മുപ്പതോ ലക്ഷത്തിൽ കൂടുതൽ ജനസംഖ്യയുണ്ടായിരുന്നില്ല—എങ്ങനെ മററു താങ്ങുകൂടാതെ



ഡക്കാറിലെ (ആഫ്രിക്കായിൽ) മുൻസിപ്പൽസ്വീകരണസമയത്തു
പുറത്തു കൂടിയിരുന്ന ആഫ്രിക്കൻപെണ്ണുങ്ങൾ.



ആഫ്രിക്കായിലെ പുതിയ ഒരു രാജ്യത്തിലെ പ്രെസിഡെൻറിൻെറ കൂടെ.

ഇക്കാലത്തു കഴിയും? ഈ ചോദ്യങ്ങൾക്കു് അടുത്ത ആണ്ടിൽ തന്നെ മറുപടി ലഭിച്ചു. അതു തീരെ അപ്രതീക്ഷിതമായിരുന്നതാനും.

ഫ്രാൻസിലെ രാജ്യസ്ഥിതി ദിനംപ്രതി മോശപ്പെട്ടു വന്നിരുന്നു. സൈന്യത്തിൽ അസ്വാസ്ഥ്യം, ജനങ്ങൾക്കു ഗവൺമെൻറിൽ അവിശ്വാസം, മാസംതോറും മാറുന്ന ഗവൺമെൻറ്, പോലീസുകാർ അവിശ്വസനീയരായിത്തീരുക, പട്ടാപ്പകൽ കൊലപാതകങ്ങൾ—ഇങ്ങനെ വലിയ കലാപങ്ങൾക്കുള്ള ലക്ഷണങ്ങളാണു് അവിടെ കണ്ടിരുന്നതു്. ആൽജീറിയയിൽ യുദ്ധം ഫ്രാൻസ് ജയിക്കുന്നതായിക്കണ്ടില്ല. മന്ത്രിസഭയെ വകവെയ്ക്കാതെ പട്ടാളങ്ങൾ അവിടെ മുഹമ്മദീയരുടെ ഇടയിൽ വലിയ അക്രമങ്ങൾ നടത്തിക്കൊണ്ടുമിരുന്നു. ആ സ്ഥിതിക്കു് എന്താണു് വരുന്നതെന്നു് ആർക്കുമറിഞ്ഞുകൂടാ. രാജ്യശക്തി ആകപ്പാടെ പട്ടാളത്തിലാണു് സ്ഥിതിചെയ്തിരുന്നതു്. ഏപ്രിൽ മാസത്തിൽ ഞാൻ ഡെല്ലിക്കയച്ച റിപ്പോർട്ടിൽ ഇങ്ങനെയാണു് പറഞ്ഞതു്: "ഇനിയും താമസമുണ്ടാകുമെന്നു തോന്നുന്നില്ല. ഡി-ഗോൾ ഏറ്റെടുക്കുമെന്നാണു് എന്റെ അഭിപ്രായം."

അങ്ങനെത്തന്നെ സംഭവിച്ചു. മേയ്മാസത്തിൽ ഫ്രാൻസിൽ കയറിത്തന്നെ ആക്രമിക്കാൻ ഒരുങ്ങിനിന്ന പട്ടാളത്തെ കൂട്ടുപിടിച്ചു്, പട്ടാളഗവൺമെൻറിനും റെവലൂഷനുമിടയിൽ താനൊരാളേ ഉള്ളൂ എന്ന നില വരുത്തി, പാർലമെൻറിനെ വഴങ്ങിച്ചു ഡി-ഗാൾ രാജ്യാധികാരമേറ്റെടുത്തു. സേനാധിപന്മാർ തങ്ങൾക്കുണ്ടെന്നു നടിച്ചിരുന്ന അധികാരത്തെ അദ്ദേഹം ക്രമേണ ഇല്ലാതാക്കുമെന്നും സാമ്രാജ്യവാദികൾ തങ്ങളുടെ നേതാവെന്നു ഭാവിച്ചിരുന്ന മഹാൻ ആഫ്രിക്കൻരാജ്യങ്ങളെ ഒന്നോടെ സ്വതന്ത്രമാക്കുമെന്നും ആൽജീറിയക്കാരോടു സന്ധിക്കു ശ്രമിക്കുമെന്നും ആരും വിചാരിച്ചിരുന്നില്ല.

രാജ്യം കൈയേറ്റെടുത്തു് അധികം താമസിയാതെ ഡി-ഗോൾ എന്നെ ഒരു സംഭാഷണത്തിനു ക്ഷണിച്ചു. ഒരധികാര

വുമില്ലാതിരുന്ന കാലത്തു ഞാനങ്ങോട്ടു തേടിച്ചെന്നു ബഹുമാനിച്ചതു് അദ്ദേഹം മറന്നിരുന്നില്ല. പിന്നീടു ഞാൻ സുഖക്കേടു വന്നു പത്തുമാസത്തിനകം തിരികെ പോരുന്നതിനിടയ്ക്കു ഞങ്ങൾ തമ്മിൽ പല പ്രാവശ്യം കാണുകയുണ്ടായി എന്നുമാത്രമല്ല എന്നോടദ്ദേഹം അത്യന്തം സ്നേഹപൂർവ്വമാണു് പെരുമാറിയിരുന്നതും. ആ കൂട്ടത്തിൽ ഒരു കൂടിക്കാഴ്ചയെപ്പററി പറയാം.

ശ്രീമതി വിജയലക്ഷ്മി അക്കാലത്തു ലണ്ടനിൽ ഹൈക്കമ്മീഷണരായിരുന്നല്ലോ. ഞാൻ ഇടയ്ക്കിടെ ഓരോ കാര്യവശാൽ ലണ്ടനിൽ അവരുടെ അതിഥിയായി താമസിക്കാറുണ്ടു്. അതുപോലെത്തന്നെ ഞാൻ അംബാസഡറായിരുന്നിടത്തെല്ലാം അവരും എന്റെ കൂടെ വന്നു താമസിച്ചിട്ടുണ്ടു്. അങ്ങനെ പാരിസ്സിൽ എന്റെ അതിഥിയായി വന്നപ്പോൾ അവരെ ഡി_ഗോളുമായി പരിചയപ്പെടുത്തണമെന്നു് എനിക്കു തോന്നി. പ്രസിഡണ്ടിന്റെ സിക്രട്ടറിയോടു് അതേപ്പററി പറഞ്ഞു. ഉടൻതന്നെ എന്നെയും എന്റെ ഭാര്യയെയും ശ്രീമതി വിജയലക്ഷ്മിയെയും ഉച്ചയ്ക്കു് ഊണുകഴിക്കുവാൻ ക്ഷണിച്ചു് എഴുത്തു കിട്ടി. ശ്രീമതി വിജയലക്ഷ്മിയും ഞാനും പതിനൊന്നരമണിക്കും എന്റെ ഭാര്യ പന്ത്രണ്ടരമണിക്കും എലിസേ കൊട്ടാരത്തിൽ ചെല്ലണമെന്നാണു് എഴുത്തിൽ പറഞ്ഞിരുന്നതു്. ഞങ്ങൾ മൂന്നുപേരും തമ്മിൽ ഒരു മണിക്കൂറു നേരത്തോളം സംസാരിച്ചു. അപ്പോഴേയ്ക്കും ഡിഗോളിന്റെ ഭാര്യയും എന്റെ ഭാര്യയും ഞങ്ങളോടു ചേർന്നു. ഊണുകഴിഞ്ഞതു രണ്ടരമണിക്കാണു്. വളരെ സന്തോഷപ്രദമായിരുന്നു ആ സമ്മേളനം.

ഒക്ടോബർമാസം നടുവോടുകൂടി ഞാൻ ജർമ്മനി, ചെക്കോസ്ലോവാക്കിയ, ആസ്ട്രിയ, ഹംഗറി, യൂഗോസ്ലാവിയ, ഇററലി എന്നീ രാജ്യങ്ങളിൽ മോട്ടോർവഴി ഒരു സഞ്ചാരം നടത്തി. ജർമ്മനി മുതലായ രാജ്യങ്ങൾ എന്റെ ഭാര്യ കണ്ടിട്ടില്ല. അതുപോലെതന്നെ യൂഗോസ്ലാവിയ എനിക്കും അപരിചിതമായിരു



മാഷൽ ടിറേറായുടേയും ഭാര്യയുടേയും കൂടെ.

നു. യൂഗോസ്ലാവിയ ചെന്നു കാണണമെന്നു മാർഷൽ ടിറേറാവിൻെറ ഒരനൌപചാരികമായ ക്ഷണവുമുണ്ടായിരുന്നു. വഴിയിലെല്ലാം സ്നേഹിതന്മാരുള്ളതുകൊണ്ടു യാത്രയ്ക്കു് ഒരസൌകര്യവുമുണ്ടായില്ല. ഓരോ ദിക്കിലും മൂന്നും നാലും ദിവസം താമസിച്ചു യൂഗോസ്ലാവിയയിലെത്തി. അക്കാലത്തു മാർഷൽ ടിറേറാ ബ്രിയോണിദ്വീപിൽ സുഖവാസം ചെയ്കയായിരുന്നു. അതിനാൽ ഞങ്ങളെ അങ്ങോട്ടു ക്ഷണിച്ചു.

ബ്രിയോണിദ്വീപു കരയിൽനിന്നൊട്ടു മാറി ചെറിയൊരെസ്റ്റേററാണെന്നു പറയാം. നമ്മുടെ മഹാരാജാക്കന്മാരുടെ രീതിയിലാണു് ടിറേറാ അവിടെ പാർത്തിരുന്നതു്. മററാളുകൾ ആ ദ്വീപിലില്ല. പല നാട്ടിൽനിന്നു കൊണ്ടുവന്നു വളർത്തിയ ദുർല്ലഭങ്ങളായ മൃഗങ്ങളും പക്ഷികളും നിറഞ്ഞ ഒരാരാമമാണു് അതെന്നു പറയാം. ബിക്കാനേർ മഹാരാജാവിനു ഗജനേർ എന്നു പേരായി ഇതുപോലെ ഒരു സ്ഥലമുണ്ടായിരുന്നു. ബ്രിയോണി ആ കഥയെല്ലാമാണു് എന്നെ ഓർമ്മിപ്പിച്ചതു്. ആ ദ്വീപിലുള്ള ഒരു കൊട്ടാരത്തിൽ നമ്മുടെ കമ്മ്യൂണിസ്റ്റുനായകൻ രാജപ്രൗഢിയോടെ എഴുന്നള്ളിത്താമസിക്കയാണു്. എല്ലാംകൊണ്ടും ഒരു മഹാരാജത്വമാണു് ടിറേറാവിൽ തെളിഞ്ഞു കണ്ടതു്. വിരലിൽ വിലപിടിച്ച ഒരു മോതിരമണിഞ്ഞിരുന്നു. ഭാര്യയുമതുപോലെ, പാരീസ്സിലെ വലിയ വനിതാരത്നങ്ങൾക്കു ചേർന്ന രീതിയിലാണു് വേഷഭൂഷകൾ അണിഞ്ഞിരുന്നതു്. ഇതൊക്കെ കണ്ടു ഞങ്ങൾ ആശ്ചര്യപ്പെടാതിരുന്നില്ല. മഹാരാജാ ടിറേറാ എന്നാണു് എൻെറ ഭാര്യ അദ്ദേഹത്തെപ്പററി പിന്നെ പറയാറുള്ളതു്.

ഊണിൻെറ വിഭവങ്ങളും മഹാരാജപദവിക്കു ചേർന്ന വിധത്തിൽത്തന്നെ. അഞ്ചുതരം വീഞ്ഞാണു് വിളമ്പിയിരുന്നതു്. ഭക്ഷണത്തിനു മുൻപും പിൻപുമായി ഞങ്ങൾ അന്താരാഷ്ട്രീയ കാര്യങ്ങളെപ്പററി ദീർഘമായി സംസാരിച്ചു. അപ്പോഴാണു് ടിറേറാവിൻെറ ബുദ്ധിസാമർത്ഥ്യവും നയചാതുര്യവും വെളിവായ

 തു്. റഷ്യ, ചൈന, അമേരിക്ക മുതലായ രാജ്യങ്ങളുടെ വിദേശ നയത്തെ വിശകലനംചെയ്തു് അദ്ദേഹം സംസാരിച്ചതു കേൾക്കേണ്ട ഒരു കാര്യമായിരുന്നു. മൂന്നരമണിക്ക ഞങ്ങൾ തിരികെ പോന്നു. അന്നു ടിയേസ്റ്റിൽ വളരെ ഇരുട്ടിയിട്ടാണു് ചെന്നതു്. പിന്നെ വെനീസ്സു്, മിലാൻ മുതലായ സ്ഥലങ്ങളിൽ ഓരോ ദിവസം താമസിച്ചു തിരിച്ചു വീട്ടിലെത്തി.

ഉദ്യോഗസംബന്ധമല്ലാതെ ഒട്ടു വളരെ ജോലികൾ ഞാൻ പാരീസ്സിൽവെച്ചു ചെയ്കയുണ്ടായി. അതെല്ലാം ഇൻഡ്യയുടെ പ്രശസ്തിക്കനുകൂലമാണെന്നതിനാൽ, അംബാസഡർക്ക ചെയ്യാമെങ്കിൽ, ചെയ്യേണ്ടവയാണെന്നു് എല്ലാവരും സമ്മതിക്കും. പാരീസ്സു്സർവ്വകലാശാലയുമായി അടുത്ത ബന്ധം പുലത്തുകയായിരുന്നു അതിലൊന്നു്. ലോകത്തിലെ ഏററവും പ്രധാനങ്ങളായവയിൽ ഒന്നാണു് പാരീസ്സു്സർവ്വകലാശാല. അതിനു പണ്ഡിതലോകത്തിൽമാത്രമല്ല രാഷ്ട്രീയലോകത്തിലുമുള്ള പ്രശസ്തി അനന്യസാധാരണമാണെന്നുതന്നെ പറയാം. പാരീസ്സിലെത്തി അധികം കഴിയുന്നതിനുമുൻപുതന്നെ യൂണിവേർസിററിയുടെ ആഭിമുഖ്യത്തിൽ ഒരു പ്രസംഗപരമ്പര ഏറെറടുക്കുന്നതിനു് അവിടത്തെ അധികാരികൾ എന്നെ ക്ഷണിച്ചു. ''ഇൻഡ്യയും പാശ്ചാത്യരാജ്യങ്ങളുംതമ്മിലുള്ള സാംസ്കാരികസംഘട്ടനം'' എന്നായിരുന്നു എൻെറ പ്രസംഗങ്ങളുടെ വിഷയം. അതു് ഒരു പുസ്തകമായി ഫ്രഞ്ചിൽ പ്രസിദ്ധീകരിച്ചിട്ടുണ്ടു്. അടുത്ത വഷവും അതുപോലെ എന്നെ അവർ ക്ഷണിച്ചു. ''പുതുതായി സ്വാതന്ത്ര്യം കിട്ടിയ രാജ്യങ്ങളിലെ പ്രശ്നങ്ങൾ'' എന്നായിരുന്നു 1958ലെ പ്രസംഗവിഷയം. ആ പ്രസംഗങ്ങൾ സാമാന്യത്തിലധികം വിജയമായി എന്ന അഭിപ്രായമാണു് യൂണിവേർസിററിക്കാർ എന്നോടു പറഞ്ഞതു്. കേൾക്കാനായി വന്നവരുടെ എണ്ണവും യോഗ്യതയും വിചാരിച്ചാൽ ആ പ്രസംഗങ്ങൾ വെറുതെയായില്ലെന്നാണു് വിചാരിക്കേണ്ടതു്. പിന്നീടവ ''The problems

of new States" എന്ന പേരിൽ ഇംഗ്ലീഷിലും ഫ്രെഞ്ചിലും ഒരേ സമയത്തു പ്രസിദ്ധീകരിച്ചപ്പോൾ അതിനു സാമാന്യത്തിലധികം പ്രചാരം ലഭിച്ചു എന്നും മററു ചില ഭാഷകളിൽ ആ ഗ്രന്ഥം തർജ്ജമചെയ്യപ്പെട്ടിട്ടുണ്ടെന്നുമുള്ളതു പ്രസ്താവ്യമാണ്.

ഫ്രാൻസിൽമാത്രമല്ല ഞാൻ പ്രസംഗങ്ങൾ നടത്തിയതു്. സ്വിററ്സർലാൻഡ്, ജർമ്മനി, ഇംഗ്ലണ്ട് എന്നീ രാജ്യങ്ങളിലും എന്നെ ധാരാളമായി പ്രസംഗത്തിനു ക്ഷണിച്ചിരുന്നു. സ്വന്ത ജോലിക്കു മുടക്കം വരാതെ പോകാൻ സാധിക്കുമ്പോൾ പോകയും പതിവായിരുന്നു.

സാഹിത്യപരമായ ജോലിയും ആയിടയ്ക്കൊട്ടും കുറവായിരുന്നില്ല. ഒരു ജർമ്മൻ എൻസൈക്ലോപീഡിയായ്ക്കുവേണ്ടി ഏഷ്യാചരിത്രത്തെപ്പററിയുള്ള ഭാഗങ്ങൾ, ബുദ്ധന്റെ ഒരു ജീവചരിത്രം (അതു് ഇതുവരെ പ്രസിദ്ധീകരിച്ചിട്ടില്ല), "Common sense about India" എന്നൊരു ഗ്രന്ഥം, വാത്സ്യായനത്തിനു ദീർഘമായ ഒരു മുഖവുര—ഇതെല്ലാം ഇക്കാലത്തെഴുതിയതാണ്. മലയാളത്തിൽ ആയിടയ്ക്കു് ഒരു കൃതിയേ രചിച്ചുള്ളു. അക്കാദമിക്കുവേണ്ടി ഷേക്സ്പീയറിന്റെ ലിയർനാടകം തർജ്ജമചെയ്തതാണ് അതു്.

ഉദ്യോഗജീവിതത്തോടു ബന്ധമില്ലാത്ത ഒരു സാമുദായികജീവിതവും എനിക്കു പാരീസ്സിലുണ്ടായിരുന്നു. വളരെക്കാലമായി പരിചയവും സ്നേഹവുമുള്ള പല ഫ്രെഞ്ചുകുടുംബങ്ങളെക്കൂടാതെ ഫ്രെഞ്ചുകാരെ വിവാഹംചെയ്തു താമസിക്കുന്ന ഇന്ത്യക്കാരും സിലോൺകാരുമായ പല മാന്യസ്ത്രീകളും അവിടെയുണ്ടു്. അവരിൽ പ്രത്യേകം പറയേണ്ടതായി രണ്ടു പേരാണുള്ളതു്. ഒന്നു്, കൃഷ്ണാ റിബൂ (Krishna Riboud). അവർ രവീന്ദ്രനാഥടാഗൂറിന്റെ ദൌഹിത്രേയിയാണ്. അമേരിക്കയിലെ പ്രസിദ്ധമായ ഒരു കാളേജിൽ പഠിച്ച കൃഷ്ണ, ജാൻ റിബൂ എന്ന ഒരു ഫ്രെഞ്ചുകാരനെയാണ് കല്യാണം കഴിച്ചതു്. ധനികനും സംസ്കാരസമ്പ

ന്നും രാഷ്ട്രീയകാര്യങ്ങളിൽ കുറച്ചെല്ലാം സ്വാധീനശക്തിയുമു ള്ള ആളുമായ റിബ്ബൂ എല്ലാംകൊണ്ടും കൃഷ്ണയ്ക്കു ചേന്ന ഒരു ഭത്താവാണ്. കൃഷ്ണയാകട്ടെ, യോഗ്യനായ ഒരു ഫ്രഞ്ചുകാരനെ കല്യാണംകഴിച്ചുവെങ്കിലും തൻെറ ഭാരതീയത്വത്തിൽ ഒട്ടും കുറച്ചില്ല. ജാതി(citizenship)കൊണ്ടുമാത്രമല്ല കൃഷ്ണ ഒരു ഹിന്ദുസ്ത്രീയായിരുന്നു. ഇൻഡ്യയെസ്സംബന്ധിച്ച എല്ലാ കാര്യങ്ങളിലും ആ വനിത മുന്നണിയിൽത്തന്നെ. ആണ്ടിലാണ്ടിൽ അമ്മയേയും സ്വജനങ്ങളേയും കാണ്മവാൻ ഭത്താവൊന്നിച്ചു നാട്ടിലേയ്ക്കു് അവർ വരും. ഞങ്ങൾ ഒരു കുടുംബമെന്നപോലെയാണ് വത്തിച്ചുവന്നിരുന്നതു്.

വേറെ ഒരു തരത്തിലുള്ള ഒരു സ്ത്രീയായിരുന്നു അനിൽ ഡിസിൽവാ. അനിൽ സിലോൺകാരിയാണെങ്കിലും ചെറുപ്പംമുതൽ ഇൻഡ്യയിലാണ് വളന്നതു്. ഇന്ത്യൻചിത്രകലയുടെ ചരിത്രം അനിലിനെപ്പോലെ പഠിച്ചിട്ടുള്ള മറെറാരു സ്ത്രീയെ ഞാൻ അറിയില്ല. അവർ, വിജിയർ (Vijier) എന്നു പേരായ ഒരു ഫ്രഞ്ചുശാസ്ത്രജ്ഞനെയാണ് കല്യാണംകഴിച്ചിട്ടുള്ളതു്. അതിവിദഗ്ദ്ധനായ അദ്ദേഹം കാൻസർഗവേഷണത്തിൽ അന്താരാഷ്ട്രപ്രശസ്തി നേടിയ ഒരാളും കമ്മ്യൂണിസ്റ്റ്പാട്ടിയിലെ അപ്രധാനനല്ലാത്ത ഒരു മെമ്പറുമാണ്. ശ്രീ. ബുദ്ധനെപ്പററി അനിൽ ഡിസിൽവാ എഴുതിയിട്ടുള്ള പുസ്തകം പണ്ഡിതസമ്മതിനേടിയിട്ടുള്ള ഒന്നാണ്.

ഇവരെക്കൂടാതെ മററു ചിലരും വിവാഹംചെയ്തു പാരീസ്സിൽ താമസിച്ചിരുന്നു. ഒരു കാലത്തു ക്രിസ്ത്യൻകോളേജിൽ മലയാളം ലക്ചററായിരുന്ന ജോസഫ് മൂളിയിലിൻെറ പൗത്രികളിൽ രണ്ടു പേർ അവിടെയുണ്ടായിരുന്നതായി എനിക്കറിയാം. നേതാജി സുഭാഷിൻെറ കൂടെ നാഷണൽ ഗവണ്മെൻറിൽ മെമ്പറായിരുന്ന ജനറൽ ചാററർജിയുടെ മകൾ ഉഷ, അവിടെ ഗ്രാന്തി എന്ന പേരായ ഒരു മില്ലുടമസ്ഥനെ കല്യാണം കഴിച്ചു



ശ്രീമതി പണിക്കരും മി. പണിക്കരും ബേഗം അഗാഖാണിന്റെയും രണ്ടു സുപ്രസിദ്ധകളായ ഫിലിംതാരങ്ങളുടെയും കൂടെ. ചൂണ്ടുവിരൽ നീട്ടിക്കാണിച്ച വർത്തമാനം പറയുന്നതു ബേഗമാണു്.

താമസിക്കാറുണ്ട്. ഉഷ ഹിന്ദുമതത്തെപ്പററിയും നൃത്യശാസ്ത്രത്തെപ്പററിയും പല പുസ്തകങ്ങൾ ഫ്രഞ്ചിൽ എഴുതിയിട്ടുണ്ട്.

ഫ്രാൻസിലെ അമ്പാസിഡർജീവിതത്തിൻെറ ഒരു പ്രത്യേകത അവിടെ ഇടവിടാതെ വന്നുകൊണ്ടിരുന്ന അതിഥികളാണ്. അങ്ങനെ ഇൻഡ്യയിൽനിന്നു വന്ന് എൻെറ കൂടെ താമസിച്ച അതിഥികളിൽ മൊറാർജി ദേശായി, ആചാര്യകൃപലാനി, കമലാദേവി ശതോപാദ്ധ്യായ, ഹൃദയനാഥകുൺസ്രു, എച്ച്. വി. ആർ. അയ്യൻകാർ, സാക്കിർഹുസൈൻ, സഹദേവൻ എന്നിവരെ പ്രത്യേകിച്ചും എടുത്തുപറയാം. ഭക്ഷണംസംബന്ധിച്ച പല നിർബ്ബന്ധങ്ങളുമുള്ളതുകൊണ്ടു മൊറാർജിദേശായ് വളരെ പ്രയാസപ്പെട്ട ഒരതിഥിയാണെന്നു പൊതുവേ ഒരു വിശ്വാസമുണ്ട്. വാസ്തവത്തിൽ അങ്ങനെയല്ല. ഡാക്ടരുടെ ഉപദേശപ്രകാരം ചില ഭക്ഷണസാധനങ്ങൾ അദ്ദേഹത്തിനു വർജ്ജിക്കേണ്ടതായുണ്ടെങ്കിലും അവയെപ്പററി നേരത്തേ അറിയിച്ചതിനാൽ ഒരു വൈഷമ്യവും ഞങ്ങൾ അനുഭവിച്ചില്ല. ആചാര്യകൃപലാനി ഒരാഴ്ചയിൽ കൂടുതൽ ഞങ്ങളുടെകൂടെ താമസിച്ചു. എല്ലാരോടും കോപിച്ച് എല്ലാരേയും പുച്ഛിച്ച പബ്ളിക്കിൽ കാണുന്നപോലെയല്ല, വാസ്തവത്തിൽ ആചാര്യരുടെ പോക്ക്. വളരെ സ്നേഹമുള്ള സ്വഭാവവും അതിതീക്ഷ്ണമായ ബുദ്ധിശക്തിയും സല്ലാപസാമത്ഥ്യവുമുള്ള ഒരു വ്യക്തിയാണ് കൃപലാനി. കമലാദേവിയെ ചെറുപ്പംതൊട്ടേ ഞാനറിയും. എന്നാൽ പാരീസ്സിൽ ഞങ്ങളുടെ കൂടെ വന്ന് ഒന്നുരണ്ടു പ്രാവശ്യം താമസിച്ചപ്പോഴാണ് അവരുടെ ശാന്തസ്വഭാവവും കൈവേലകളെ ഉദ്ധരിപ്പിക്കുന്നതിനും മററും അവർ ആഭാടമൊന്നും കൂടാതെ ചെയ്തുവരുന്ന പരിശ്രമത്തിൻെറ വലിപ്പവും എനിക്കു മനസ്സിലായതു്.

ഇൻഡ്യാക്കാരായ സ്നേഹിതർമാത്രമല്ല പാരീസ്സിൽ അതിഥികളായി വന്നുകൊണ്ടിരുന്നതു്. ഇംഗ്ലണ്ടിൽനിന്നും ഇടവിടാതെ പല സ്നേഹിതന്മാരും ഓരോരോ കാര്യങ്ങളെപ്പററി ആലോചിക്കുന്നതിനായും ചിലപ്പോൾ സ്നേഹംമാത്രം വിചാരിച്ചും വന്നുകൊണ്ടിരുന്നു. പ്രസിദ്ധഗ്രന്ഥകർത്രിയായ നടവാമി മിച്ചിസൺ

(Nuomi Michison) രണ്ടുമാസത്തിലൊരിക്കലെങ്കിലും ഞങ്ങളുടെകൂടെ വന്നു താമസിച്ചുപോവുക പതിവാണു്. അതുപോലെതന്നെ ന്യൂസ്റ്റേറ്റ്മാൻപത്രാധിപരായ കിങ്സ്ലി മാർട്ടിൻ, (Kingsley Martin) പണ്ഡിതനായ ഗൈവിൻറ്, പാർളമെൻറുമെമ്പറായ വുഡ്രോ വ്യാററ് (Woodrow Wyatt) മുൻപു ലേബർമന്ത്രിസഭയിൽ യുദ്ധമന്ത്രിയായിരുന്ന ജാൺസ്ട്രാച്ചി, കേംബ്രിഡ്ജിൽ ധനശാസ്ത്രപ്രൊഫസറായ ജോവാൻറ് റാബൻസൺ എന്നിവർ ഇടയ്ക്കിടെ വന്നുപോയ്ക്കൊണ്ടിരുന്നു. അവർ എൻെറ ആപ്തമിത്രങ്ങളായതുകൊണ്ടുമാത്രമല്ലാ എനിക്കിതിൽ സന്തോഷം; അവരുമായിട്ടുള്ള ആലോചനകളിൽനിന്നു പല സൽഫലങ്ങളുമുണ്ടായി എന്നുള്ളതുകൂടിയാണു്. ഒന്നുരണ്ടുദാഹരണങ്ങൾ പറയാം: മിസ്സസ് മിച്ചിസൺ ഈയിടെ പ്രസിദ്ധീകരിച്ചിട്ടുള്ള What is the Human race up to (മാനവജാതിയുടെ ഉദ്ദേശമെന്തു്?) എന്ന എൻസൈക്ലോപ്പീഡിയാഗ്രന്ഥത്തെപ്പററി ആലോചിച്ചു തീർച്ചയാക്കിയതു് എൻെറ വീട്ടിൽവെച്ചാണെന്നു് അതിൻെറ മുഖവുരയിൽത്തന്നെ പറഞ്ഞിട്ടുണ്ടു്. ജാൺ സ്ട്രാച്ചിയുടെ ഇമ്പീരിയലിസത്തിൻെറ അവസാനമെന്ന പുസ്തകം പൂർത്തിയാക്കുന്നതിനുമുമ്പു പാരീസ്സിൽ വന്നു താമസിച്ചു പല ചർച്ചകൾ അദ്ദേഹം നടത്തുകയുണ്ടായി. വിൻറിൻെറ പല പുസ്തകങ്ങളും എന്നോടാലോചിച്ചു് എഴുതിയിട്ടുള്ളതാണെന്ന കാര്യത്തെ അദ്ദേഹം മറച്ചുവെച്ചിട്ടില്ല. അതുപോലെതന്നെ ഞാൻ എഴുതുന്ന പുസ്തകങ്ങൾക്കും അവരുമായിട്ടുള്ള സംഭാഷണം ഉപകാരപ്രദമായി എന്നു തീർച്ചയായും പറയാം.

ഇങ്ങനെ എല്ലാംകൊണ്ടും സുഖമായ ഒരു ജീവിതം കഴിച്ചുകൊണ്ടിരുന്നതിനിടയ്ക്കാണു് 1959 ഏപ്രിൽമാസം ആറാംതീയതി ജർമ്മനിയിൽ മൂണിക്ക (Municu) എന്ന നഗരത്തിൽ ഒരു പ്രസംഗം ചെയ്യാനായി ഞാൻ പോയതു്. ഒന്നല്ല, മൂന്നു പ്രസംഗങ്ങൾ രണ്ടു ദിവസത്തിൽ ചെയ്യേണ്ടിവന്നു. ഒരു സുഖക്കേടും തോന്നിയില്ല. സന്തുഷ്ടനായിട്ടാണു് തിരിച്ചുവന്നതു്. തിരിച്ചെത്തിയ ദിവസം വൈകുന്നേരം ജർമ്മനിയിൽ നമ്മുടെ

അംബാസഡറായ ബദ്റുദ്ദീൻതയ്യാബ്ജി എന്നെ കാണുവാൻ വന്നിരുന്നു. ഞങ്ങൾ ഒരു മണിക്കൂറോളം ഓരോരോ കാര്യങ്ങളെപ്പററി സംസാരിച്ചുകൊണ്ടിരുന്നു. ഒടുവിൽ പോകാൻനേരം അദ്ദേഹം പറഞ്ഞു: "ഇത്ര ആരോഗ്യവാനായി ഞാൻ നിങ്ങളെ മുൻപു കണ്ടിട്ടില്ല. വളരെ സന്തോഷം."

ഈ വാക്കുമോർമ്മിച്ചാണ് അന്നു ഞാൻ ഉറങ്ങാൻ കിടന്നതു്. എന്തിനു പറയുന്നു, പിറേറദ്ദിവസമുണൎന്നപ്പോൾ തളച്ചു ബാധിച്ചു് എഴുനേല്ക്കു വയ്യാ!

ഇടത്തുവശം അനക്കാൻ വയ്യാതെ തളൎന്നു് ഒരാഴ്ചയോളമേ ഞാൻ ആസ്പത്രിയിൽ കിടന്നുള്ളൂ. ഫ്രാൻസിലെ അതിവിദഗ്ദ്ധന്മാരായ ഡാക്ടർമാരുടെ ശ്രദ്ധാപൂർവ്വമായ ശുശ്രൂഷമൂലം എൻെറ അംഗങ്ങളുടെ സ്വാധീനം എനിക്കു തിരിച്ചു കിട്ടി. പക്ഷേ രോഗശയ്യയിൽനിന്നു് എഴുനേററ ആൾ മുൻപിലത്തെ ആൾതന്നെയാണോ എന്നു് എനിക്കുതന്നെ സംശയമായി. മുൻപോലെ ജോലി ചെയ്യരുതെന്നും ഒന്നര മണിക്കൂറിൽ കൂടുതൽ ഒരു ദിവസം ഒന്നിലും ശ്രദ്ധിക്കരുതെന്നും വളരെ 'പഥ്യ'ത്തിൽ ജീവിക്കണമെന്നുമെല്ലാമുള്ള കൎശനമായ നിർദ്ദേശങ്ങളോടുകൂടിയാണു് അവർ എന്നെ ആസ്പത്രിയിൽനിന്നു വിട്ടയച്ചതു്. ഉടൻതന്നെ ജോലി രാജിവെച്ചു ഞാൻ നാട്ടിലേക്കു കപ്പൽവഴിയായിട്ടു പോന്നു. ഒരു വൎഷത്തെക്കെങ്കിലും എയർപ്ലേയിനിൽ പോകരുതെന്നു ഡാക്ടർമാർ നിർദ്ദേശിച്ചിരുന്നു.

തളച്ചു മാറിയാണു് ഇൻഡ്യയിലെത്തിയതെങ്കിലും ആരോഗ്യം തിരിച്ചു കിട്ടിയിരുന്നില്ല. ഒരു രോഗിയെന്ന നിലയിൽ ആറുമാസംകൂടി കഴിക്കേണ്ടിവന്നു. വായിക്കാനും എഴുതാനും ശ്രദ്ധിക്കവയ്യെന്നായാൽ, പിന്നെ എന്നെപ്പോലുള്ളവരെക്കൊണ്ടു് എന്തു സാധിക്കും? എതായാലും അതിലും വലിയ സങ്കടങ്ങളിൽനിന്നു്—രോഗശയ്യയെത്തന്നെ അവലംബിച്ചു ജീവച്ഛവംപോലെ കഴിഞ്ഞുകൂടുന്നതിൽനിന്നു്—രക്ഷപ്പെട്ടല്ലോ എന്നായിരുന്നു എനിക്കു് ആശ്വാസം.

## ഉപസംഹാരം

സാരമായ ഒരു ജോലിയും ചെയ്യാൻ ഇനി പ്രാപ്തിയുണ്ടാകയില്ലെന്നു എനിക്കറിയാം. എങ്കിലും സമാന്യം ആരോഗ്യം തിരികെ കിട്ടി തനിക്കും മററുള്ളവർക്കും ഉപകാരപ്രദമായി ജീവിതം കഴിച്ചാൽ കൊള്ളമെന്ന ആഗ്രഹം എന്നെ വിട്ടുപോയില്ല. എന്നാൽ പുതുതായി ഒരു ജീവിതാധ്യായം തുടങ്ങുമെന്നോ ഇനിയും ചില പുസ്തകങ്ങൾ ഇംഗ്ലീഷിലും മലയാളത്തിലുമെഴുതുമെന്നോ അന്നു ഞാൻ വിചാരിച്ചിരുന്നില്ല. അതിനിടയാക്കിയതു ദേശമംഗലത്തു വാസുദേവൻനമ്പൂതിരിപ്പാടവർകൾ എന്നോടു കാണിച്ച സ്നേഹമാണ്. അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ തൃശ്ശൂരിൽ പ്രസിദ്ധനായ കുട്ടമൺചേരിമൂസ്സിന്റെ ചികിത്സയിൽ താമസിച്ച് ഒരു ധാര കഴിച്ചു. അതിന്റെ ഫലം ഞാൻ ആശിച്ചതിൽ കവിഞ്ഞതായിരുന്നു. ഓർമ്മയും ശ്രദ്ധയുമെല്ലാം മുന്നെപ്പോലെ വന്നില്ലെങ്കിലും ദേഹത്തിന്റെ ആരോഗ്യമൊട്ടെല്ലാം തിരിച്ചു കിട്ടി.

പാരീസ്സിൽനിന്നു തിരിച്ചുവന്നു നെഹറുവിനെ ആദ്യം കണ്ടപ്പോൾ അദ്ദേഹം പറഞ്ഞിരുന്നു, സുഖക്കേടു ഭേദമായാൽ എന്തു ചെയ്യാനാണ് ആഗ്രഹിക്കുന്നതെന്നറിയിക്കണമെന്ന്. മൂസ്സിന്റെ ചികത്സകൊണ്ടു രോഗിയെന്നുള്ള നില മാറിക്കിട്ടിയപ്പോൾ എന്റെ ആവശ്യപ്രകാരം നെഹറു എന്നെ രാജ്യസഭയിലേക്കു നിയമിച്ചു. ക്രമേണ ആരോഗ്യം തിരികെ വന്നതോടുകൂടി ഒരു സുഖവാസസ്ഥലമെന്നുതന്നെ ഗണിക്കാവുന്ന കാശ്മീരിൽ വൈസ്ചാൻസലറായും പോയി.

ഇതെല്ലാം ജീവിതസായന്തനത്തിലെ അനതിഗൗരവമായ പ്രവൃത്തികൾ എന്നേ ഞാൻ കണക്കാക്കിയിട്ടുള്ളൂ. ഒരു വാനപ്രസ്ഥന്റെ ജീവിതം! പുസ്തകങ്ങളുടെ ഇടയിൽ, ബുദ്ധിജീവികളോടുള്ള സംസർഗ്ഗത്തിൽ, കാര്യവ്യഗ്രതയില്ലാതെ, ആവുന്നതുപോലെ വല്ലതുമെഴുതി, ജീവിതം കഴിക്കുന്നതായിരുന്നു ഞാനാഗ്രഹിച്ച ജീവിതസായാഹ്നം.

# പാരീസ്സ് 1941

കൗരവസദസ്സിലെ
ദ്രൗപദി,യാഭിജാത്യ-
ഗൗരവം മറക്കാത്തോൾ
രുദ്ദ്രശയിങ്കൽപ്പോലും;

പൗരുഷം വിട്ട ദാസ്യ-
വൃത്തിയിൽ കണവന്മാർ
ചാരവേ നില്ക്കേ, രാജ-
സദസ്സിൽ മദാന്ധനാം

വൈരിയാൽ നിജവസ്ത്ര-
മഴിക്കപ്പെട്ടീടിലും
സാരമാം സതീവ്രത-
തേജസ്സാൽ തെളിഞ്ഞുള്ളോൾ;

ആ സ്ഥിതിയിങ്കൽപ്പോലു-
മപരാജിത; സത്യ-
സദ്ധർമ്മം കലികേറി
ബാധിച്ചാലെന്നപോലെ,

പാരീസ്സേ, ചതുരന്ത-
സാർവ്വഭൗമയാം നിന്നെ
വൈരിമാർ സർവ്വലോക-
സമക്ഷം മറ്റിച്ചാലും

സാധുക്കൾ വല്ലഭന്മാർ
　　പൗരുഷമററു, ഹന്ത,
പ്രേതസന്നിഭരായി
　　നില്ക്കിലും, മഹാഭാഗേ,

നിന്നുടെയന്യാദൃശ-
　　സന്മഹിമാനംകൊണ്ടു-
തന്നെ നീ ജയിക്കുന്നു
　　ദുർധർഷയായിട്ടെന്നും!



